# ശ്രീസനത്സുജാതീയം

## (മൃത്യുഞ്ജയവിദ്യ)

### ശ്രീമച്ഛങ്കര ഭഗവത്പാദവിരചിതമായ ഭാഷ്യവും പരിഭാഷയും


### മഹോപാദ്ധ്യായ ഗോപാലപിള്ള



**E-book Published By**
**http://malayalamebooks.wordpress.com/**
**July 2011**

# ഉള്ളടക്കം

# ആമുഖം

**സനത്സുജാതീയം എന്താണ്?** മഹാഭാരതം അമൂല്യങ്ങളായ ജ്ഞാനോപദേശങ്ങളുടെ ഒരു കലവറയാണ്. ഇതിൽ ഏറ്റവും ശ്രേഷ്ഠവും ജനപ്രിയവുമായത് ശ്രീമദ്ഭഗവദ്ഗീതയാണ്. യക്ഷ പ്രശ്നവും, വിദുരനീതിയും, ശാന്തിപർവ്വത്തിൽ ഭീഷ്മർ യുധി ഷ്ഠിരനു നല്കുന്ന ജ്ഞാനോപദേശവും വളരെ പ്രശസ്തമാ ണല്ലോ. എന്നാൽ അത്രയ്ക്ക് പ്രശസ്തമല്ലെങ്കിലും അതി വിശിഷ്ടമായ ഒന്നാണ് "സനത്സുജാതീയം. മഹാഭാരതത്തിലെ ഉദ്യോഗപർവ്വത്തിലെ നാല് അദ്ധ്യായങ്ങളിൽ സനത്സുജാതൻ എന്ന മുനി ധൃതരാഷ്ട്രർക്കു നല്കുന്ന ജ്ഞാനോപദേശമാണ് "സനത്സുജാതീയം" എന്ന പേരിലറിയപ്പെടുന്നത്.

**പശ്ചാത്തലം:** വനവാസവും അജ്ഞാതവാസവും കഴിഞ്ഞു തിരിച്ചുവന്ന പാണ്ഡവർക്ക് സൂചിമുന കുത്തുവാനുള്ള ഇടംപോലും നല്കുവാൻ ദുരദ്യോധനൻ വിസമ്മതിച്ചു. അപ്പോൾ പിന്നെ കൗരവരെ യുദ്ധത്തിൽ പരാജയപ്പെടുത്തി തങ്ങൾക്ക് അവകാശപ്പെട്ട് രാജ്യം കൈവശപ്പെടുത്തുക എന്നൊരു വഴി മാത്രമേ പാണ്ഡവരുടെ മുന്നിലുണ്ടായിരുന്നുള്ളൂ. പാണ്ഡവരു മായി ഒരു യുദ്ധമുണ്ടായാൽ തന്റെ പുത്രന്മാർക്കു സർവ്വനാശം സംഭവിക്കുമെന്നാലോചിച്ച് ധൃതരാഷ്ട്രർക്ക് മനഃസമാധാനം നഷ്ട പ്പെട്ടു. എന്തിനേറെപ്പറയുന്നു. ഉറക്കം പോലും ഇല്ലെന്നായി. ഇതിൽനിന്നും ഒരു മോചനം നേടുന്നതിനായി ധൃതരാഷ്ട്രർ തന്റെ ഉറ്റബന്ധുവും ഉപദേഷ്ടാവും ജ്ഞാനിയുമായ വിദുരരെ വിളിച്ചുവരുത്തി. ആ സന്ദർഭത്തിൽ വിദുരർ ധൃതരാഷ്ട്രർക്കു നല്കിയ വിശിഷ്ടമായ ഉപദേശങ്ങളുടെ സംഗ്രഹമാണ് “വിദുര നീതി”. താനെത്രയൊക്കെ ഉപദേശിച്ചാലും ആത്മജ്ഞാനം നേടാതെ ധൃതരാഷ്ട്രരുടെ ദുഃഖത്തിന് ഒരു അറുതിയുണ്ടാവി ല്ലെന്നു വിദുരർക്ക് അറിയാമായിരുന്നു. "തരതി ശോകം

ആത്മവിത്" – ആത്മാവിനെ അറിയുന്നവൻ ശോകത്തെ മറി കടക്കുന്നു എന്നാണല്ലോ ഉപനിഷത്തിന്റെ സിദ്ധാന്തം. എന്നാൽ വിദുരർ സ്വയം ആത്മജ്ഞാനിയായിരുന്നിട്ടും ശൂദ്രസ്ത്രീയിൽ ജനിച്ചവനാകയാൽ ആത്മജ്ഞാനോപദേശം താൻ ചെയ്തു കൂടാ എന്നാണ് വിദുരർ വിചാരിച്ചിരുന്നത്. അതുകൊണ്ട് അദ്ദേഹം യോഗശക്തി കൊണ്ട് സനത്കുമാരൻ എന്ന മുനിയെ പ്രത്യക്ഷപ്പെടുത്തി, സത്കരിച്ചശേഷം ധൃതരാഷ്ട്രർക്ക് ആത്മ ജ്ഞാനോപദേശം ചെയ്യുവാൻ അദ്ദേഹത്തോട് അഭ്യർത്ഥിച്ചു. അതനുസരിച്ച് സനത്കുമാരമുനി (സനത്സുജാതൻ എന്നും ഒരു പേരുണ്ട്) ധൃതരാഷ്ട്രർക്കു നല്കിയ ആത്മതത്വോപദേശമാണ് "സനത്സുജാതീയം" എന്ന ഈ കൃതിയുടെ ഉള്ളടക്കം.

**ശാങ്കരഭാഷ്യം:** ആദി ശങ്കരാചര്യർ ഭാഷ്യം രചിച്ചിട്ടുള്ളത് മുഖ്യമായും പ്രസ്ഥാനത്രയത്തിനാണ് അതായത് ബ്രഹ്മസൂത്രം, ഉപനിഷത്തുകൾ, ഭഗവദ്ഗീത എന്നിവയ്ക്കാണ്. അതിനുപുറമേ ശ്രീശങ്കരാചാര്യർ ഭാഷ്യം രചിച്ചിട്ടുള്ളത് വിഷ്ണുസഹസ്രനാമം, സനത്സുജാതീയം, ലളിതാത്രിശതീസ്തോത്രം എന്നിവയ്ക്കാണ്. ഇതിൽനിന്നുതന്നെ സനത്സുജാതീയത്തിന്റെ മഹത്വത്തെ ക്കുറിച്ചു നമുക്കു മനസ്സിലാക്കുവാൻ സാധിക്കും. അദ്വൈത സിദ്ധാന്തത്തിന്റെ മൗലികമായ തത്വങ്ങളെല്ലാം തന്നെ ആചാര്യർ തന്റെ ഭാഷ്യത്തിൽ വിശദമായി ചർച്ചചെയ്യുന്നുണ്ട്. "ജ്ഞാനത്തി ലൂടെ മാത്രമേ മോക്ഷം സിദ്ധിക്കുകയുള്ളൂ" (ജ്ഞാനാദേവ തു കൈവല്യം), "പ്രമാദമാണു മൃത്യു" (പ്രമാദോ വൈ മൃത്യുഃ). "കർമ്മം ചിത്തശുദ്ധിദ്വാരാ മോക്ഷസാധനമാകുന്നു" (ചിത്തസ്യ ശുദ്ധയേ കർമ്മ, ന തു വസ്തൂപലബ്ധയേ) എന്നീ സിദ്ധാന്തങ്ങൾ ആദ്യത്തെ അദ്ധ്യായത്തിൽത്തന്നെ ഭാഷ്യത്തിൽ ചർച്ച ചെയ്യ പ്പെടുന്നുണ്ട്. പിന്നീടുള്ള അദ്ധ്യായങ്ങളിൽ "ജ്ഞാനിക്കു പുനർ ജന്മമില്ല" (ന സ പുനരാവർതതേ), "ജീവാത്മാവ് ബ്രഹ്മം തന്നെ യാണ്" (ജീവോ ബ്രഹ്മൈവ നാപരഃ) എന്നീ തത്വങ്ങളും ചർച്ച

ചെയ്യപ്പെടുന്നുണ്ട്. അതുകൂടാതെ മോക്ഷത്തെ ഇച്ഛിക്കുന്ന ഒരാൾക്ക് അവശ്യംവേണ്ട സദ്ഗുണങ്ങളും, അയാൾ വിശദ യെന്ന പോലെ ഒഴിവാക്കേണ്ട ദോഷങ്ങളെയും കുറിച്ച് സനത്സുജാതീയത്തിൽ വിശദമായി പ്രതിപാദിക്കുന്നുണ്ട്. എല്ലാം കൊണ്ടും ഒരു ജിജ്ഞാസുവിന് അത്യന്തം പ്രയോജനപ്പെടുന്ന ഒരു ശാസ്ത്രഗ്രന്ഥമാണ് സനത്സുജാതീയം.

**സനത്സുജാതീയം ഇ-ബുക്ക്:** സനത്സുജാതീയം ഇതിനുമുമ്പ് മലയാളത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ടോ എന്നറിയില്ല. ഉണ്ടെ ങ്കിൽതന്നെ ശങ്കരഭാഷ്യത്തിന്റെ പരിഭാഷ അച്ചടിക്കപ്പെട്ടിട്ടുള്ള തായി അറിവില്ല. സനത്സുജാതീയം ശങ്കരഭാഷ്യത്തിന് ശിവഗിരി ബ്രഹ്മവിദ്യാലയത്തിലെ ആചാര്യനായിരുന്ന മഹോപാധ്യായ ശ്രീ ഗോപാലപിള്ള രചിച്ച മലയാളപരിഭാഷയാണ് ഈ സന്ദർഭ ത്തിൽ ഇബുക്കായി പ്രസിദ്ധീകരിക്കുന്നത്. ഈ കൃതി ഇതുവരെ അച്ചടിക്കപ്പെടാതിരുന്നതിനാൽ ഇതിന്റെ ടൈപ്പിങ്ങിന് ഒരു കൈയ്യെഴുത്തുപ്രതിയാണ് ഉപയോഗിച്ചത്. ക്ലേശകരമായ ഈ കൃത്യം വളരെ ഉത്സാഹപൂർവ്വം നിർവഹിച്ച സനത്സുജാതീയം ഡിജിറ്റൈസേഷൻ ടീമിലെ എല്ലാ അംഗങ്ങളോടും, ഞങ്ങൾക്കു സദാ പ്രോത്സാഹനമേകിയ എല്ലാ സഹൃദയരോടുമുള്ള ഹൃദയം നിറഞ്ഞ നന്ദി രേഖപ്പെടുത്തുന്നു.

– പ്രസാധകൻ

# അദ്ധ്യായം ഒന്ന്

**ശ്രീഗുരവേ നമഃ**

നമഃ പുംസേ പുരാണായ പൂർണ്ണാനന്ദായ വിഷ്ണവേ
നിരസ്തനിഖിലധ്വാന്തതേജസേ വിശ്വഹേതവേ

നമ ആചാര്യേഭ്യോ ബ്രഹ്മവിദ്യാസമ്പ്രദായകർതൃഭ്യഃ

സനത്സുജാതപാദാബ്ജം കൂപ്പി ഞാൻ തത്കൃപാവശാൽ
സനത്സുജാതീയഭാഷ്യം ചൊല്ലാം ബുധഹിതത്തിനായ്[1]

## എന്താണു സനത്സുജാതീയം?

**ഭാഷ്യം:** സനത്സുജാതീയവിവരണം സംക്ഷേപതോ ബ്രഹ്മജിജ്ഞാസൂനാം സുഖാവബോധായാരഭ്യതേ. സ്വതശ്ചിത്സദാനന്ദാദ്വിതീയ ബ്രഹ്മസ്വരൂപോƒപ്യാത്മാ സ്വാശ്രയയാ അവിദ്യയാ സാഭാസയാ സ്വാഭാവികചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മഭാവാത് പ്രച്യുതഃ അനാത്മനി ദേഹാദാവാത്മഭാവമാപന്നഃ അപ്രാപ്താƒശേഷപുരുഷാർത്ഥഃ പ്രാപ്താശേഷാനർത്ഥഃ അവിദ്യാകർമ്മ പരികല്പിതൈഃ സാധനൈരിഷ്ടപ്രാപ്തിമനിഷ്ടപരിഹൃതിം ചാകാംക്ഷൻ ലൗകിക വൈദികസാധനൈരനുഷ്ഠിതൈരപി പരമപുരുഷാർത്ഥം മോക്ഷാ ഖ്യമലഭമാനോ സുരനരതിര്യഗാദി പ്രഭേദഭിന്നാസു നാനാ യോനിഷു പരിവർത്തമാനോ മുഹ്യാമാനഃ സംസരൻ കഥംചിത് പുണ്യവശാദ്വേദോദിതേന ഈശ്വരാർഥകർമാനുഷ്ഠാനേനാപ ഗതരാഗാദിമലഃ അനിത്യാദിദോഷദർശനേനോത്പന്നേഹാമുശത ഫലഭോഗവിരാഗഃ വേദാന്തേഭ്യഃ പ്രതീയമാനം ബ്രഹ്മാത്മഭാവം ബുഭുത്സുഃ വേദോദിതശമദമാദി സാധനസമ്പന്നഃ ബ്രഹ്മവിദമാചാര്യമുപേത്യ ആചാര്യാനുസാരേണ വേദാന്തശ്രവണാദിനാ "അഹം ബ്രഹ്മാസ്മി" ഇതി ബ്രഹ്മാത്മ

[1] പരിഭാഷകൻ രചിച്ചത്

തത്വമവഗമ്യ നിവൃത്താ ജ്ഞാനതത്കാര്യഃ ബ്രഹ്മരൂപോ$f$വ തിഷ്ഠത ഇതീയം വേദാ ന്താനാം മര്യാദാ. ഏതത്സർവം ക്രമേണ ദർശയിഷ്യതി ഭഗവാൻ സനത്സുജാതഃ.

**ഭാഷ്യാർഥം:-** ബ്രഹ്മജിജ്ഞാസുക്കൾക്ക് എളുപ്പം മനസ്സിലാകുന്നതിനുവേണ്ടി സനത്സുജാതീയം ചുരുക്കി വിവരിക്കുന്നു.

ആത്മാവ് സ്വാഭാവികമായിത്തന്നെ ചിത്തും സത്തും ആനന്ദവും അദ്വിതീയവും ആയ ബ്രഹ്മം സ്വന്തം രൂപമായിട്ടുള്ളവനാകുന്നു. ബ്രഹ്മസ്വരൂപമാണെങ്കിലും ആത്മാവ്, തന്നെ ആശ്രയിച്ചു നിലനിൽക്കുന്നതും സ്വവിഷയമായതും സ്വാനുഭവഗമ്യയും സാഭാസയുമായ (ഉള്ളതുപോലെ തോന്നുന്നവൾ) അവിദ്യ നിമിത്തം പ്രകൃത്യാതന്നെ ജ്ഞാനസത്യാനന്ദസ്വരൂപവും ഏകവുമായ ബ്രഹ്മാത്മഭാവത്തിൽനിന്ന് പ്രച്യുതനായി, വഴുതിയവനായി. അങ്ങനെ ആത്മാവല്ലാത്ത ദേഹാദികളിൽ ആത്മഭാവം കലർന്ന് ആശിച്ച പുരുഷാർത്ഥങ്ങളെല്ലാം ലഭിക്കാതെയും സർവ്വവിധത്തിലുള്ള അനർത്ഥങ്ങളിൽ മുഴുകിയും അവിദ്യാജന്യമായ കർമ്മങ്ങളാൽ പരികല്പിതങ്ങളായ സാധനകൾ കൊണ്ട് ഇഷ്ടപ്രാപ്തിയും അനിഷ്ടനിവാരണവും ആഗ്രഹിക്കുന്നു. അങ്ങനെ അനുഷ്ഠിക്കപ്പെടുന്ന ലൗകികവും വൈദികവുമായ സാധനകൾ കൊണ്ടും മോക്ഷനാമകമായ പരമപുരുഷാർത്ഥം നേടാൻ കഴിയാതെ മകരാദിമത്സ്യങ്ങളാൽ തോണികൾ എന്നപോലെ രാഗദ്വേഷാദികളാൽ അങ്ങോട്ടുമിങ്ങോട്ടുമെല്ലാം ലക്ഷ്യമില്ലാതെ വലിച്ചിഴക്കപ്പെടുന്നു. അപ്രകാരം ദേവൻ, മനുഷ്യൻ, തിര്യക്കുകൾ തുടങ്ങിയ നാനായോനികളിൽ പരിവർത്തനം ചെയ്ത് മോഹിതനായി ജനനമരണാദികളിൽപ്പെട്ടുഴലുന്നു. ഒട്ടേറെ ജന്മം കഴിഞ്ഞ് പുണ്യവശാൽ മനുഷ്യനായി ജനിച്ച് വേദത്തിൽ അനുശാസിക്കുന്ന കർമ്മങ്ങൾ ഈശ്വരാർത്ഥമായി അനുഷ്ഠിച്ച് രാഗാദിദോഷങ്ങളിൽനിന്ന് വിമുക്തനാകുന്നു. അപ്പോൾ

അനിത്യത്വാദിദോഷങ്ങൾ നിറഞ്ഞ ഐഹികവും പാരത്രികവും ആയ സുഖഭോഗങ്ങളിൽ വിരക്തനായിത്തീരുന്നു. വേദാന്തങ്ങളിൽനിന്നറിയപ്പെടുന്ന ബ്രഹ്മാത്മഭാവം അനുഭവിക്കുന്നതിലുള്ള അത്യാഗ്രഹത്താൽ വേദോക്തമായ ശമം, ദമം തുടങ്ങിയ സാധനസമ്പത്തിക്കുവേണ്ടി പരിശ്രമിക്കുന്നു. അതിനുശേഷം ബ്രഹ്മവിത്തായ ആചാര്യനെ അഭയം പ്രാപിക്കുന്നു. ആചാര്യൻ ഉപദേശിക്കുന്ന വേദാന്തതത്ത്വങ്ങളുടെ ശ്രവണാദികളാൽ "ഞാൻ ബ്രഹ്മമാകുന്നു" എന്ന ബ്രഹ്മാത്മതത്ത്വജ്ഞാനംകൊണ്ട് അജ്ഞാനവും തത്കാര്യമായ സംസാരവും വിട്ടകന്ന് ബ്രഹ്മരൂപനായി സ്ഥിതിചെയ്യുന്നു. ഇതാണ് വേദാന്തനിയമം ഉപനിഷത്തുകൾ കാണിച്ചുതരുന്ന തത്ത്വം.

ഭഗവാൻ സനത്സുജാതൻ ഇക്കാര്യമെല്ലാം അനുക്രമമായി ഇവിടെ വ്യക്തമാക്കുന്നു.

**ഭാഷ്യം:** ധൃതരാഷ്ട്രഃ ശോകമോഹാഭിതപ്തഃ "തരതി ശോകം ആത്മവിത്" ഇതി വേദാന്തവാദമുപശ്രുത്യ ബ്രഹ്മവിദ്യാ വിനാ ശോകാപനയനമശക്യം മന്വാനഃ "അനുക്തം യദി തേ കിഞ്ചിദ് വാചാ വിദുര വിദ്യതേ, തന്മേ ശുശ്രൂഷവേ ബ്രൂഹി വിചിത്രാ–ണീഹ ഭാഷസേ" ഇതി വിദുരായോക്തവാൻ. സ ച ശ്രുതവാക്യോ$f$പി പരമകാരുണികഃ സർവജ്ഞഃ സൻ ബ്രഹ്മവിദ്യാം വിശിഷ്ടാധികാരിവിഷയാം മന്വാനഃ "ശൂദ്രയോനാ വഹം ജാതോ നാതോ$f$ന്യദ്വക്തുമുത്സഹേ" ഇതി ശൂദ്രയോനിത്വാദൗപനിഷദ ബ്രഹ്മാത്മതത്ത്വജ്ഞാനേ നാഹമധികൃതഃ ഇത്യുക്ത്വാ കഥമേനം ബ്രഹ്മവിദ്യയാ പരമേ പദേ പരമാത്മനി പൂർണാനന്ദേ സ്വാരാജ്യേ സ്ഥാപയിഷ്യാമീതി മന്വാനഃ ഛാന്ദോഗ്യോപനിഷത് പ്രസിദ്ധമിതിഹാസം സ്മൃത്വാ നാന്യോ$f$സ്മാദസ്മൈ ഭൂമാനം തമസഃ പരം പരമാത്മാനം ദർശയിതും ശക്നുയാദിതി മത്വാ

തമേവ ഭഗവന്തം സനത്സുജാതം യോഗബലേനാഹൂയ പ്രത്യു ത്ഥാനാദിഭിർഭഗവന്തം പൂജയിത്വാ,

"ഭഗവൻസംശയഃ കശ്ചിദ്ധൃതരാഷ്ട്രസ്യ മാനസേ
യോ ന ശക്യോ മയാ വക്തും ത്വമസ്മൈ വക്തുമർഹസി
ശ്രുത്വായം യം മനുഷ്യേന്ദ്രഃ സർവദുഃഖാതിഗോ ഭവേത്
ലാഭാലാഭൗ പ്രിയദ്വേഷ്യൗ തഥൈവ ച ജരാന്തകൗ
വിഷഹേത മദോന്മാദൗ ക്ഷുത്പിപാസേ ഭയാഭയേ
അരതിം ചൈവ തന്ദ്രീം ച കാമക്രോധൗ ക്ഷയോദയേ"

ഇതി ഭഗവൻ, യേനാസൗ സകലസംസാരകാരണധർമാധർമ വിവർജിതഃ സുഖദുഃഖാതിഗോ മുക്തോ ഭവേത് തമസ്മൈ ധൃതരാഷ്ട്രായ വക്തുമർഹസീത്യുക്തവാൻ.

**ഭാഷ്യാർഥം:** ശോകത്താലും മോഹത്താലും (അജ്ഞത) സന്തപ്തഹൃദയനായ ധൃതരാഷ്ട്രർ "ആത്മജ്ഞാനി ദുഃഖത്തെ തരണം ചെയ്യുന്നു" എന്ന വേദാന്തവാദത്തെപ്പറ്റി കേട്ടറിഞ്ഞ് ബ്രഹ്മവിദ്യകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും ദുഃഖമകറ്റാൻ സാധിക്കുകയില്ല എന്നു വിചാരിച്ചു. അങ്ങനെ സത്യജിജ്ഞാസു വായിത്തീർന്ന ധൃതരാഷ്ട്രർ വിദുരരോട് ഇങ്ങനെ പറഞ്ഞു, "അല്ലയോ വിദുര, വാക്കുകൾകൊണ്ട് വ്യക്തമാക്കാത്തതായി ഇനിയെന്തെങ്കിലും ഉണ്ടെങ്കിൽ അത് കേൾക്കാൻ കൊതിക്കുന്നു. എന്നോട് പറഞ്ഞാലും. അങ്ങു പറയുന്നതെല്ലാം വളരെ വിചിത്രമായിരിക്കുന്നു." പരമകാരുണികനും സർവജ്ഞനുമായ വിദുരർ ഗുരൂപദേശം ശ്രവിച്ചവനാണെങ്കിലും ബ്രഹ്മവിദ്യ വിശിഷ്ടാധികാരിയാണ് ഉപദേശിക്കേണ്ടത് എന്നു വിചാരിച്ച് "ഞാൻ ശൂദ്രയോനിയിൽ ജനിച്ചവനാകയാൽ ഇതിൽകൂടുത–ലൊന്നും പറയാനുത്സാഹിക്കുന്നില്ല. ഉപനിഷത്തുകളിലെ ബ്രഹ്മാത്മതത്ത്വജ്ഞാനം ഉപദേശിക്കാൻ ഞാൻ അധികാരിയല്ല"

എന്നു പറയുകയാണുണ്ടായത്. എങ്കിലും ഈ ധൃതരാഷ്ട്ടരെ ബ്രഹ്മവിദ്യകൊണ്ട് എങ്ങനെ പരമപദവും പരമാത്മാവും പൂർണ്ണാനന്ദവുമായ സ്വർഗരാജ്യത്തിൽ പ്രതിഷ്ഠിക്കാൻ കഴിയു മെന്നു ചിന്തിച്ചിട്ട് ഛാന്ദോഗ്യോപനിഷത്തിൽ പ്രസിദ്ധമായ ഇതിഹാസം ഓർത്തിട്ട് സർവേശ്വരനും തമസഃപരനും (പ്രകാശ മയനും) ആയ പരമാത്മാവിനെ ധൃതരാഷ്ട്ടർക്കു കാണിച്ചു കൊടുക്കുവാൻ അദ്ദേഹമല്ലാതെ മറ്റാരുമാളല്ല എന്നു കരുതി യോഗബലത്താൽ ഭഗവാൻ സനത്സുജാതനെ (സനത്കുമാരനെ) വിളിച്ചുവരുത്തി പ്രത്യുത്ഥാനം മുതലായവകൊണ്ട് ഭഗവാനെ പൂജിച്ചിട്ട് ഇപ്രകാരം പറഞ്ഞു,

"ഭഗവൻ, ധൃതരാഷ്ട്ടരുടെ മനസ്സിലൊരു സംശയം. ആ സംശയം പറഞ്ഞുതീർക്കാൻ ഞാനാളല്ല. അങ്ങ് അദ്ദേഹത്തോടു പറയുവാൻ അർഹനാകുന്നു. അതുകേട്ടു രാജാവ് ദുഃഖ വിമുക്തനായിത്തീരട്ടെ. ലാഭവും നഷ്ടവും, മിത്രവും ശത്രുവും, ജരയും അന്തകനും, മദവും ഉന്മാദവും, ക്ഷുത്തും പിപാസയും, ഭയവും അഭയവും, അരതിയും തന്ദ്രിയും, കാമവും ക്രോധവും, ക്ഷയവും ഉദയവും എല്ലാം ഒന്നുപോലെ സഹിക്കട്ടെ. ഭഗവൻ, ഏതൊന്നുകൊണ്ടാണോ സകലസംസാരകാരണമായ ധർമാ ധർമങ്ങളില്ലാത്തവനും സുഖദുഃഖങ്ങൾക്കതീതനുമായി ഇദ്ദേഹം മുക്തനായിത്തീരുന്നത് ആ രഹസ്യതത്ത്വം ധൃതരാഷ്ട്ടർക്കുപ ദേശിക്കുവാൻ അങ്ങാണർഹൻ."

വൈശമ്പായന ഉവാച – വൈശമ്പായനൻ പറഞ്ഞു,

**തതോ രാജാ ധൃതരാഷ്ട്രോ മനീഷീ**
**സംപൂജ്യവാക്യം വിദുരേരിതം തത്**
**സനത്സുജാതം രഹിതേ മഹാത്മാ**
**പപ്രച്ഛ ബുദ്ധിം പരമാം ബുഭൂഷൻ** 1

**അന്വയം:** തതഃ വിദുരേരിതം യദ്വാക്യം തത് സംപൂജ്യ മനീഷീ മഹാത്മാ രാജാ സനത്സുജാതം രഹിതേ പരമാം ബുദ്ധിം പപൃച്ഛ.

**അന്വയാർഥം:**അനന്തരം വിദുരർ സനത്സുജാതനോടു പറഞ്ഞ വാക്യത്തെ മാനിച്ചിട്ട് മഹാബുദ്ധിമാനും മഹാത്മാവു മായ ധൃതരാഷ്ട്രമഹാരാജാവ് ബ്രഹ്മവിദ്യാധീനമായ ആത്മാവിന്റെ സിദ്ധിക്കുവേണ്ടി സനത്കുമാരനോട് വിജനത്തിൽ പരമമായ ബുദ്ധിയെപ്പറ്റി ചോദിച്ചു.

**ഭാഷ്യം:** തതഃ ഏതദ്വാക്യസമനന്തരം വിദുരേണ സനത്സു ജാതം പ്രതി ഈരിതം ഉക്തം യത് വാക്യം തത് സംപൂജ്യ സംമാന്യ സനത്സുജാതം സനദിതി സനാതനം ബ്രഹ്മോച്യതേ ഹിരണ്യഗർഭാഖ്യം, തസ്മാത്സനാതനാത് ബ്രഹ്മണോ മാനസാത് ജ്ഞാനവൈരാഗ്യാദിസമന്വിതഃ സുഷ്ഠു ജാത ഇതി സനത് സുജാതഃ ഇത്യുക്തോ ഭഗവാൻ സനത്കുമാരഃ; തം രഹിതേ രഹസി പ്രാകൃതജനവർജിതേ ദേശേ മഹാത്മാ മഹാബുദ്ധിഃ പപൃച്ഛ പൃഷ്ടവാൻ ബുദ്ധിം പരമാം ഉത്തമാം പൂർണാനന്ദാ*ƒ* ദ്വിതീയവിഷയാം. കിമർഥം? ബുഭൂഷൻ ഭവിതുമിച്ഛൻ, ബ്രഹ്മ വിദ്യയാ അപഹൃതമാത്മാനം ലബ്ധുമിച്ഛന്നിത്യർഥഃ.

**ഭാഷ്യാർഥം:** വിദുരേരിതം വിദുരേണ ഈരിതം വിദുര രാൽ പറയപ്പെട്ടത്. സംപൂജ്യ വേണ്ടവണ്ണം മാനിച്ചിട്ട്. സനത് സുജാതൻ – സനത് എന്നത് ഹിരണ്യഗർഭനെന്നു പേരുള്ള സനാതനമായ ബ്രഹ്മമാകുന്നു. സനാതനമായ ബ്രഹ്മത്തിന്റെ മാനസത്തിൽനിന്ന്, ബ്രഹ്മാവിന്റെ മനസ്സിൽനിന്ന്, ജ്ഞാന വൈരാഗ്യാദിസമന്വിതനായി സുഷ്ഠു ജാതൻ സുജാതൻ (ശോഭന മായും സമ്യക്കായും ജനിച്ചവൻ) എന്ന അർത്ഥത്തിലാണ് സനത്സുജാതൻ എന്നു പറയപ്പെടുന്നത്. സനത്സുജാതൻ തന്നെ

യാണു ഭഗവാൻ സനത്കുമാരൻ. അദ്ദേഹം ജന്മനാ ജ്ഞാന വൈരാഗ്യാദികൾ തികഞ്ഞവനായിരുന്നു. പരമം – ഉത്തമം. പൂർണാനന്ദാദ്വിതീയവിഷയയായ ബുദ്ധിയെക്കുറിച്ചാണ് ധൃത രാഷ്ട്രർ ചോദിച്ചത്. എന്തിനുവേണ്ടി? ബുഭൂഷൻ – ഭവിതും ഇച്ഛൻ. ഭവിക്കുവാൻ ആഗ്രഹിക്കുന്നവൻ. അവിദ്യയാൽ അപ ഹരിക്കപ്പെട്ട ആത്മാവിനെ ബ്രഹ്മവിദ്യയാൽ വീണ്ടെടുക്കുവാൻ ഇച്ഛിക്കുന്നവനാണു രാജാവ്.

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു,

**സനത്സുജാത യദിദം ശൃണോമി**
**മൃത്യുർ ഹി നാസ്തീതി തവോപദേശം**
**ദേവാസുരാ ഹ്യാചരൻ ബ്രഹ്മചര്യം**
**അമൃത്യവേ തത് കതരന്നു സത്യം 2**

**അന്വയം:** ഹേ സനത്സുജാത, യത് മൃത്യുർഹി നാസ്തി ഇതി ഇദം തവോപദേശം ശൃണോമി, കഥം തർഹി ദേവാസുരാ അമൃത്യവേ ബ്രഹ്മചര്യമാചരന്നിതി ശ്രൂയതേ. തത് കതരത് നു സത്യം?

**അന്വയാർഥം:** ഹേ സനത്സുജാത, മൃത്യുവില്ലെന്ന് അങ്ങ് ഉപ ദേശിച്ചതായി ഞാൻ കേട്ടിട്ടുണ്ട്. അങ്ങനെയാണെങ്കിൽ ദേവാസുരന്മാർ അമരത്വത്തിനുവേണ്ടി ബ്രഹ്മചര്യമനുഷ്ഠിച്ചു എന്ന് ശ്രുതി പറയുന്നതു ശരിയാണോ? ഇതിൽ ഏതാണു സത്യമെന്ന് അങ്ങ് പറഞ്ഞുതന്നാലും.

**ഭാഷ്യം:** ഹേ സനത്സുജാത, യത് മൃത്യുർഹി നാസ്തീതി ശിഷ്യാൻപ്രതി ഉപദിഷ്ടമിതി വിദുരഃ പ്രാഹ, ദേവാസുരാഃ പുനഃ അമൃത്യവേ മൃത്യോരഭാവായ അമൃതത്വപ്രാപ്തയേ ബ്രഹ്മചര്യ മാചരൻ ഇന്ദ്രവിരോചനാദയഃ ഗുരൗ വാസം കൃതവന്തഃ.

ശ്രൂയതേ ച ച്ഛാന്ദോഗ്യേ "തദ്ധോഭയേ ദേവാ അസുരാ അനു ബുബുധിരേ"[2] ഇത്യാദ്യാരഭ്യ "തൗ ഹ ദ്വാത്രിംശതം വർഷാണി ബ്രഹ്മചര്യമൂഷതുഃ"[3] ഇത്യന്തേനേന്ദ്രവിരോചനയോഃ പ്രജാപതൗ ബ്രഹ്മചര്യചരണം "ഏകശതം ഹ വൈ വർഷാണി മഘവാ പ്രജാപതൗ ബ്രഹ്മചര്യമുവാസ"[4] ഇതി ച. യദി മൃത്യുർനാസ്തീ തി തവ പക്ഷഃ, കഥം തർഹി ദേവാസുരാണാമമൃത്യവേ ബ്രഹ്മ ചര്യചരണം; തത് തയോർമൃത്യുസദ്ഭാവപക്ഷയോഃ കതരന്നു സത്യം, യത്സത്യം തദ്വക്തുമർഹസീത്യഭിപ്രായഃ.

**ഭാഷ്യാർഥം:** മരണമില്ലെന്ന് സനത്സുജാതൻ ശിഷ്യന്മാർക്കു പദേശിച്ചതായി വിദുരർ പറഞ്ഞാണ് ധൃതരാഷ്ട്രർ അറിയുന്നത്. എന്നാൽ ദേവന്മാരും അസുരന്മാരും ഇന്ദ്രാദികളും വിരോചനാ ദികളും അമൃത്യുവിനുവേണ്ടി മൃത്യോഃ അഭാവഃ അമൃത്യുഃ

---

[2] "തദ്ധോഭയേ ദേവാസുരാഃ അനുബുബുധിരേ. തേ ഹോചുർ ഹന്ത തമാത്മാന മന്വിച്ഛാമോ യമാത്മാനമന്വിഷ്യ സർവാംശ്ച ലോകാനാപ്നോതി സർവാംശ്ച കാമാനിതീന്ദ്രോ ഹൈവ ദേവാനാമഭിപ്രവവ്രാജ വിരോചനോ$f$സുരാണാം. തൗ ഹാസം വിദാനാവേവ സമിത്പാണീ പ്രജാപതിസകാശമാജഗ്മതുഃ" (ഛാന്ദോഗ്യം 8.7.2)

[3] "തൗ ഹ ദ്വാത്രിംശതം വർഷാണി ബ്രഹ്മചര്യമൂഷതുസ്തൗ ഹ പ്രജാപതിരുവാച. കിമിച്ഛന്താവവാസ്തമിതി. തൗ ഹോചതുർയ ആത്മാപഹതമാപ്മാ വിജരോ വിമൃത്യുർവിശോകോ വിജിഘത്സോ$f$പിപാസഃ സത്യകാമഃ സത്യസങ്കല്പഃ സോ$f$ ന്വേഷ്ടവ്യഃ സ വിജിജ്ഞാസിതവ്യഃ. സ സർവാംശ്ച ലോകാനാ പ്നോതി സർവാംശ്ച കാമാന്യസ്തമാത്മാനമനുവിദ്യ വിജാനാ തീതി ഭഗവതോ വചോ വേദയന്തേ തമിച്ഛന്താവവാസ്തമിതി" (ഛാന്ദോഗ്യം 8.7.3)

[4] "ഏവമേവൈഷ മഘവന്നിതി ഹോവാചൈതം ത്വേവ തേ ഭൂയോ$f$നുവ്യാഖ്യാ സ്യാമി. നോ ഏവാന്യത്രൈതസ്മാദ്വസാ പരാണി പഞ്ച വർഷാണീതി. സ നാപരാണി പഞ്ച വർഷാണ്യുവാസ. താന്യേകശതം സമ്പേദുരേതത്തദ്യദാഹുരേക ശതം ഹ വൈ വർഷാണി മഘവാൻ പ്രജാപതൗ ബ്രഹ്മ ചര്യമുവാസ. തസ്മൈ ഹോവാച. (ഛാന്ദോഗ്യം 8.11.3)

മൃത്യുവിന്റെ അഭാവം അമൃത്യു, അമരത്വം അമരത്വം സിദ്ധിക്കുന്നതിനുവേണ്ടി ബ്രഹ്മചര്യം ആചരിച്ചുകൊണ്ട് ഗുരുസന്നിധിയിൽ വസിച്ചു എന്നു ശ്രുതി പറയുന്നു. ഛാന്ദോഗ്യോപനിഷത്തിലാണ് ഇതുള്ളത്.

ഇന്ദ്രനും വിരോചനനും മുപ്പത്തിരണ്ടുവർഷം ബ്രഹ്മചര്യമനുഷ്ഠിച്ചുകൊണ്ട് പ്രജാപതിയെ ശുശ്രൂഷിച്ചു. മഘവാവ്, ഇന്ദ്രൻ നൂറ്റൊന്നുവർഷം ബ്രഹ്മചര്യമനുഷ്ഠിച്ചുകൊണ്ട് പ്രജാ പതിയെ സേവിച്ചു.

മൃത്യു, മരണം, ഇല്ല എന്നാണ് അങ്ങയുടെ പക്ഷമെങ്കിൽ ദേവാസുരന്മാർ അമൃത്യുവിനുവേണ്ടി, അമരത്വത്തിനുവേണ്ടി, തപസ്സു ചെയ്തതെന്തിന്? അപ്പോൾ ഇവിടെ രണ്ടു പക്ഷമുണ്ടെന്നുവരുന്നു. ഒന്ന് മൃത്യുസദ്ഭാവം മൃത്യുവിന്റെ സദ്ഭാവം മരണത്തിന്റെ ഉണ്മ. രണ്ട് മൃത്യുവിന്റെ അസദ്ഭാവം മരണമില്ലായ്മ അമരത്വം. അങ്ങനെയാണെങ്കിൽ ഇതിൽ ഏതാണു സത്യം? ഹേ സനത്സുജാത, സത്യമായിട്ടുള്ളത് അങ്ങു പറഞ്ഞു തന്നാലും.

ശ്രീസനത്സുജാത ഉവാച – ശ്രീ സനത്കുമാരൻ പറഞ്ഞു,

**അമൃത്യുഃ കർമണാ കേചിന്മൃത്യുർ നാസ്തീതി ചാപരേ**
**ശൃണു മേ ബ്രുവതോ രാജൻ യഥൈതന്മാ വിശങ്കിഥാഃ 3**

**അന്വയം:** അമൃത്യുഃ കർമണാ ഭവതി ഇതി കേചിദ് വദന്തി. മൃത്യുഃ നാസ്തി ഇതി അപരേ ച വദന്തി. ഹേ രാജൻ, യഥാ ഏതത് ഭവതി തഥാ ബ്രുവതോ മേ വാക്യം ശൃണു. മാ വിശങ്കിഥാഃ.

**അന്വയാർഥം:** അമരത്വം കർമംകൊണ്ടാണു ലഭിക്കുന്നതെന്നു ചിലർ പറയുന്നു. മരണമേ ഇല്ലെന്നാണു മറ്റുള്ളവർ

പറയുന്നത്. അല്ലയോ രാജാവേ, ഈ രണ്ടഭിപ്രായഗതികളും എങ്ങനെയാണു സംഭവിക്കുന്നതെന്നു ഞാൻ പറയാം. ശ്രദ്ധിച്ചു കേൾക്കുക. സംശയമേ പാടില്ല.

**ഭാഷ്യം:** ഏവം പൃഷ്ടഃ പ്രാഹ ഭഗവാൻ സനത്സുജാതഃ കേചിത് പുനരവിദ്യാധിരൂഢാഃ പരമാർത്ഥതോ മൃത്യുസദ്ഭാവം മന്യമാനാഃ വേദോക്തേന കർമണാ അമൃത്യുഃ അമൃതത്വം ഭവതീതി മത്വാ അമൃത്യവേ അമൃതത്വപ്രാപ്തയേ വേദോക്തം കർമാചരന്തി; തഥാ അന്യേ വിഷയവിഷാന്ധാഃ വിഷയ വ്യതിരേകേണ നിർവിഷയം മോക്ഷമമന്യമാനാഃ കർമണൈവ അമൃത്യും അമരണത്വം ദേവാദിഭാവം വർണയന്തി. തത്രൈവ ച രാഗിഗീതം ശ്ലോകമുദാഹരന്തി

"അപി വൃന്ദാവനേ ശൂന്യേ സൃഗാലത്വം സ ഇച്ഛതു
നതു നിർവിഷയം മോക്ഷം കദാചിദപി ഗൗതമ" ഇതി.

തഥൈവ ച പരമാത്മവ്യതിരേകേണ ദ്വിതീയമപശ്യന്തോ ജ്ഞാനകർമഭ്യാം അമൃതത്വം വർണയന്തി. അപരേ പുനരദ്വിതീ യാത്മദർശിനഃ ആത്മവ്യതിരേകേണ ദ്വിതീയമപശ്യന്തോ മൃത്യുർ നാസ്തീതി വർണയന്തി. ഹേ രാജൻ, യഥാ ഏതത്പക്ഷയോ രവിരോധഃ സംഭവതി, തഥാ ബ്രുവതോ മേ മമ വാക്യം ശൃണു. മാ വിശങ്കിഥാഃ മയോക്തേ*ƒ*ർഥേ ശങ്കാം മാ കൃഥാഃ. കഥം?

**ഭാഷ്യാർഥം:** മേൽ പറഞ്ഞ പ്രശ്നത്തിനുത്തരമായി ഭഗവാൻ സനത്സുജാതൻ പറഞ്ഞു, അവിദ്യയിൽ അടിയുറച്ചുപോയ ചിലർ മരണം യഥാർഥമാണെന്നു കരുതി വേദോക്തമായ കർമത്താൽ അമൃതത്വം ഭവിക്കുന്നു എന്നു വിചാരിച്ചു അമൃതത്വ പ്രാപ്തിക്കുവേണ്ടി വേദോക്തമായ കർമങ്ങൾ ആചരിക്കുന്നു. അതുപോലെ വിഷയവിഷംകൊണ്ട് അന്ധരായ ചിലർ വിഷയ ത്തിൽനിന്നു വ്യതിരിക്തവും നിർവിഷയവുമാണ് മോക്ഷമെന്നറി

യാതെ അമരണത്വത്തെ വർണിച്ചു പറയുന്നു. രാഗിഗീതത്തിലെ ശ്ലോകം അതിന് ഉദാഹരണമായി കാണിക്കുന്നു.

"ഹേ ഗൗതമ, ശുദ്ധശൂന്യമായ വൃന്ദാവനത്തിൽ സൃഗാലമാകാൻ അവൻ ആഗ്രഹിച്ചുകൊള്ളട്ടെ. പക്ഷേ നിർവിഷയമായ മോക്ഷത്തെ അയാൾ ആഗ്രഹിക്കാതിരിക്കട്ടെ." അപ്രകാരം തന്നെ പരമാത്മവ്യതിരിക്തമായി രണ്ടാമതൊന്നു കാണാതെ ജ്ഞാനകർമങ്ങൾ കൊണ്ടുതന്നെ അമൃതത്വം ലഭിക്കുമെന്നും വർണിക്കുന്നു. അദ്വിതീയമാത്മദർശികളായ മറ്റു ചിലരാകട്ടെ ആത്മവ്യതിരിക്തമായി രണ്ടാമതൊന്നു കാണാത്തതുകൊണ്ട് മൃത്യുവേ ഇല്ലെന്നു വർണിക്കുന്നു. ഹേ രാജൻ, ഈ രണ്ടു പക്ഷങ്ങളും എപ്രകാരമാണോ അവിരുദ്ധമായിത്തീരുന്നത് ആ വിധം ഞാൻ പറയാം. കേട്ടുകൊള്ളൂ. ഇതിൽ അർഥശങ്കയ്ക്കവകാശം ഇല്ല. അവിദ്യാധിരൂഢന്മാർ അവിദ്യയിൽ അധിരൂഢരായവർ. അവിദ്യ അജ്ഞാനം. അജ്ഞാനത്തിൽ മുഴുകിയവർ. വിഷയവിഷാന്ധന്മാർ വിഷയമാകുന്ന വിഷത്താൽ അന്ധരായവർ. വിഷയസുഖങ്ങൾ വിഷമാണ്. ആ വിഷം ബാധിച്ചാൽ അന്ധതയുണ്ടാകും. കാണേണ്ടതുകാണാൻ കഴിവില്ലാതാകും. വിഷയവ്യതിരേകം വിഷയത്തിൽനിന്നു വ്യതിരേകം. വ്യതിരേകം വ്യത്യാസം. നിർവിഷയം വിഷയമില്ലാത്തത്. ദേവാദിഭാവം ദേവാദികളുടെ ഭാവം, ദേവത്വം മുതലായവ. ദേവന്മാരെ ഉപാസിക്കുന്നതുകൊണ്ടു ദേവത്വം സിദ്ധിക്കുന്നു. ജ്ഞാനവും കർമവും കൊണ്ട് അമൃതത്വം ലഭിക്കുന്നു എന്നാണവരുടെ വാദം. അദ്വിതീയാത്മദർശികൾ അദ്വിതീയമായ ആത്മാവിനെ ദർശിക്കുന്നവർ, "ഏകമേവാദ്വിതീയം ബ്രഹ്മ" എന്നു കരുതുന്ന അദ്വൈതവേദാന്തികൾ ആത്മാവിൽ നിന്ന് അന്യമായി മറ്റൊന്നും ഇല്ല, ആത്മാവു നിത്യനാകുന്നു. അതുകൊണ്ട് മരണമേ ഇല്ല എന്നും അഭിപ്രായപ്പെടുന്നു. ഈ രണ്ടു പക്ഷങ്ങളും ആത്യന്തിക

മായി വിരുദ്ധങ്ങളല്ല. എങ്ങനെയാണു വൈരുദ്ധ്യമില്ലാതാകുന്ന തെന്നു വ്യക്തമാക്കാം. എങ്ങനെ?

**പ്രമാദം മൃത്യു; അപ്രമാദം അമൃതം**

**ഉഭേ സത്യേ ക്ഷത്രിയാദ്യപ്രവൃത്തേ**
**മോഹോ മൃത്യുഃ സംമതോ യഃ കവീനാം**
**പ്രമാദം വൈ മൃത്യുമഹം ബ്രവീമി**
**സദാ*f*പ്രമാദമമൃതത്വം ബ്രവീമി 4**

**അന്വയം:** യേ പൂർവോക്തേ തേ ഉഭേ ഹേ ക്ഷത്രിയ, ആദ്യപ്രവൃത്തേ. അഥവാ, ഹേ ക്ഷത്രിയാദ്യ, വർതമാനേ. യോ മോഹഃ സ മൃത്യുരിതി കവീനാം സമ്മതഃ പ്രമാദം വൈ മൃത്യും അഹം ബ്രവീമി. സദാ അപ്രമാദം അമൃതത്വം ബ്രവീമി.

**അന്വയാർഥം:** പൂർവോക്തങ്ങളായ രണ്ടു കാര്യങ്ങളും അല്ലയോ ക്ഷത്രിയ, സൃഷ്ടിയുടെ ആരംഭം മുതലേ ഉള്ളവയാകുന്നു. അല്ലെങ്കിൽ, ഹേ ക്ഷത്രിയപ്രധാന, നിലവിലുള്ളവയാണ്. മോഹം (മിഥ്യാജ്ഞാനം) ആണ് മൃത്യു എന്നാണ് ചില കവികളുടെ (പണ്ഡിതന്മാരുടെ) മതം. എന്നാൽ ഞാൻ പറയുന്നത് പ്രമാദം (ആത്മാനവധാരണം) ആണ് മൃത്യു എന്നാകുന്നു. സദാ അപ്രമാദം ആണ് അമൃതത്വം എന്നും ഞാൻ പറയുന്നു.

**ഭാഷ്യം:** യേ പൂർവോക്തേ മൃത്യോരസ്തിത്വനാസ്തിത്വേ തേ ഉഭേ ഹേ ക്ഷത്രിയ, ആദ്യപ്രവൃത്തേ യ ആദിസർഗസ്തമാരഭ്യ പ്രവൃത്തേ. അഥവാ, ക്ഷത്രിയാദ്യ ക്ഷത്രിയപ്രധാന, പ്രവൃത്തേ വർതമാനേ. കഥം പുനരുഭയോഃ പരസ്പരവിരുദ്ധയോഃ അസ്തിത്വ നാസ്തിത്വയോഃ സത്യത്വമിതി? തത്രാഹ മോഹോ മൃത്യുഃ സംമതോ യഃ കവീനാം ഇതി. ഭവേദയം വിരോധഃ അസ്തിത്വ നാസ്തിത്വയോഃ, യദി പരമാർഥരൂപോ മൃത്യുഃ സ്യാത്. കസ്തർഹി

മൃത്യുഃ? യോ മോഹോ മിഥ്യാജ്ഞാനം അനാത്മ ന്യാത്മാഭിമാനഃ, സ മൃത്യുഃ കേഷാംചിത് കവീനാം മതഃ; അഹം തു ന തഥാ മൃത്യും ബ്രവീമി. കഥം തർഹി? പ്രമാദം വൈ മൃത്യും അഹം ബ്രവീമി. പ്രമാദഃ പ്രച്യുതിഃ സ്വാഭാവിക ബ്രഹ്മഭാവാത്. തം പ്രമാദം മിഥ്യാജ്ഞാനസ്യാപി കാരണം ആത്മാനവധാരണമാത്മാജ്ഞാനം മൃത്യും ജനനമരണാദി സർവാനർഥബീജം അഹം ബ്രവീമി. തഥാ സദാപ്രമാദം സ്വാഭാവികസ്വരൂപേണാവസ്ഥാനം അമൃതത്വം ബ്രവീമി. തഥാ ച ശ്രുതിഃ സ്വരൂപാവസ്ഥാനമൈവ മോക്ഷപദം ദർശയതി, "പരം ജ്യോതിരുപസംപദ്യ സ്വേന രൂപേണാഭിനിഷ്പദ്യതേ" ഇതി. തഥാ അനുഗീതാസു സ്പഷ്ടമാഹ "ഏകോ യജ്ഞോ നാസ്തി തതോ ദ്വിതീയോ യോ ഹൃച്ഛയസ്തമഹമനുബ്രവീമി. യസ്മി ന്നിഷ്ഠാ സർവമിദം ഗ്രസിത്വാ സ്വരൂപസംസ്ഥാശ്ച ഭവന്തി മർത്യാഃ" ഇതി. യത ഏവം സ്വരൂപാവസ്ഥാനലക്ഷണോ മോക്ഷഃ, അത ഏവ ചതുർവിധക്രിയാഫലവിലക്ഷണത്വാദേവ ന കർമസാധ്യമമൃതത്വം; നാപി സമുച്ചിതാഭ്യാം ജ്ഞാനകർമഭ്യാ മിതി "അമൃത്യുഃ കർമണാ കേചിത് ഇത്യേതദനുപപന്നമേവേ ത്യുക്തം ഭവതി. വക്ഷ്യതി ചാസ്യ പക്ഷസ്യ സ്വയമേവ നിരാകരണം "കർമോദയേ കർമഫലാനുരാഗാത്തത്രാനുയാന്തി ന തരന്തി മൃത്യും. ജ്ഞാനേന വിദ്വാംസ്തേജോ$f$ഭ്യേതി നിത്യം ന വിദ്യതേ ഹ്യന്യഥാ തസ്യ പന്ഥാഃ" ഇതി.

**ഭാഷ്യാർഥം:** പൂർവോക്തമായ മൃത്യുവിന്റെ അസ്തിത്വവും നാസ്തിത്വവും (അസ്തി ഉണ്ട്, അസ്തിത്വം ഉണ്മ; നാസ്തി ഇല്ല, നാസ്തിത്വം ഇല്ലായ്മ) ഹേ ക്ഷത്രിയ, ധൃതരാഷ്ട്രമഹാ രാജാവേ, ആദ്യപ്രവൃത്തങ്ങളാകുന്നു. മറ്റൊരുവിധത്തിലും പറയാം. ഹേ ക്ഷത്രിയാദ്യ, അല്ലയോ ക്ഷത്രിയശ്രേഷ്ഠ, പ്രവൃത്തങ്ങളാകുന്നു, വർത്തിച്ചുകൊണ്ടിരിക്കുന്നു, നിലനിൽക്കുന്നവയാണ് എന്നർഥം. പരസ്പരവിരുദ്ധങ്ങളായ രണ്ടെണ്ണത്തിന്, അസ്തിത്വത്തിനും

നാസ്തിത്വത്തിനും എങ്ങനെ സത്യത്വം ഭവിക്കുന്നു? ഒരേ സമയത്ത് ഇതു രണ്ടും എങ്ങനെ നില നിൽക്കും? എന്നു സംശയം ഉണ്ടാകാം.

അതിനു സമാധാനം പറയാം. കവികളുടെ ദൃഢമായ മതം, മോഹം തന്നെയാണ് മൃത്യു എന്നാകുന്നു. അസ്തിത്വനാസ്തിത്വ ങ്ങൾക്കു വിരോധം ഉണ്ടെങ്കിൽ മൃത്യു പരമാർഥരൂപമാകും ഉള്ളതാണെന്നു പറയേണ്ടിവരും. അങ്ങനെയാണെങ്കിൽ എന്താ ണു മൃത്യു? മോഹം മിഥ്യാജ്ഞാനം ആത്മാവല്ലാത്തതിൽ ആത്മാവാണെന്നുള്ള അഭിമാനം, അതാണു മൃത്യു എന്നാണ് ചില വിദ്വാന്മാരുടെ അഭിപ്രായം. എന്നാൽ, ഞാൻ മൃത്യുവിനെ പ്പറ്റി പറയുന്നത് അത്തരത്തിലല്ല. പിന്നെങ്ങനെയാണ്? പ്രമാദ മാകുന്നു മൃത്യു എന്നു ഞാൻ പറയുന്നു. പ്രമാദമെന്നുള്ളത് സ്വാഭാവികബ്രഹ്മഭാവത്തിൽനിന്നുള്ള പ്രച്യുതിയാണ്. സ്ഥിര മായ ശരിയായ ഒന്നിൽനിന്ന് തെറ്റി അകലുന്നതിനാണ് പ്രച്യുതി എന്നു പറയുന്നത്. ആ പ്രമാദം മിഥ്യാജ്ഞാനത്തിനു കാരണ മാകുന്നു. ആത്മാവിനെ അറിയാതിരിക്കുന്നതാണ് ആത്മാവിന്റെ അനവധാരണം. അതുതന്നെയാണ് ആത്മാജ്ഞാനം (ആത്മ+ അജ്ഞാനം). അതാണ് ജനനമരണാദിസർവാനർഥബീജമായ മൃത്യു എന്നു ഞാൻ പറയുന്നു. അതുപോലെ സദാപ്രമാദം സദാ+അപ്രമാദം സ്വാഭാവികരൂപത്തിലുള്ള അവസ്ഥാനം – സ്ഥിതി – അതു തന്നെയാണു അമൃതത്വം; സ്വരൂപാവസ്ഥാനം തന്നെയാണു മോക്ഷപദമെന്നു ശ്രുതിയും കാണിച്ചുതരുന്നു. "പരമമായ ജ്യോതിസ്സിനെ പ്രാപിച്ചു സ്വന്തം രൂപത്തിൽ സ്ഥിതിചെയ്യുന്നു" എന്നാണു ശ്രുതി. അനുഗീതകളിലും സ്പഷ്ട മായി പറയുന്നതും അതുതന്നെ. "യജ്ഞം ഏകമാകുന്നു. രണ്ടാമതൊന്നില്ല. ഹൃദയാന്തർഗതമായ അതിനെപ്പറ്റി പറയാം. അതിൽ സർവവും യജിച്ചിട്ട്, ഗ്രസിച്ചിട്ട്, മർത്യന്മാർ സ്വരൂപ സംസ്ഥന്മാരായിത്തീരുന്നു." മോക്ഷം സ്വരൂപാവസ്ഥാനലക്ഷണ

മായതുകൊണ്ട് ചതുർവിധക്രിയാഫലവിലക്ഷണമാകയാൽ അമൃതത്വം കർമസാധ്യമല്ല. ജ്ഞാനകർമസമുച്ചയം കൊണ്ടും മോക്ഷം സാധ്യമല്ല. "അമൃത്യുഃ കർമണാ കേചിത്" എന്നു പ്രസ്താവിച്ചിട്ടുള്ളത് അനുപപന്നമാകുന്നു അയുക്തമാകുന്നു, സ്വീകാര്യമല്ല. ഈ പക്ഷത്തിന്റെ സ്വയം നിരാകരണം താഴെ പറയുന്നതിൽ കാണാൻ കഴിയും.

കർമോദയത്തിൽ കർമഫലാനുരാഗത്താൽ കർമഫലത്തെയാണനുഗമിക്കുന്നത്. അല്ലാതെ, മൃത്യുവിനെ തരണം ചെയ്യുന്നില്ല. ജ്ഞാനം ഒന്നുകൊണ്ടു മാത്രമാണു വിദ്വാൻ നിത്യമായ തേജസ്സിനെ സച്ചിദാനന്ദരൂപമായ ബ്രഹ്മത്തെ പ്രാപിക്കുന്നത്. അതിനു മറ്റൊരു മാർഗവുമില്ല."

കർമത്തിന്റെ ആരംഭത്തിൽതന്നെ അതിന്റെ ഫലത്തിൽ ആസക്തിയും ഉണ്ടാകുന്നു. അങ്ങനെ കർമഫലമനുസരിച്ച് ജനനമരണങ്ങൾ ആവർത്തിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ കർമംകൊണ്ടു മരണത്തെ ജയിക്കാൻ സാധ്യമല്ല. ബ്രഹ്മജ്ഞാനം ആത്മജ്ഞാനം ഒന്നു മാത്രമാണു മോക്ഷദായകമായിട്ടുള്ളത്. ജ്ഞാനംകൊണ്ടുമാത്രമേ ജ്ഞാനസ്വരൂപമായ ബ്രഹ്മത്തെ സാക്ഷാത്കരിക്കുവാൻ പറ്റുകയുള്ളൂ എന്നു സാരം.

**ഭാഷ്യം:** കഥമേതദവഗമ്യതേ "പ്രമാദോ മൃത്യുരപ്രമാദോ$f$ മൃതത്വം" ഇതി? തത്രാഹ

**ഭാഷ്യാർഥം:** പ്രമാദം മൃത്യുവാണെന്നും അപ്രമാദം അമരത്വമാണെന്നും എങ്ങനെ മനസ്സിലാക്കാൻ കഴിയും? അതിനെപ്പറ്റി പറയുന്നു.

**പ്രമാദാദ്വാ അസുരാഃ പരാഭവ–**
**ന്നപ്രമാദാദ് ബ്രഹ്മഭൂതാ സുരാശ്ച**

**ന വൈ മൃത്യുർ വ്യാഘ്ര ഇവാത്തി ജന്തൂൻ**
**നാപ്യസ്യ രൂപമുപലഭ്യതേ ഹി 5**

**അന്വയം:** പ്രമാദാദ് വാ അസുരാഃ പരാഭവൻ. അപ്രമാദാത് സുരാഃ ബ്രഹ്മഭൂതാശ്ച. മൃത്യുഃ വൈ വ്യാഘ്ര ഇവ ജന്തൂൻ ന അത്തി. അപി ച അസ്യ രൂപം നോപലഭ്യതേ.

**അന്വയാർഥം:** പ്രമാദം കൊണ്ടാണ് അസുരന്മാർ പരാഭുത രായത്. അപ്രമാദത്താൽ സുരന്മാർ ബ്രഹ്മഭൂതന്മാരായി. മൃത്യു തീർച്ചയായും വ്യാഘ്രത്തെപ്പോലെ ജന്തുക്കളെ ഭക്ഷിക്കുന്നില്ല. മാത്രമല്ല, അതിനു രൂപവും കാണപ്പെടുന്നില്ല. അതുകൊണ്ട് മൃത്യു ഇല്ല.

**ഭാഷ്യം:** പ്രമാദാത് സ്വാഭാവികബ്രഹ്മഭാവപ്രച്യവനാത് അനാത്മേതി ദേഹാദാവാത്മാവാത് അസുരാഃ വിരോചനപ്രഭൃതയഃ പരാഭവൻ പരാഭൂതാഃ. തഥാ ച ശ്രുതിഃ "അനുപലഭ്യാത്മാനം" ഇത്യാരഭ്യ "ദേവാ വാ അസുരാ വാ തേ പരാഭവിഷ്യന്തി" ഇത്യനേന. തഥാ അപ്രമാദാത് സ്വാഭാവികചിത്സദാനന്ദാദ്വിതീയ ബ്രഹ്മാത്മനാ അവസ്ഥാനാത് ബ്രഹ്മഭൂതാഃ സുരാശ്ച ഇന്ദ്രാദയഃ. തഥാ ച ശ്രുതിഃ "തം വാ ഏതം ദേവാ ആത്മാനമുപാസതേ തസ്മാച്ച തേഷാം സർവേ ലോകാഃ ആപ്താഃ സർവേ ച കാമാഃ" ഇത്യാദിനാ. അഥവാ, അസുഷു പ്രാണേഷു ഇന്ദ്രിയേഷേവ രമന്ത ഇത്യസുരാഃ അനാത്മവിദോ വൈഷയികാഃ പ്രാണിനോ*ƒ*സുരാഃ. തേ സ്വാഭാവികബ്രഹ്മഭാവമതിക്രമ്യ അനാത്മനി ദേഹാദാവാത്മഭാവമാപന്നാഃ പരാഭവൻ തിര്യഗാദിയോനിമാപന്നാഃ. തഥാ ച ബഹ്വൃചബ്രാഹ്മണോപനിഷത് "തസ്മാന്ന പ്രമാദ്യേത്തന്നാതീയാന്ന ഹ്യത്യായൻപൂർവേ യേ*ƒ*ത്യായംസ്തേ പരാബഭൂവുഃ" ഇത്യാരഭ്യ "യാ വൈ താ ഇമാഃ പ്രജാസ്തിസ്രോ*ƒ* ത്യായമായംസ്താനിമാനി വയാംസി വംഗാവഗധാശ്ചേരപാദാഃ"

ഇതി. തഥാ സ്വസ്മിന്നാത്മന്യേവ രമന്തി ഇത്യാത്മവിദഃ സുരാഃ. തഥാ ചോക്തം "ആത്മന്യേവ രതിർയേഷാം സ്വസ്മിൻബ്രഹ്മ ണി ചാപലേ. തേ സുരാ ഇതി വിഖ്യാതാഃ സൂരയശ്ച സുരാ മതാഃ" ഇതി. തേ അപ്രമാദാത് സ്വാഭാവികബ്രഹ്മാത്മനാ അവ സ്ഥാനാത് ബ്രഹ്മഭൂതാഃ നിവൃത്തമിഥ്യാജ്ഞാനതത്കാര്യാഃ ബ്രഹ്മൈവ സംവൃത്താ ഇത്യർഥഃ.

നന്വന്യ ഏവ സർവജന്തൂനാമുപസംഹാരകോ മൃത്യുഃ പ്രസിദ്ധഃ, കഥമുച്യതേ "പ്രമാദം വൈ മൃത്യുമഹം ബ്രവീമി" ഇതി? തത്രാഹ ന വൈ മൃത്യുരിതി. ന വൈ മൃത്യുർവ്യാഘ്ര ഇവ അത്തി ഭക്ഷയതി പ്രാണിനഃ. യദി ഭക്ഷയേത് വ്യാഘ്രസ്യേവ അസ്യ രൂപമുപലഭ്യേത; ന ച ഉപലഭ്യതേ. തസ്മാന്നാസ്ത്യേവ മൃത്യുഃ.

**ഭാഷ്യാർഥം:** സ്വാഭാവികബ്രഹ്മഭാവത്തിൽനിന്നുള്ള പ്രച്യവ നവും ആത്മാവല്ലാത്ത ദേഹാദികളിലുള്ള ആത്മഭാവവുമാണ് പ്രമാദം. ആ പ്രമാദം കാരണമാണ് വിരോചനാദികളായ അസുര ന്മാർ പരാജിതന്മാരായത്.

"അനുപലഭ്യാത്മാനം" എന്നു തുടങ്ങി "ദേവാ വാ അസുരാ വാ തേ പരാഭവിഷ്യന്തി"[5] എന്നവസാനിക്കുന്ന ശ്രുതി അതിനു തെളിവാകുന്നു. അതുപോലെ അപ്രമാദം നിമിത്തം സ്വാഭാവിക ചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മനാ അവസ്ഥാനത്താൽ ഇന്ദ്രാദി കളായ സുരന്മാർ ബ്രഹ്മഭൂതരുമായി. "ദേവന്മാർ ആ ബ്രഹ്മത്തെ, ആത്മാവിനെ, ഉപാസിക്കുന്നു. അതുകൊണ്ട് അവർക്ക് എല്ലാ

[5] തൗ ഹാന്വീക്ഷ്യ പ്രജാപതിരുവാചാനുപലഭ്യാത്മാനനുവിദ്യ വ്രജതോ യതര ഏതദുപനിഷദോ ഭവിഷ്യന്തി ദേവാ വാസുരാ വാ തേ പരാഭവിഷ്യന്തീതി – ഛാന്ദോഗ്യം 8.8.5

ലോകങ്ങളും സർവകാമങ്ങളും സിദ്ധിച്ചു എന്നു ശ്രുതിയും പറയുന്നു.

അല്ലെങ്കിൽ, അസുക്കളിൽ പ്രാണങ്ങളിൽ തന്നെ രമിക്കുന്നവരാണ് അസുരന്മാർ. അവർ ആത്മവിത്തുകൾ ആത്മാവിനെ അറിയുന്നവർ അല്ല. വിഷയമാത്രലോലന്മാരായ പ്രാണികളാണ് അസുരന്മാർ. അവർ സ്വാഭാവികബ്രഹ്മഭാവത്തെ അതിക്രമിച്ചിട്ട് വകവയ്ക്കാതെ ആത്മാവല്ലാത്ത ദേഹാദികളിൽ ആത്മഭാവം കൈയ്ക്കൊണ്ടു. അതുകൊണ്ട് പരാജിതന്മാരായി തിര്യഗാദി യോനികളെ പ്രാപിച്ചു.

"അതിൽനിന്ന് (ആത്മാവിൽനിന്ന്) ച്യുതനാകരുത്; അതിനെ അതിലംഘിക്കരുത്; പൂർവന്മാർ അതിനെ അതിക്രമിച്ചിട്ടില്ല; ആരൊക്കെ അതിലംഘിച്ചിട്ടുണ്ടോ അവരെല്ലാം പരാജയപ്പെട്ടിട്ടുമുണ്ട്" എന്നു തുടങ്ങി "ഏതു പ്രജകളാണോ അതിനെ അതിക്രമിച്ചത് അവരാണ് ഈ മൂന്നു പ്രജകൾ പക്ഷികൾ; വങ്ഗങ്ങൾ വനഗങ്ങളായ വൃക്ഷങ്ങൾ; വഗധങ്ങൾ, ഔഷധികൾ; ഇരപാദങ്ങൾ ഉരഃപാദങ്ങൾ ഉരഗങ്ങൾ, സർപാദികൾ" എന്ന് ബഹ്വൃചബ്രാഹ്മണോപനിഷത്ത് പറയുന്നു.

അതുപോലെ തന്നിൽ ആത്മാവിൽതന്നെ രമിക്കുന്നവരാണ് ആത്മവിത്തുകളായ സുരന്മാർ. "തന്റെ ആത്മാവിലും അചലമായ ബ്രഹ്മത്തിലും ആർക്കാണോ രതിയുള്ളത് അവരാണു സുരന്മാർ എന്നു വിഖ്യാതരായിരിക്കുന്നത്. സൂരികളും സുരന്മാർ തന്നെ" എന്നു പറയപ്പെട്ടിരിക്കുന്നു. സുരന്മാർ അപ്രമാദം നിമിത്തം സ്വാഭാവികബ്രഹ്മാത്മഭാവത്തിൽതന്നെ അവസ്ഥാനം ചെയ്യുന്നതുകൊണ്ട് ബ്രഹ്മമായിത്തീർന്നു. മിഥ്യാജ്ഞാനതത്കാര്യങ്ങളിൽ നിന്ന് നിവൃത്തന്മാരായതുകൊണ്ട് ബ്രഹ്മംതന്നെയായിത്തീർന്നു എന്നർഥം.

'നിവൃത്തമിഥ്യാജ്ഞാനതത്കാര്യന്മാർ' വിശദമാക്കാം. 'ബ്രഹ്മ സത്യം ജഗന്മിഥ്യ' എന്നതാണു വേദാന്തതത്ത്വം. ഇല്ലാത്തത് നശിക്കുന്നത് ഉണ്ടെന്നും നശിക്കാത്തതെന്നു കരുതുന്നതാണു മിഥ്യാജ്ഞാനം. അതിൽനിന്നാണ് ജനനമരണാദികൾ നിറഞ്ഞ സംസാരചക്രം തിരിയുന്നത്. കർമങ്ങൾ ചെയ്യുന്നതും അവയുടെ ഫലം അനുഭവിക്കുന്നതും അതുകൊണ്ടുതന്നെയാണ്. ഈ മിഥ്യാജ്ഞാനം കാരണവും സംസാരം കാര്യവുമാകുന്നു. ഇവയിൽനിന്നെല്ലാം നിവൃത്തനാകുന്ന വിമുക്തനാകുന്ന ജ്ഞാനി ബ്രഹ്മം തന്നെയാകുന്നു.

മറ്റൊരുവിധത്തിൽ, സർവജന്തുക്കളുടെയും സംഹാരകർതാവെന്ന നിലയിലാണല്ലോ മൃത്യു പ്രസിദ്ധനായിരിക്കുന്നത്. അതുകൊണ്ട് "പ്രമാദം തന്നെയാണു മൃത്യു എന്നു ഞാൻ പറയുന്നു" എന്ന് എങ്ങനെ പറയാൻ കഴിയും? അതാണല്ലോ പറഞ്ഞത് മൃത്യു എന്നൊന്ന് എല്ലെന്ന്. മൃത്യു വ്യാഘ്രത്തെപ്പോലെ പ്രാണികളെ ഭക്ഷിക്കുന്നതുമില്ല. ഭക്ഷിക്കുമായിരുന്നെങ്കിൽ വ്യാഘ്രത്തിനുള്ളതുപോലെ അതിന്റെ രൂപം കാണാൻ കഴിയുമായിരുന്നു. പക്ഷെ, അങ്ങനെ ഒന്നു കാണപ്പെടുന്നതേ ഇല്ല. അതുകൊണ്ട് മൃത്യു ഇല്ല തന്നെ.

**ഭാഷ്യം:** നനൂപലഭ്യതേ സാവിത്ര്യുപാഖ്യാനേ "അഥ സത്യവതഃ കായാത്പാശബദ്ധം വശം ഗതം, അംഗുഷ്ഠമാത്രം പുരുഷം നിശ്ചകർഷ യമോ ബലാത്" ഇതി. കഥമുച്യതേ നാസ്യ രൂപമുപലഭ്യത ഇതി? തത്രാഹ

**ഭാഷ്യാർഥം:** സാവിത്ര്യുപാഖ്യാനത്തിൽ താഴെ പറയുന്ന പ്രകാരം കാണപ്പെടുന്നല്ലോ.

"അനന്തരം സത്യവാന്റെ ശരീരത്തിൽനിന്ന് പാശത്താൽ ബദ്ധനും വശംഗതനും അംഗുഷ്ഠമാത്രനും ആയ പുരുഷനെ

യമൻ ബലമായി പുറത്തേക്ക് ആകർഷിച്ചെടുത്തു" എന്ന്. പിന്നെയെങ്ങനെയാണ് യമന് (മൃത്യുവിന്) രൂപമില്ലെന്നു പറയുക? സമാധാനം പറയൂ.

**യമം ത്വേകേ മൃത്യുമതോഽന്യമാഹു**
**രാത്മാവാസമമൃതം ബ്രഹ്മചര്യം**
**പിതൃലോകേ രാജ്യമനുശാസ്തി ദേവഃ**
**ശിവഃ ശിവാനാം അശിവോഽശിവാനാം 6**

**അന്വയം:** യമം തു ഏകേ മൃത്യും അതഃ അന്യം ആത്മാവാസം അമൃതം ആഹുഃ അയം ദേവഃ ശിവാനാം ശിവഃ അശിവാനാം അശിവഃ പിതൃലോകേ രാജ്യം അനുശാസ്തി.

**അന്വയാർഥം:** യമനേയാകട്ടെ ചിലർ ഇതിൽനിന്നന്യനായ മൃത്യുവാണെന്നും ആത്മാവാസനാണെന്നും അമൃതനാണെന്നും പറയുന്നു. ആദേവൻ ശിവന്മാർക്കു ശിവനായും അശിവന്മാർക്കു അശിവനായും പിതൃലോകത്ത് രാജ്യഭരണം നടത്തുന്നു.

**ഭാഷ്യം:** സത്യമുപലഭ്യതേ. തഥാപി നാസൗ സാക്ഷാന്മൃത്യുഃ. കസ്തർഹി? യഃ പ്രമാദാഖ്യോ മൃത്യുഃ അജ്ഞാനം സ ഏവ, സാക്ഷാദ് വിനാശഹേതുത്വാത്. തഥാ അജ്ഞാനസ്യ വിനാശ ഹേതുത്വം ശ്രൂയതേ "ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ" ഇതി. ബൃഹദാരണ്യകേ പ്രമാദാഖ്യസ്യാജ്ഞാനസ്യ സാക്ഷാന്മൃത്യു ത്വം ദർശിതം. "മൃത്യുർവൈ തമോ ജ്യോതിരമൃതം" ഇതി. യസ്മാത് പ്രമാദ ഏവ സാക്ഷാത് സർവാനർഥബീജം തസ്മാന്ന പ്രമാദ്യേത ചിത്സദാനന്ദാദ്വിതീയബ്രഹ്മഭാവേനാവതിഷ്ഠേത ഇത്യർഥഃ. തഥാ ചാജ്ഞാനസ്യ ബന്ധഹേതുത്വം വിജ്ഞാനസ്യ മോക്ഷഹേതുത്വമുക്തം ഭഗവതാ – "അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ" ഇതി.

**ഭാഷ്യാർഥം:** യമനു രൂപമുണ്ടെന്നുള്ളതു സത്യമാണ്; എങ്കിലും ഇതല്ല സാക്ഷാത് മൃത്യു. പിന്നെയാരാണ് മൃത്യു? പ്രമാദം എന്നു പേരുള്ള അമൃത്യു അജ്ഞാനം തന്നെ. പ്രത്യക്ഷത്തിൽ വിനാശഹേതുവായതുകൊണ്ടാണിങ്ങനെ പറയുന്നത്. "ജ്ഞാനമില്ലെങ്കിൽ വിനാശം മഹത്തായിരിക്കും" എന്നു ശ്രുതിയിൽ അജ്ഞാനത്തിനു വിനാശഹേതുത്വം കല്പിച്ചിരിക്കുന്നു. ബൃഹദാരണ്യകത്തിൽ പ്രമാദനാമകമായ അജ്ഞാനത്തിനു സാക്ഷാത് മൃത്യുത്വം കാണിച്ചുതന്നിട്ടുണ്ട്. "മൃത്യുവാണു തമസ്സ്; ജ്യോതിസ്സാണു അമൃതം" "അജ്ഞാനമാണ് മരണം, ജ്ഞാനമാണ് അമരത്വം" എന്നർത്ഥം. പ്രമാദം മിഥ്യാജ്ഞാനം സകലാനർഥങ്ങൾക്കും പ്രത്യക്ഷകാരണമായതുകൊണ്ട് ഒരിക്കലും പ്രമാദം ഉണ്ടാകരുത്. ചിത്സദാനന്ദാദ്വിതീയമായ ബ്രഹ്മഭാവത്തിൽ തന്നെ സ്ഥിരമായി സ്ഥിതിചെയ്യണം എന്നർത്ഥം. "അജ്ഞാനത്താൽ ജ്ഞാനം ആവരണം ചെയ്യപ്പെട്ടിരിക്കുന്നു; അതുകൊണ്ട് ജന്തുക്കൾ മോഹത്തിൽപെട്ടുഴലുന്നു" എന്ന് അജ്ഞാനത്തിന്റെ ബന്ധഹേതുത്വവും ജ്ഞാനത്തിന്റെ മോക്ഷഹേതുത്വവും ഭഗവാനാൽ കല്പിക്കപ്പെട്ടിരിക്കുന്നു.

### ജ്ഞാനം മോക്ഷസാധനം

**ഭാഷ്യം:** യസ്മാത്പ്രമാദ ഏവ മൃത്യുഃ അപ്രമാദോ*f*മൃതത്വം, അത ഏവ ന കർമസാധ്യം നാപി കർമപ്രാപ്യം; നിത്യസിദ്ധത്വാത്, നിത്യപ്രാപ്തത്വാച്ച. തഥാ ച ശ്രുതിഃ "ഏഷ നിത്യോ മഹിമാ ബ്രാഹ്മണസ്യ ന കർമണാ വർധതേ നോ കനീയാൻ. തസ്യൈവ സ്യാത്പദവിത്തം വിദിത്വാ ന ലിപ്യതേ കർമണാ പാപകേന" ഇതി. തഥാ "തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേ*f*യനായ" "തമേവ ധീരോ വിജ്ഞായ പ്രജ്ഞാം കുർവീത ബ്രാഹ്മണഃ" ഇതി ജ്ഞാനസ്യൈവ മോക്ഷസാധനത്വം ദർശിതം. തഥാ "ന ചക്ഷുഷാ ഗൃഹ്യതേ

നാപി വാചാ നാന്യൈർദേവൈസ്തപസാ കർമണാ വാ. ജ്ഞാന പ്രസാദേന വിശുദ്ധസത്വസ്തതസ്തു തം പശ്യതേ നിഷ്കലം ധ്യായമാനഃ" ഇതി. വക്ഷ്യതി ച ഭഗവാൻ ജ്ഞാനസ്യൈവ മോക്ഷസാധനത്വം, "അന്തവന്തഃ ക്ഷത്രിയ തേ ജയന്തി ലോകാൻ ജനാഃ കർമണാ നിർമിതേന" ഇതി, "ഏകം മൃത്യും ജായമാനം വിദിത്വാ ജ്ഞാനേന തിഷ്ഠന്ന ബിഭേതി മൃത്യോഃ" ഇതി ച. തഥാ ച മോക്ഷധർമേ – "കർമണാ ബധ്യതേ ജന്തുർവിദ്യയാ ച വിമുച്യതേ. തസ്മാത് കർമ ന കുർവന്തി യതയഃ പാരദർശിനഃ" ഇതി. ജ്ഞാനം വിശിഷ്ടം ന തഥാ ഹി യജ്ഞാ ജ്ഞാനേന ദുർഗം തരതേ ന യജ്ഞൈഃ" ഇതി ച. തഥാ ച ജ്ഞാനസ്യൈവ മോക്ഷസാധനത്വം മന്യമാനഃ സർവകർമപരിത്യാഗമാഹ ഭഗവാൻ വേദാചാര്യോ മനുഃ – "യഥോക്താന്യപി കർമാണി പരിഹാപ്യ ദ്വിജോത്തമഃ, ആത്മജ്ഞാനേ ശമേ ച സ്യാദ് വേദാഭ്യാസേ ച യത്നവാൻ"'ഇതി. തഥാഹ ഭഗവാൻ പരമേശ്വരഃ "ജ്ഞാനം തു കേവലം സമ്യഗപവർഗഫലപ്രദം. തസ്മാദ് ഭവദ്ഭിർവിമലം ജ്ഞാനം കൈവല്യസാധനം. വിജ്ഞാതവ്യം പ്രയത്നേന ശ്രോതവ്യം ദൃശ്യമേവ ച. ഏകഃ സർവത്രഗോ ഹ്യാത്മാ കേവലശ്ചിതിമാത്രകഃ. ആനന്ദോ നിർമലോ നിത്യഃ സ്യാദേതത്സ്യാംഖ്യദർശനം. ഏതദേവ പരം ജ്ഞാനമേത ന്മോക്ഷോƒനുഗീയതേ. ഏതത് കൈവല്യമമലം ബ്രഹ്മഭാവശ്ച വർണിതഃ. ആശ്രിത്യൈതത് പരം തത്ത്വം തന്നിഷ്ഠാസ്തത് പരായണാഃ. ഗച്ഛന്തി മാം മഹാത്മാനോ യതയോ വീതമത്സരാഃ" ഇതി.

**ഭാഷ്യാർഥം:** 'പ്രമാദംതന്നെയാണ് മൃത്യു എന്നു വരുന്നതു കൊണ്ട് അപ്രമാദം അമൃതത്വമാണെന്നു സിദ്ധിക്കുന്നു. നിത്യ സിദ്ധവും നിത്യപ്രാപ്തവും ആയതുകൊണ്ട് ജ്ഞാനം (അമൃത ത്വം) കർമസാധ്യമോ കർമപ്രാപ്യമോ അല്ലെന്നും തെളിയിച്ചിരി ക്കുന്നു. ബ്രഹ്മജ്ഞാനിയുടെ മഹിമ നിത്യമാകുന്നു. അത്

കർമ്മംകൊണ്ട് വർദ്ധിക്കുകയോ കുറയുകയോ ചെയ്യുന്നില്ല. ബ്രഹ്മവിത്ത് ബ്രഹ്മജ്ഞാനി ബ്രഹ്മമാകുന്നു. ബ്രഹ്മജ്ഞാനിയെ പാപകർമം സ്പർശിക്കുന്നില്ല എന്നു ശ്രുതിയും ഉദ്ഘോഷിക്കുന്നു. "ബ്രഹ്മത്തെ അറിയുന്നവൻ അതിമൃത്യു (മരണത്തെ അതിജീവിക്കുന്നവൻ) അമരൻ ആയിത്തീരുന്നു. അമരത്വപ്രാപ്തിക്ക് പരമപദപ്രാപ്തിക്ക് മറ്റൊരുമാർഗ്ഗവുമില്ല" എന്നും "ധീരനായ ബ്രാഹ്മണൻ ബ്രഹ്മത്തെ അറിഞ്ഞിട്ട് ജ്ഞാനമയനായിത്തീരണം" എന്നും പറയുന്ന ശ്രുതി മോക്ഷസാധനം ജ്ഞാനം തന്നെയാണെന്നു കാണിച്ചിരിക്കുന്നു. "ചക്ഷുസ്സുകൊണ്ടോ വാക്കുകൊണ്ടോ മറ്റിന്ദ്രിയങ്ങൾകൊണ്ടോ തപസ്സുകൊണ്ടോ കർമ്മംകൊണ്ടോ ബ്രഹ്മത്തെ ഈശ്വരനെ സാക്ഷാത്കരിക്കാനാവില്ല. ജ്ഞാനപ്രസാദംകൊണ്ട് വിശുദ്ധചിത്തനായി നിഷ്കളധ്യാനനിരതനായാൽ ബ്രഹ്മത്തെ കാണാം" എന്നു പറഞ്ഞിരിക്കുന്നു. ജ്ഞാനത്തിനുമാത്രമേ മോക്ഷസാധനത്വമുള്ളൂ എന്ന് ഭഗവാൻ സനത്കുമാരൻ മേലിൽ അരുളിച്ചെയ്യുന്നതാണ്. "ഹേ ക്ഷത്രിയ, നിർമ്മിതമായ നശ്വരമായ കർമ്മംകൊണ്ട് ജനങ്ങൾ ലോകങ്ങളെ ജയിക്കുന്നു. അവയെല്ലാം നശ്വരങ്ങളാകുന്നു" എന്നും "ഇപ്രകാരം മൃത്യു ജനിക്കുന്നതാണ് എന്നറിഞ്ഞ് ജ്ഞാനത്തിൽ പ്രതിഷ്ഠിതനായവൻ മൃത്യുവിനെ ഭയപ്പെടേണ്ടകാര്യമില്ല" എന്നും പറഞ്ഞിരിക്കുന്നു. മോക്ഷധർമ്മത്തിൽ "ജന്തു കർമ്മത്താൽ ബന്ധിക്കപ്പെടുന്നു; വിദ്യയാൽ വിമോചിതനാകുന്നു. അതുകൊണ്ട് സത്യദർശികളായ ജ്ഞാനികളായ യതിമാർ കർമ്മം ചെയ്യുന്നില്ല." എന്നും "ജ്ഞാനം വിശിഷ്ടമാകുന്നു. യജ്ഞം അതുപോലെയല്ല'. ജ്ഞാനംകൊണ്ട് ദുർഗങ്ങളെ തരണം ചെയ്യുക; യജ്ഞങ്ങൾ കൊണ്ടാവില്ല" എന്നും ജ്ഞാനത്തിന്റെ മഹത്വം എടുത്തു കാണിച്ചിട്ടുണ്ട്. അപ്രകാരം ജ്ഞാനംതന്നെയാണ് മോക്ഷസാധനമെന്ന് അറിഞ്ഞ വേദാചാര്യനായ ഭഗവാൻ മനു സർവ്വകർമ്മപരിത്യാഗം

ആവശ്യമാണെന്നു പറയുന്നു, "യഥാവിധം പറയപ്പെട്ടിരിക്കുന്ന കർമ്മങ്ങളെല്ലാം പരിത്യജിച്ചശേഷം ബ്രാഹ്മണൻ ആത്മജ്ഞാനത്തിലും ശമത്തിലും വേദാഭ്യാസത്തിലും കൃതപ്രയത്നനാകണം". അതു പോലെ ഭഗവാൻ പരമേശ്വരൻ പറയുന്നതു നോക്കുക. "ജ്ഞാനം മാത്രമാണ് അപവർഗഫലപ്രദമായിട്ടുള്ളത്. അപവർഗം: മോക്ഷം. അതുകൊണ്ട് ഭവാന്മാർ വിമലവും കൈവല്യസാധനവുമായ ജ്ഞാനത്തിനുവേണ്ടി കഠിനപ്രയത്നം ചെയ്യണം. വിജ്ഞാനപ്രദമായ കാര്യങ്ങൾ കേട്ടറിഞ്ഞ് പ്രയോഗത്തിൽ വരുത്തണം. ഏകനും സർവ്വവ്യാപിയുമായ ആത്മാവ് കേവലജ്ഞാനസ്വരൂപനും ആനന്ദമയനും നിർമ്മലനും നിത്യനുമാകുന്നു സച്ചിദാനന്ദ സ്വരൂപനാകുന്നു. ഇതാണ് സാംഖ്യദർശനം. ഇതുതന്നെയാണ് പരമമായ ജ്ഞാനം. അതുതന്നെയാണു മോക്ഷവും എന്നു പുകഴ്ത്തപ്പെടുന്നു. അതുതന്നെയാണ് അമലമായ കൈവല്യമെന്നും ബ്രഹ്മഭാവമെന്നും വർണ്ണിക്കപ്പെടുന്നു. പരമമായ ഈ തത്വത്തെ ആശ്രയിച്ച് ഏകതാനതയോടെ തന്നിഷ്ഠന്മാരും തത്പരായണന്മാരും വീതമസ്തരന്മാരും മഹാത്മാക്കളുമായ യതിമാർ എന്നെത്തന്നെ പ്രാപിക്കുന്നു."

## കർമ്മം സത്വശുദ്ധിക്ക്

നനു ഏവം ചേത്തർഹി കർമ്മാണി നാനുഷ്ഠേയാനി? ന നാനുഷ്ഠേയാനി, കിന്തു ജ്ഞാനിനാ അനനുഷ്ഠേയാന്യേവ. തഥാ ചാഹ ഭഗവാൻ വാസുദേവഃ "യസ്ത്വാത്മരതിരേവസ്യാദ് ആത്മതൃപ്തശ്ച മാനവഃ. ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ." ഇതി. തഥാ ച ബ്രഹ്മാണ്ഡപുരാണേ കാവഷേയാഃ "കിമദ്യ നശ്ചാധ്യയനേന കാര്യം കിമർത്ഥവന്തശ്ച മഖൈർ യജാമഃ. പ്രാണം ഹി വാപ്യനലേ ജോഹവീമഃ പ്രാണാനലേ ജൂഹവീമീതി വാചം" ഇതി. തഥാ ച ബ്രഹ്വൃചബ്രാഹ്മണോപനിഷത് "കിമർഥം വയമദ്ധ്യേഷ്യാമഹേ" ഇതി. തഥാ ച

ബൃഹദാരണ്യകേ വിദുഷഃ കർമ്മസംസ്യാസം ദർശയതി "ഏതദ്ധ സ്മ വൈ തത് പൂർവ്വേ വിദ്വാംസഃ പ്രജാം ന കാമയന്തേ കിം പ്രജയാ കരിഷ്യാമോ യേഷാം നോƒയ മാത്മായം ലോക ഇതി തേ ഹ സ്മ പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈകെഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി" ഇതി. തഥാ ലൈങ്ഗേ "ജ്ഞാനാമൃതേന തൃപ്തസ്യ കൃതകൃത്യസ്യ യോഗിനഃ. നൈവാസ്തി കിഞ്ചിത് കർതവ്യമസ്തിചേന്നസ തത്ത്വവിത്" ഇതി. തഥാ ച അഥർവണീ ശ്രുതിഃ – "നൈതദ് വിദ്വാൻ ഋഷിണാ വിധേയേ ന രുന്ധ്യതേ വിധിനാ ശബ്ദകാരഃ" ഇതി. കേന തർഹി അനുഷ്ഠേയാനി? അജ്ഞാനിന ആരുരുക്ഷുണാ സർവകർമാണി സർവദാ അനുഷ്ഠേയാനി; ന ജ്ഞാനിനാ. തഥാ ചാഹ ഭഗവാൻ – "ലോകേƒസ്മിൻ ദ്വിവിധാ നിഷ്ഠാ പുരാ പ്രോക്താ മയാനഘ, ജ്ഞാനയോഗേന സാംഖ്യാനാം കർമ്മയോഗേന യോഗിനാം" ഇതി. "ആരുരൂക്ഷോർമുനേർയോഗം കർമ്മ കാരണമുച്യതേ" ഇതി ച. തഥാ ചാഹ ഭഗവാൻ സത്യവതീസുതഃ "ദ്വാവിമാവഥ പന്ഥാനൗ യത്ര വേദാഃ പ്രതിഷ്ഠിതാഃ, പ്രവൃത്തിലക്ഷണോ ധർമ്മോ നിവൃത്തൗ ച വ്യവസ്ഥിതഃ" ഇതി.

**ഭാഷ്യാർഥം:** അങ്ങനെയാണെങ്കിൽ കർമ്മങ്ങൾ അനുഷ്ഠിക്കേണ്ട ആവശ്യം ഇല്ലേ? ഉണ്ട്. കർമ്മങ്ങൾ അനുഷ്ഠിക്കണം. പക്ഷെ, ജ്ഞാനി കർമ്മം അനുഷ്ഠിക്കേണ്ടതില്ല. ഭഗവാൻ വാസുദേവൻ ഇക്കാര്യം വ്യക്തമായി പറയുന്നു. "ആത്മരതനും ആത്മതൃപ്തനും ആയ മനുഷ്യൻ ആത്മാവിൽ തന്നെ സന്തുഷ്ടനാണ്. അവന് ലോകത്ത് കാര്യമായി (ചെയ്യേണ്ടതായി) ഒന്നുമില്ല". അതുപോലെ ബ്രഹ്മാണ്ഡപുരാണത്തിൽ കാവഷേയന്മാർ പറയുന്നു: "ഇനി ഞങ്ങൾക്കു അധ്യയനമെന്തിനാണ്? യജ്ഞങ്ങൾ കൊണ്ട് എന്തർത്ഥമാണ് നേടാനുള്ളത്? പ്രാണനെ അഗ്നിയിൽ ഹോമിക്കുന്നതെന്തിന്?" "എന്തിനാണു നാം

അധ്യയനം ചെയ്യേണ്ടത്?" എന്ന് ബ്രഹ്വൃചബ്രാഹ്മണോപനിഷത് ചോദിക്കുന്നു. മാത്രമല്ല, ബൃഹദാരണ്യകത്തിൽ വിദ്വാന്റെ കർമ്മസംന്യാസത്തെപ്പറ്റി പറയുന്നതു നോക്കുക: "വിദ്വാന്മാരായ പൂർവികന്മാർ പുത്രനുണ്ടാകണമെന്നു ആഗ്രഹിച്ചില്ല. പുത്രനെക്കൊണ്ട് എന്താണു സാധിക്കുക? ആത്മലോകത്തെ ആഗ്രഹിക്കുന്നവർ പുത്രൈഷണാ, വിത്തൈഷണാ, ലോകൈഷണാ എന്നീ ഏഷണാത്രയത്തിൽനിന്ന് സ്വതന്ത്രരായി ഭിക്ഷാചര്യയോടെ സഞ്ചരിക്കുന്നു." അതുപോലെ ലൈങ്ഗതത്ത്വത്തിൽ ഇങ്ങനെ പറയുന്നു. "ജ്ഞാനാമൃതംകൊണ്ടു സംതൃപ്തനും കൃതകൃത്യനുമായ യോഗിക്ക് കർതവ്യമായിട്ടൊന്നുമില്ല; ഉണ്ടെങ്കിൽ അയാൾ തത്ത്വജ്ഞാനി അല്ല". അഥർവണശ്രുതിയിൽ ഇപ്രകാരം പറയുന്നു: "വിധിയാൽ വിദ്വാൻ തടയപ്പെടുന്നില്ല". പിന്നെ ആരാലാണ് കർമ്മങ്ങൾ അനുഷ്ഠിക്കപ്പെടേണ്ടത്? ശ്രേയസ്സ് ആഗ്രഹിക്കുന്ന അജ്ഞാനിയാൽ സർവ്വകർമ്മങ്ങളും സർവദാ അനുഷ്ഠിക്കപ്പെടണം; "അർജ്ജുന, ഈ ലോകത്ത് രണ്ടുവിധം നിഷ്ഠയാണുള്ളതെന്ന് മുമ്പേതന്നെ ഞാൻ പറഞ്ഞിട്ടുണ്ട്. ജ്ഞാനയോഗംകൊണ്ടു സാംഖ്യന്മാരും കർമ്മയോഗംകൊണ്ട് യോഗികളും അനശ്വരതയെ പ്രാപിക്കുന്നു. യോഗത്തെ ആരുരുക്ഷുവായ യോഗത്തെ ആരോഹണം ചെയ്യാൻ ആഗ്രഹിക്കുന്നവനായ മുനിക്കു കർമ്മം കാരണമാകുന്നു. യോഗാരൂഢനായ മുനിക്കു കാരണം ശമമാകുന്നു എന്നും പറയപ്പെടുന്നു. അവ്വിധംതന്നെ ഭഗവാൻ സത്യവതീസുതൻ (വേദവ്യാസൻ) പറയുന്നത്. "രണ്ടുവിധത്തിലുള്ള മാർഗ്ഗങ്ങളിലാണ് വേദങ്ങൾ പ്രതിഷ്ഠിതങ്ങളായിരിക്കുന്നത്. പ്രവൃത്തി ലക്ഷണമായ ധർമ്മത്തിലും നിവൃത്തിയിൽ വ്യവസ്ഥിതമായ ധർമ്മത്തിലും.

**കർമ്മത്തിനു ശുദ്ധിദ്വാരേണ മോക്ഷസാധനത്വം**

**ഭാഷ്യം:** നന്വേവമാരുരുക്ഷൂണാമപി കർമ്മാണി നാനുഷ്ഠേയാനി, കർമ്മണാം ബന്ധഹേതുത്വാത്. തഥാ ചോക്തം "കർമ്മണാ ബദ്ധ്യതേ ജന്തുർവിദ്ധ്യയാ ച വിമുച്യതേ" ഇതി. സത്യം, തഥാപി ഈശ്വരാർഥതയാ ഫലനിരപേക്ഷമനുഷ്ഠീയമാനാനി ന ബന്ധഹേതൂനി. തഥാ ചോക്തം ഭഗവതാ "യജ്ഞാർത്ഥാത് കർമ്മണോന്യത്ര ലോകോഽയം കർമ്മബന്ധനഃ, തദർത്ഥം കർമ്മ കൗന്തേയ മുക്തസംഗഃ സമാചര" ഇതി. കിമർത്ഥം തർഹി തേഷാമനുഷ്ഠാനം? സത്വശുദ്ധ്യർത്ഥമിതി ബ്രൂമഃ. തഥാ ചോക്തം ഭഗവതാ "കായേന മനസാ ബുദ്ധ്യാ കെവലൈരിന്ദ്രിയൈരപി, യോഗിനഃ കർമ്മ കുർവന്തി സങ്ഗം ത്യക്ത്വാത്മ ശുദ്ധയേ" ഇതി. "യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം" ഇതി, "ഗതസങ്ഗസ്യ മുക്തസ്യ ജ്ഞാനാവസ്ഥിതചേതസഃ, യജ്ഞായാചരതഃ കർമ്മ സമഗ്രം പ്രവിലീയതേ" ഇതിച. തഥാ ച – "കഷായപക്തിഃ കർമ്മാണി ജ്ഞാനം തു പരമാ ഗതിഃ, കഷായേ കർമഭിഃ പക്വേ തതോ ജ്ഞാനം പ്രവർതതേ"'ഇതി. നനു കർമ്മണാമപി മോക്ഷഹേതുത്വം ശ്രൂയതേ "വിദ്യാം ചാവിദ്യാം ചയസ്തദ് വേദോഭയം സഹ" ഇതി "കുർവന്നേവേഹ കർമ്മാണി ജിജീവിഷേച്ഛതം സമാഃ" ഇതി ച. തഥാ ച മനുഃ "തപോ വിദ്യാ ച വിപ്രസ്യ നിഃശ്രേയസകരേ ഉഭേ" ഇതി. നൈതത്, പൂർവാപരാനനുസന്ധാനനിബന്ധനോഽയം ഭ്രമഃ. തഥാ ഹി "വിദ്യാം ചാവിദ്യാം ച തസ്തദ്വേദോഭയം സഹ" ഇത്യുക്ത്വാ. "അവിദ്യയാ മൃത്യും തീർത്വാ വിദ്യയാമൃതമശ്നുതേ" ഇതി വിദ്യാവിദ്യയോർഭിന്നവിഷയത്വേന സമുച്ചയാഭാവഃ ശ്രുത്യൈവ ദർശിതഃ. ഇമമേവാർഥം സ്പഷ്ടയൻ ഭഗവാൻ മനുഃ "തപോ വിദ്യാ ച വിപ്രസ്യ നിഃശ്രേയസകരേ ഉഭേ" ഇത്യുക്തേ സമുച്ചയാശങ്കാ മാഭൂദിതി. "തപസാ കല്മഷം ഹന്തി വിദ്യയാമൃതമശ്നുതേ" ഇതി തപസോ നിത്യനൈമിത്തിക

ലക്ഷണസ്യ കർമ്മണഃ അന്തഃകരണശുദ്ധാവേവ വിനിയോഗം ദർശിതവാൻ. തഥാ "ഈശാവാസ്യമിദം സർവ്വം" ഇതി സർവ്വസ്യ താവന്മാത്രത്വമുക്ത്വാ തദാത്മഭൂതസ്യ സർവ്വസ്യ താവന്മാത്രത്വം പശ്യതസ്തദ്ദർശനേനൈവ കൃതാർത്ഥസ്യ സാധ്യാന്തരമപശ്യതഃ "തേന ത്യക്തേ ഭുഞ്ജീഥാഃ" ഇതി ത്യഗേനൈവാത്മപരിപാലന മുക്ത്വാ അതദാത്മവേദിനഃ കേന തർഹി ആത്മപരിപാലന മിത്യാശങ്ക്യാഹ "കുർവ്വന്നേവേഹ കർമ്മാണി ജിജീവിഷേച്ഛതം സമാഃ. ഏവം ത്വയി ന്യാന്യഥേതോƒസ്തി ന കർമ്മ ലിപ്യതേ നരേ" ഇതി. ഏവം ഭൂതേ ത്വയി നരമാത്രാഭിമാനിന്യജ്ഞേ അവിദ്യാനിമിത്തോത്തരപൂർവാഘയോരശ്ലേഷവിനാശാഭാവാത് കുർവ്വന്നേവ സദാ യാവജ്ജീവം കർമ്മ ജിജീവിഷോദിത്യ ജ്ഞസ്യ നരമാത്രാദിമാനിനഃ ശുദ്ധ്യർത്ഥം യാവജ്ജീവം കർമ്മണി ദർശയതി. അത ഏഭിരപി വാക്യൈഃ ശുദ്ധിസാധനത്വ മേവാവഗമ്യതേ, ന മോക്ഷസാധനത്വം.

**ഭാഷ്യാർഥം:** കർമ്മങ്ങൾ ബന്ധഹേതുക്കളായതുകൊണ്ട് യോഗമാർഗ്ഗത്തിലൂടെ ഉയരണമെന്ന് ആഗ്രഹിക്കുന്നവർക്കും കർമ്മം അനുഷ്ഠേയമല്ലല്ലോ. "കർമ്മത്താൽ ജന്തു ബന്ധിക്ക പ്പെടുകയും വിദ്യയാൽ മോചിക്കപ്പെടുകയും ചെയ്യുന്നു" എന്നല്ലേ പറയുന്നത്. ശരിയാണ്. എങ്കിലും ഈശ്വരാർപ്പണ മായി ഫലാപേക്ഷകൂടാതെ ചെയ്യുന്ന കർമ്മങ്ങൾ ബന്ധ ഹേതുക്കളാകുന്നില്ല. ഭഗവാൻ പറഞ്ഞിരിക്കുന്നതു നോക്കുക: "യജ്ഞാർഥമായ കർമ്മത്തിൽനിന്നു വ്യതിരിക്തമായ കർമ്മം ലോകത്തെ ബന്ധിക്കുന്നു. അതുകൊണ്ട് യജ്ഞത്തിനായി അല്ലയോ പാർത്ഥ, മുക്തസംഗനായി നീ കർമ്മം അനുഷ്ഠി ക്കുക. യജ്ഞശബ്ദത്തിനു വിഷ്ണു, ഈശ്വരൻ എന്നർത്ഥം. "യജ്ഞോ വൈ വിഷ്ണുഃ" എന്നാണു പ്രമാണം. അങ്ങനെ യാണെങ്കിൽ എന്തിനാണ് കർമ്മം അനുഷ്ഠിക്കുന്നത്? സത്വ ശുദ്ധിക്കുവേണ്ടി എന്നു നാം പറയുന്നു. ഭഗവാൻ തന്നെ ഇങ്ങനെ പറഞ്ഞിട്ടുണ്ട്.

"ആത്മശുദ്ധിക്കുവേണ്ടി യോഗികൾ ശരീരം, മനസ്സ്, ബുദ്ധി, കേവലമയ ഇന്ദ്രിയങ്ങൾ എന്നിവകൊണ്ട് സംഗം ഇല്ലാതെ കർമ്മം അനുഷ്ഠിക്കുന്നു." "ബുദ്ധിമാന്മാർക്കു യജ്ഞവും ദാനവും തപസ്സും പാവനങ്ങളാകുന്നു." "ഗത സംഗനും മുക്തനും ജ്ഞാനാധിഷ്ഠിതചിത്തനും യജ്ഞത്തിനു വേണ്ടി കർമ്മം അനുഷ്ഠിക്കുന്നവനുമായ ജ്ഞാനിയുടെ കർമ്മം മുഴുവൻ ഫല ത്തോടുകൂടി വിലയം പ്രാപിച്ചുപോകുന്നു." "കഷായപാകമാണു കർമ്മങ്ങൾ. ജ്ഞാനം പരമമായ ഗതിയാകുന്നു." കർമ്മമാകുന്നു കഷായം പക്വമാകുമ്പോൾ ജ്ഞാനം പ്രവർത്തിച്ചു തുടങ്ങുന്നു.

കർമ്മങ്ങൾക്കും മോക്ഷഹേതുത്വമുണ്ടെന്നു ശ്രുതി പറയു ന്നുണ്ടല്ലോ! വിദ്യയും അവിദ്യയും, ജ്ഞാനവും കർമ്മവും രണ്ടും ആരാണോ അറിയുന്നത്" "കർമ്മങ്ങൾ ചെയ്തുകൊണ്ടു തന്നെ നൂറ്റാണ്ടുകാലം ജീവിക്കാൻ ഇച്ഛിക്കണം" എന്നും ഈശാവാ സ്യോപനിഷത്തിൽ പറയുന്നു. അതുപോലെ മനു പറയുന്നു, "ബ്രാഹ്മണന്നു നിശ്രേയസകരങ്ങളായ രണ്ടു കാര്യങ്ങളാണു തപസ്സും വിദ്യയും" എന്ന്.

അതു ശരിയല്ല. പൂർവാപരങ്ങളുടെ അനനുസന്ധാനം അനു സന്ധാനം ഇല്ലായ്മ കൊണ്ടുണ്ടായ ഭ്രമമാണത്. എങ്ങനെയെ ന്നാൽ, വിദ്യയേയും, അവിദ്യയേയും ഒരുമിച്ച് അറിയുന്നുവെന്നു പറഞ്ഞിട്ട്, "അവിദ്യകൊണ്ട് മൃത്യുവിനെ തരണംചെയ്തിട്ട് വിദ്യകൊണ്ട് അമൃതം അനുഭവിക്കുന്നു" എന്ന്, വിദ്യയും അവിദ്യയും വിഭിന്നവിഷയങ്ങളാകയാൽ സമുച്ചയം ഇല്ലെന്നു ശ്രുതിതന്നെ കാട്ടിത്തരുന്നു. ഇതേ അർത്ഥത്തെ സ്പഷ്ടമാക്കു ന്നതിനാണ് ഭഗവാൻ മനു ഇങ്ങനെപറയുന്നത്. "തപസ്സും വിദ്യയും രണ്ടും വിപ്രനു നിഃശ്രേയസ്കരങ്ങളാണ്" എന്നു പറയുന്നിടത്ത് സമുച്ചയാശങ്കയുണ്ടാകരുതെന്നു കരുതി "തപസ്സു കൊണ്ട് കല്മഷത്തെ ഹനിക്കുന്നു. വിദ്യകൊണ്ട് അമൃതം

ഭുജിക്കുന്നു" എന്നും, തപസ്സിന് നിത്യനൈമിത്തികലക്ഷണമായ കർമ്മത്തിനു അന്തഃകരണശുദ്ധിയിൽ മാത്രമേ വിനിയോഗം കാണിച്ചിട്ടുള്ളൂ. അതുപോലെ "ഈശാവാസ്യമിദം സർവം" സർവവും ഈശ്വരനാൽ പരമാത്മാവിനാൽ ആച്ഛാദനം ചെയ്യ പ്പെട്ടിരിക്കുന്നു, എന്ന് സർവ്വവും ബ്രഹ്മമാണെന്നു പറഞ്ഞിട്ട്, ബ്രഹ്മാത്മകമായ സർവ്വവും ബ്രഹ്മമായി കാണുന്നവനും ആ ദർശനം കൊണ്ടുതന്നെ കൃതാർത്ഥനുമായ ജ്ഞാനിക്കു വേറെ സാധിക്കാനൊന്നുമില്ല. ആ ജ്ഞാനി ത്യാഗം കൊണ്ടുമാത്രം ആത്മപരിപാലനം നടത്തണമെന്നു പറഞ്ഞിട്ട്, ആത്മവേദിക ളല്ലാത്തവർ എങ്ങനെ ആത്മപരിപാലനം നടത്തണമെന്ന് ആശങ്കിച്ചിട്ടാണ് ശ്രുതി, "അജ്ഞാനി ഈ ലോകത്ത് കർമ്മംചെയ്തുകൊണ്ടുതന്നെ നൂറ്റാണ്ടുകാലം ജീവിക്കാൻ ഇച്ഛിക്കണം. അല്ലാതെ മറ്റുമാർഗ്ഗമില്ല. വേദോക്തകർമ്മങ്ങൾ അനുഷ്ഠിക്കുന്നതുകൊണ്ട് കർമ്മം നരനെ ബന്ധിക്കുന്നില്ല" എന്നു പറയുന്നത്.

ഏവം ഭൂതനായ നിന്നിൽ നരമാത്രാഭിമാനിയായ അജ്ഞ നിൽ അവിദ്യനിമിത്തം മുൻജന്മങ്ങളിലും ഈ ജന്മത്തിലും ഉണ്ടായ പാപത്തിന് വേർപടലും നാശവും വരാത്തതുകൊണ്ട് കർമ്മം ചെയ്തുകൊണ്ടുതന്നെ യാവജ്ജീവം കഴിയണമെന്നു നരമാത്രാഭിമാനിയായ അജ്ഞന്റെ ശുദ്ധിക്കു വേണ്ടിയാണ് ജീവിതകാലംമുഴുവൻ കർമ്മത്തെ അനുശാസിക്കുന്നത്. ഈ വാക്യങ്ങൾകൊണ്ടും കർമ്മത്തിനു ശുദ്ധിസാധനത്വം ഉണ്ടെന്നേ കനസ്സിലാക്കാൻ കഴിയൂ; മോക്ഷസാധനത്വം ഒട്ടുമില്ല.

**ഭാഷ്യം:** യദപ്യുക്തം – "തേനൈതി ബ്രഹ്മവിത്പുണ്യകൃത് തൈജസശ്ച" ഇതി "ച" ശബ്ദാത് സമുച്ചയോ$f$വഗമ്യതേ ഇതി തദപി പ്രസിദ്ധശ്രുതിവിനിയോഗാനുസാരേണൈവ യോജയി

തവ്യം. തഥാ ച അനുഗീതാസു സ്പഷ്ടമാഹ ഭഗവാൻ കർമണാം ശുദ്ധിദ്വാരേണൈവ മോക്ഷസാധനത്വം:

"നിത്യനൈമിത്തികൈഃ ശുദ്ധൈഃ ഫലസങ്ഗവിവർജിതൈഃ
സത്വശുദ്ധിമവാപ്യാഥ യോഗാരൂഢോ ഭവിഷ്യതി.
യോഗാരൂഢസ്തതോ യാതി തദ്വിഷ്ണോഃ പരമം പദം
ഗുരുഭക്ത്യാ ച ധൃത്യാ ച ധർമ്മഭക്ത്യാ ശ്രുതേന ച
വിഷ്ണുഭക്ത്യാ ച സതതം ജ്ഞാനമുത്പദ്യതേƒമലം.
തസ്മാദ്ധർമപരോ ഭൂത്വാ വേദാസ്തിക്യ സമന്വിതഃ
കുർവൻ വൈ നിത്യകർമ്മാണി യഥാശക്തി സ ബുദ്ധിമാൻ
ഫലാനി പര ആസാദ്യ വാസുദേവ പരാത്മനി
ശുദ്ധസത്വോ ഭവത്യേവ യോഗാരൂഢശ്ച ജായതേ" ഇതി

വക്ഷ്യതി ച ഭഗവാൻ സനത്സുജാതഃ ശുദ്ധിദ്വാരേണൈവ മോക്ഷസാധനത്വം ""തദർഥമുക്തം തപസൈവ കർമ്മണാ താഭ്യാമസൗ പുണ്യമുപൈതി വിദ്വാൻ; പുണ്യേന പാപം വിനിഹത്യ പശ്ചാത് സ ജായതേ ജ്ഞാനവിദീപിതാത്മാ" "ജ്ഞാനേന ചാത്മാനമുപൈതി വിദ്വാൻ" ഇതി. നനു കഥം സത്വശുദ്ധിദ്വാരേണൈവ മോക്ഷസാധനത്വം? വിനാപി സത്വശുദ്ധി ജ്ഞാനേനൈവ മോക്ഷഃ സിദ്ധ്യത്യേവ. സത്യം. ജ്ഞാനേനൈവ മോക്ഷഃ സിദ്ധ്യതി; കിംതു തദേവ ജ്ഞാനം സത്വശുദ്ധിം വിനാ നോത്പദ്ധ്യത ഇതി വയം ബ്രൂമഃ. തഥാ ചോക്തം "ജ്ഞാനമുത്പദ്യതേ പുംസാം ക്ഷയാത് പാപസ്യ കർമ്മണഃ" ഇതി തഥാ "അനേകജന്മസംസാരചിതേ പാപ സമുച്ചയേ, നാക്ഷീണേ ജായതേ പുംസാം ഗോവിന്ദാഭിമുഖി മതിഃ. ജന്മാന്തരസഹസ്രേഷു തപോ ധ്യാനസമാധിഭിഃ, നരാണാം ക്ഷീണപാപാനാം കൃഷ്ണേ ഭക്തിഃ പ്രജായതേ" ഇതി. തഥാ ചോക്തം ഭഗവതാ "അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം. തപസ്വിഭ്യോƒധികോ യോഗീ ജ്ഞാനിഭ്യോƒപി മതോƒ

ധികഃ. കർമിഭ്യശ്ചാധികോ യോഗീ തസ്മാദ് യോഗീ ഭവാർജുന" ഇതി. "സ്വേ സ്വേ കർമണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ സ്വകർമനിരതഃ സിദ്ധിം യഥാവിന്ദതി തച്ഛൃണു. യതഃ പ്രവൃത്തിർ ഭൂതാനം യേന സർവമിദം തതം, സ്വകർമണാ തമഭ്യർച്യ സിദ്ധിം വിന്ദതി മാനവഃ" ഇതി. തഥാ ചാഹ യാജ്ഞവല്ക്യഃ "തഥാവിപക്വകരണ ആത്മജ്ഞാനസ്യ ന ക്ഷമഃ"' ഇതി. യസ്മാത് വിശുദ്ധസത്വസ്യൈവ നിത്യാനിത്യവിവേകദ്വാരേണ മോക്ഷസാധനജ്ഞാനനിഷ്പത്തിഃ തസ്മാത് സത്ത്വശുദ്ധ്യർത്ഥം സർവേശ്വരമുദ്ദിശ്യ സർവാണി വാങ്മനഃകായലക്ഷണാനി ശ്രൗതസ്മാർതാനി കർമ്മണി സമാചരേത്. യാവദ്വിശുദ്ധസത്ത്വ ഇഹാമുത്രഫലഭോഗവിരാഗോ യോഗാരൂഢോ ഭവതി, തഥാ ചാഹ ഭഗവാൻ "ആരുരുക്ഷോർമുനേർയോഗം കർമ്മ കാരണ–മുച്യതേ" ഇതി, "സംന്യാസസ്തു മഹാബാഹോ ദുഃഖമാപ്തു–മയോഗതഃ" ഇതി. തസ്യ ലക്ഷണമുക്തം "യദാഹി നേന്ദ്രിയാർത്ഥേഷു ന കർമസ്വനുഷജ്ജതേ, സർവ്വസങ്കല്പസംന്യാസീ യോഗാരൂഢസ്തദോച്യതേ" ഇതി. യസ്തു പുനരേവം യജ്ഞ ദാനാദിനാ വിശുദ്ധസത്ത്വ ഇഹാമുത്രഫലഭോഗവിരാഗോ യോഗാരൂഢോ ഭവതി, തസ്യ ശമ ഏവ കാരണം; ന കർമ. തഥാചോക്തം, "യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ" ഇതി.

**ഭാഷ്യാർഥം:** "ബ്രഹ്മവിത്തും പുണ്യകൃത്തായ തൈജസനും ആ മാർഗ്ഗത്തിലൂടെ പോകുന്നു" എന്ന വാക്യത്തിലെ "ച" ശബ്ദംകൊണ്ട് സമുച്ചയമാണ് മനസ്സിലാകുന്നത് എന്നു പറഞ്ഞിരിക്കുന്നതു പ്രസിദ്ധമായ ശ്രുതിവാക്യത്തിനു യോജിച്ച വിധത്തിൽ വ്യാഖാനിക്കേണ്ടതാകുന്നു. കർമ്മം ശുദ്ധിദ്വാരേണ യാണ് മോക്ഷസാധനമാകുന്നതെന്ന അനുഗീതകളിൽ ഭഗവാൻ സ്പഷ്ടമാക്കുന്നുണ്ട്.

"ശുദ്ധവും ഫലസംഗവിവർജിതവുമായ നിത്യനൈമിത്തിക കർമ്മങ്ങൾകൊണ്ട് സത്ത്വശുദ്ധി ആർജിച്ചശേഷമേ യോഗാരൂഢനാകുകയുള്ളൂ. യോഗാരൂഢൻ അനന്തരം വിഷ്ണുവിന്റെ പരമമായ പദം പ്രാപിക്കുന്നു. ഗുരുഭക്തി, ധൃതി (ധൈര്യം), ധർമ്മഭക്തി, ശ്രുതം (വിദ്യ), വിഷ്ണുഭക്തി എന്നിവകൊണ്ടാണ് എപ്പോഴും അമലമായ ജ്ഞാനം ഉണ്ടാകുന്നത്. അതുകൊണ്ട് ധർമ്മപരനായിത്തീർന്ന് വേദത്തിലും ഈശ്വരനിലും വിശ്വസിച്ച്, ഫലമെല്ലാം പരമാത്മാവായ വാസുദേവനിൽ സമർപ്പിച്ച്, വേദോക്തങ്ങളായ നിത്യകർമങ്ങൾ അനുഷ്ഠിക്കുന്ന ബുദ്ധിമാൻ ശുദ്ധസത്ത്വനും യോഗാരൂഢനുമായിത്തീരുന്നു. കർമ്മത്തിനു ശുദ്ധി ദ്വാരേണ മോക്ഷസാധനത്വം ഭവിക്കുന്നു എന്ന് ഭഗവാൻ സനത്സുജാതൻ വ്യക്തമാക്കുന്നു. "തപസ്സും കർമ്മവും കൊണ്ട് വിദ്വാൻ പുണ്യം നേടുന്നു. പുണ്യംകൊണ്ടു പാപത്തെ നശിപ്പിക്കുന്നതോടുകൂടി അയാൾ ജ്ഞാനത്താൽ പ്രദീപ്തമായ ആത്മാവോടുകൂടിയവനായിത്തീരുന്നു. "ജ്ഞാനം കൊണ്ട് വിദ്വാൻ ആത്മാവിനെ പ്രാപിക്കുന്നു."

സത്ത്വശുദ്ധിയിൽകൂടി മാത്രം മോക്ഷസാധനത്വം എന്നു പറയുന്നതെങ്ങനെ? സത്ത്വശുദ്ധിയില്ലാതെതന്നെ ജ്ഞാനം കൊണ്ടുമാത്രം മോക്ഷം സിദ്ധിക്കുമല്ലോ!

അതു സത്യം തന്നെ. ജ്ഞാനംകൊണ്ടുമാത്രമാണു മോക്ഷം സിദ്ധിക്കുന്നത്. പക്ഷെ, ആ ജ്ഞാനം സത്ത്വശുദ്ധിയില്ലാതെ ഒരിക്കലും ഉണ്ടാകുന്നില്ലെന്നാണു നാം പറയുനത്. "പാപമായ കർമ്മത്തിന്റെ (കർമ്മപാപത്തിന്റെ) ക്ഷയംകൊണ്ടാണ് നരന്മാർക്കു ജ്ഞാനം ഉണ്ടാകുന്നത്" എന്നു പറയുന്നത് അതുകൊണ്ടാകുന്നു. "അനേകം ജന്മങ്ങളിലെ സംസാരത്തിൽ സഞ്ചിതമായ പാപസമുച്ചയം ക്ഷീണിക്കാതെ പുരുഷനു ഗോവിന്ദാഭിമുഖമായ ബുദ്ധി (വിഷ്ണുഭക്തി) ഉണ്ടാകുന്നതല്ല.

ജന്മാന്തരസഹസ്രങ്ങളിലെ തപസ്സ്, ധ്യാനം, സമാധി എന്നിവകൊണ്ട് പാപശക്തി കുറഞ്ഞ നരന്മാർക്കുമാത്രമേ ശ്രീകൃഷ്ണഭക്തി ജനിക്കുന്നുള്ളൂ" എന്നു പറയുന്നതും ശ്രദ്ധേയമാകുന്നു. ഭഗവാൻ പറയുന്നതു നോക്കുക "അനേക ജന്മങ്ങളിൽകൂടി നേടിയ സിദ്ധികൾ ഉള്ളവൻ പരമമായ ഗതി പ്രാപിക്കുന്നു. യോഗി തപസ്വികളെക്കാൾ ശ്രേഷ്ഠനാകുന്നു. ജ്ഞാനികളെക്കാളും മികച്ചവനാണ്. കർമികളെക്കാളും യോഗി ഉത്കൃഷ്ടനാകുന്നു. അതുകൊണ്ട് അല്ലയോ അർജ്ജുന, നീ യോഗിയായിത്തീരുക". "സ്വകീയകർമത്തിൽ അഭിരതനായ നരൻ സിദ്ധിയെ പ്രാപിക്കുന്നു. സ്വകർമനിരതൻ എങ്ങനെ സിദ്ധി പ്രാപിക്കുന്നു എന്നു പറയാം. കേട്ടുകൊള്ളുക. യാതൊന്നിൽ നിന്നാണോ ഭൂതങ്ങളുടെ പ്രവൃത്തി ഉണ്ടാകുന്നത്, യാതൊന്നി–നാലാണോ ഈ പ്രപഞ്ചം മുഴുവൻ വിസ്തൃതമായിരിക്കുന്നത്, അതിനെ മനുഷ്യൻ സ്വകർമ്മത്താൽ അർച്ചിച്ച്, സിദ്ധിയെ പ്രാപിക്കുന്നു. അപ്രകാരം തന്നെയാണു യാജ്ഞവല്ക്യനും പറയുന്നത്: "അപ്രകാരംതന്നെ അവിപക്വകരണൻ ആത്മ ജ്ഞാനത്തിനു അർഹനല്ല." അവിപക്വകരണൻ അവിപക്വകയ പക്വത വരാത്ത സംശുദ്ധമകാത്ത അന്തഃകരണത്തോടുകൂടിയ വൻ. ശാരീരികവും മാനസികവുമായ പരിശുദ്ധി ഇല്ലാത്തവൻ എന്നർത്ഥം. വിശുദ്ധസത്ത്വനുമാത്രമാണ് നിത്യാനിത്യവിവേകം മുഖേന മോക്ഷസാധനമായ ജ്ഞാനം ഉണ്ടാകുന്നത്. അതു കൊണ്ട് സത്ത്വശുദ്ധിക്കുവേണ്ടി വാങ്മനഃകായങ്ങൾ കൊണ്ടു ള്ളതും ശ്രൗതസ്മാർതങ്ങളുമായ എല്ലാകർമ്മങ്ങളും സർവ്വേ ശ്വരനെ ഉദ്ദേശിച്ച് ആചരിക്കേണ്ടതാകുന്നു. വിശുദ്ധസത്ത്വനും ഇഹാമുത്രഫലഭോഗവിരക്തനും ആയി യോഗാരൂഢനാകുന്നതു വരെ അതു തുടരണം" ഭഗവാൻ ഗീതയിൽ പറയുന്നതു നോക്കുക."യോഗത്തെ ആരോഹണംചെയ്യാൻ ആഗ്രഹിക്കുന്ന മുനിക്ക് കർമ്മം കാരണമാണെന്നു പറയപ്പെടുന്നു." "ഹേ

മഹാബാഹോ! യോഗമില്ലാതെ സംന്യാസം നേടുവാൻ പ്രയാസ മാണ്." സംന്യാസിയുടെ ലക്ഷണവും പറയുന്നു." എപ്പോഴാണോ ഇന്ദ്രിയാർത്ഥങ്ങളിലും കർമ്മങ്ങളിലും അസക്തനായിത്തീരു ന്നത്, അപ്പോൾ സർവ്വ സങ്കല്പസംന്യാസിയായ അയാൾ യോഗാരൂഢനാണെന്നു പറയപ്പെടുന്നു." ഇങ്ങനെ യജ്ഞദാനാദി കൾകൊണ്ട് വിശുദ്ധസത്ത്വനായ മനുഷ്യനാണ് ഇഹാമുത്രഫല ഭോഗവിരക്തനായിട്ട് യോഗാരൂഢനാകുന്നത്. അതിനു ശമം തന്നെയാണു കാരണം. കർമ്മമല്ല. "യോഗാരൂഢനു ശമമാണു കാരണ"മെന്നു പറയുന്നത് അതുകൊണ്ടാകുന്നു.

**ഭാഷ്യം:** യസ്മാത് യോഗാരൂഢസ്യ ശമ ഏവ കാരണം ന കർമ്മ, തസ്മാത് ശമദമാദിസാധനസമ്പന്നഃ ശ്രവണാദിസമന്വിതഃ "യോഗീ യുഞ്ജീത സതതമാത്മാനം രഹസി സ്ഥിതഃ, നിരാശീർ യതചിത്താത്മാ ത്യക്തസർവപരിഗ്രഹഃ". കഥം തർഹി യോഗാനു ഷ്ഠാനം? ശൃണു സമേ ദേശേ ശർക്കരാവഹ്നിവാലുകാശബ്ദ ജലാശയാദിവർജിതേ മനോƒനുകൂലേ ശുചൗ നാത്യുച്ഛ്രിതം നാതിനീചം ചേലാജിനകുശോത്തരം സ്ഥിരമാസനം പ്രതി ഷ്ഠാപ്യ, തത്രോപവിശ്യാസനം സ്വസ്തികം പദ്മാസനം വാ ലബ്ധ്വാ, സമം കായശിരോഗ്രീവം ധാരയൻ, വിശ്വാദീൻ ക്രമേണ കാര്യകാരണവിനിർമുക്തേ പൂർണാത്മനി ഉപസംഹൃത്യ, പൂർണാത്മനാ സ്ഥിത്വാ, ധ്യായേത് പുരിശയം ദേവം, പൂർണാ– നന്ദം നിരഞ്ജനം അപൂർവമനപരം ബ്രഹ്മ നേതിനേത്യാദി ലക്ഷണം അശനായാദ്യസംസ്പൃഷ്ടം അനുദിതാനസ്തമിത ജ്ഞാനാത്മനാവസ്ഥിതം പരമാത്മാനമോമിതി. തഥാ ചോക്തം ബ്രഹ്മാണ്ഡപുരാണേ കാവഷേയഗീതാസു – "തസ്മാത് വിമോക്ഷായ കുരു പ്രയത്നം ദുഃഖാദ്വിമുക്തോ ഭവിതാസി യേന. ഓം ബ്രഹ്മശൂന്യം പരമം പ്രധാനം ആനന്ദമാത്രം പ്രണവം ജുഷസ്വ" ഇതി. ഏവം യുഞ്ജൻ സദാത്മാനം പരമാത്മത്വേന യദാ സാക്ഷാജ്ജാനാതി, തദാ നിരസ്താജ്ഞാന

തത്കാര്യോ വീതശോകഃ കൃതകൃത്യോ ഭവതി. തഥാ ച ബൃഹദാരണ്യകേ – "ആത്മാനം ചേദ്വിജാനീയാദയമസ്മീതി പൂരുഷഃ. കിമിച്ഛൻ കസ്യ കാമായ ശരീരമനു സംജ്വരേത്" ഇതി. തഥാ ച ഈശാവാസ്യേ – "യസ്മിൻ സർവ്വാണി ഭൂതാനി ആത്മൈവാഭൂത് വിജാനതഃ; തത്ര കോ മോഹാഃ കഃ ശോക ഏകത്വ മനുപശ്യതഃ" ഇതി. തഥാ ച കഠവല്ലീഷു – "തം ദുർദർശം ഗൂഢമനുപ്രവിഷ്ടം ഗുഹാഹിതം ഗഹ്വരേഷ്ഠം പുരാണം. അധ്യാത്മയോഗാധിഗമേന, ദേവം മത്വാ ധീരോ ഹർഷശോകൗ ജഹാതി" "നിചായ്യ തം മൃത്യുമുഖാത് പ്രമുച്യതേ" ഇതി. "ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന" ഇതി. "ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവസംശയാഃ, ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ." തഥാ ചാഹ, ഭഗവാൻ "അവ്യക്തോയമചിന്ത്യോƒയ-മവികാര്യോമുച്യതേ, തസ്മാദേവം വിദിത്വൈനം നാനുശോചി തുമർഹതി." "ഏതദ് ബുദ്ധ്വാ ബുദ്ധിമൻസ്യാത് കൃതകൃത്യശ്ച ഭാരത" ഇതി. തഥാ ച കാവഷേയഗീതാസു –

"ആത്മനഃ ശോകസംതീർണോ ന ബിഭേതി കുതശ്ചന
മൃത്യോഃ സകാശാന്മരണാദഥവാന്യകൃതാത് ഭയാത്
ന ജായതേ ന മ്രിയതേ ന വധ്യോ ന ച ഘാതകഃ
ന ബദ്ധോ ബദ്ധകാരീ വാ ന മുക്തോ ന ച മോക്ഷദഃ
പുരുഷഃ പരമാത്മായം യത്തതോƒന്യദസച്ചതത്
അജ്ഞാനപാശേ നിർഭിന്നേ ഛിന്നേ മഹതി സംശയേ
ശുഭാശുഭേ ച സങ്കീർണേ ദഗ്ദ്ധേ ബീജേ ച ജന്മനാം
പ്രയാതി പരമാനന്ദം തദ്വിഷ്ണോഃ പരമം പദം" ഇതി.

**ഭാഷ്യാർഥം:** യോഗാരൂഢനു ശമമാണു കാരണം; കർമ്മമല്ല. അതുകൊണ്ട് ശമാദമാദിസാധനസമ്പന്നനും ശ്രവണാദിസമന്വി തനും ആയ യോഗി എപ്പോഴും വിജനത്തിലിരുന്നു നിരാശിസ്സും

യതചിത്താത്മാവും ത്യക്തസർവപരിഗ്രഹനുമായി ആത്മധ്യാന ത്തിൽ ലയിക്കണം. യോഗാനുഷ്ഠാനം എങ്ങനെയാണ് വേണ്ടത്? കേട്ടുകൊള്ളുക: നിമ്നോന്നതമല്ലാത്ത സമമായ സ്ഥലത്ത് വേണം യോഗം അനുഷ്ഠിക്കുക. ശർകരാവഹ്നി വാലുകശബ്ദജലാശയാദികൾ ഇല്ലാത്തതും മനസ്സിനനുകൂലവും ശുദ്ധവുമായ സ്ഥലത്ത് അധികം ഉയർന്നതും താണതുമല്ലാ ത്തതും അടിയിൽ ദർഭയും അതിനുമുകളിൽ അജിനവും അതിനു മുകളിൽ വസ്ത്രവും വിരിച്ചിച്ചുള്ളതും സ്ഥിരവുമായ ആസനത്തിൽ സ്വസ്തികാസനമോ പദ്മാസനമോ ബന്ധിച്ചി രുന്ന് തലയും കഴുത്തും ശരീരവും നേരേനിവർത്തിവച്ചുകൊണ്ട് കാര്യകാരണവിമുക്തമായ പൂർണാത്മാവിൽ വിശ്വാദികളെ യെല്ലാം ഉപസംഹരിച്ചിട്ട് പൂർണാത്മാവായിരുന്ന് പുരിശയനനും ദേവനും പൂർണാനന്ദനും, നിരഞ്ജനനും ആദ്യന്തരഹിതനും നേതിനേതി എന്നു തുടങ്ങിയെ ലക്ഷണത്തോടുകൂടിയവനും ബ്രഹ്മസ്വരൂപനും അശനായാദികളില്ലാത്തവനും ആദ്യന്തമി ല്ലാത്ത ജ്ഞനാത്മകനും ആയ പരമാത്മാവിനെ "ഓ"മായി ധ്യാനിച്ചു കൊള്ളണം. ബ്രഹ്മാണ്ഡപുരാണത്തിൽ കാവഷേയ ഗീതകളിൽ ഇങ്ങനെ പറയപ്പെടുന്നു: "അതുകൊണ്ട് മോക്ഷ പദത്തിനുവേണ്ടി പ്രയത്നിക്കുക. അപ്രകാരം നിനക്ക് ദുഃഖ വിമുക്തനാകാൻ കഴിയും. "ഓം" ആണു ബ്രഹ്മം. ശുദ്ധശൂന്യവും പരമവും പ്രധാനവും ആനന്ദമാത്രവുമായ ആ പ്രണവത്തെ നീ പ്രാപിക്കുക". ഇങ്ങനെ യോഗയുക്തനായവൻ ആത്മാവുതന്നെ യാണ് (താൻതന്നെയാണ്) പരമാത്മാവെന്നു എപ്പോഴാണോ നേരിട്ട് അറിയുന്നത് അപ്പോൾ അജ്ഞാനതത്കാര്യങ്ങൾ അസ്തമിച്ച് വീതശോകനും കൃതകൃത്യനുമായിത്തീരുന്നു. ബൃഹദാരണ്യകത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "അത് "ബ്രഹ്മം" ഞാനാണെന്ന്, ആത്മാവിനെ അറിയുന്ന പുരുഷൻ എന്താശിച്ച് ഏതു തരം കാമത്തിനുവേണ്ടിയാണു ശരീരത്തെ

സജ്വരമാക്കുന്നത് തപിപ്പിക്കുന്നത്?" അതുപോലെ ഈശാവസ്യ ത്തിലും "സർവ്വഭൂതങ്ങളും ഏതിലാണോ സ്ഥിതിചെയ്യുന്നത് ആ പരമാത്മാവാണ് താനെന്നറിയുന്നവന്, എല്ലാമൊന്നുതന്നെ യെന്നു ബോധ്യമായവന് എങ്ങനെയാണ് മോഹശോകങ്ങളുണ്ടാ കുന്നത്?" എന്നു വ്യക്തമാക്കിയിരിക്കുന്നു. അതുപോലെതന്നെ കഠവല്ലികളിലും ഇക്കാര്യംതന്നെ പ്രസ്താവിച്ചിരിക്കുന്നു. "ആത്മാവ് അതിസൂക്ഷ്മത്വത്താൽ ദുർദർശനം ഗൂഢനും ബുദ്ധിയിൽ സ്ഥിതിചെയ്യുന്നവനും ഗഹ്വരേഷ്ഠനും പുരാതനനു മാണ്. അധ്യാത്മയോഗജ്ഞാനം കൊണ്ട് താനും ആത്മാവായ ആ ദേവനും ഒന്നായിത്തീരുന്നവൻ ഹർഷശോകങ്ങളെ കൈ വെടിയുന്നു. ആ പരമാത്മാവിനെ അറിഞ്ഞിട്ട് അവിദ്യാകാമകർമ ലക്ഷണമായ മൃത്യുമുഖത്തിൽ നിന്ന് വിമുക്തനായിത്തീരുന്നു" (നിചായ്യ = അറിഞ്ഞിട്ട്) "ബ്രഹ്മാനന്ദം അനുഭവിക്കുന്നവൻ ഒന്നി നെയും ഭയപ്പെടുന്നില്ല" "പരാവരനായ പരബ്രഹ്മത്തെ കണ്ടു കഴിഞ്ഞാൽ ഹൃദയഗ്രന്ഥി ഭേദിക്കപ്പെടുകയും സർവസംശയ ങ്ങളും ഛേദിക്കപ്പെടുകയും ചെയ്യുന്നു. സർവകർമ്മബന്ധങ്ങളും ക്ഷയിചുപോകുന്നു". ഭഗവാൻ ഗീതയിൽ പറയുന്നതു ശ്രദ്ധിക്കുക: "അവ്യക്തനും അചിന്ത്യനും അവികാര്യനുമാണ്, ആത്മാവ് അനശ്വരനായ പരമാത്മാവണു താനെന്നറിഞ്ഞാൽ നിനക്കു ദുഃഖിക്കേണ്ടിവരില്ല. ഈ പരമാർത്ഥമറിയുന്നവൻ അല്ലയോ അർജ്ജുന! ബുദ്ധിമാനും, കൃതകൃത്യനുമാകുന്നു". കാവഷേയഗീതകളിലും ഇക്കാര്യംതന്നെയാണ് വ്യക്തമാക്കു ന്നത്. "ആത്മാവിന്റെ അജ്ഞാനജന്യമായ ശോകത്തെ തരണം ചെയ്തവൻ ഒന്നിനെയും ഭയപ്പെടുന്നില്ല. മൃത്യുവിനെയോ മരണത്തെയോ അന്യകൃതമായ ഭീഷണിയെയോ ഭയപ്പെടുന്നില്ല. ആത്മാവ് ജനിക്കുന്നില്ല. മരിക്കുന്നുമില്ല. വധ്യനോ ഘാതകനോ അല്ല. ബദ്ധനോ ബന്ധകാരിയോ അല്ല. മുക്തനോ മോക്ഷദനോ അല്ല. ഈ ആത്മാവ് പരമപുരുഷനാകുന്നു. ഈശ്വരനാകുന്നു.

അതിൽനിന്ന് അന്യമായിട്ടുള്ളതെല്ലം അസത്താകുന്നു. അജ്ഞാനപാശം പൊട്ടിത്തകരുകയും മഹത്തായ സംശയം ഛിന്നമാകുകയും ശുഭാശുഭസങ്കീർണമായ ജന്മബീജംതന്നെ ജ്ഞാനാഗ്നിയിൽ ദഗ്ദ്ധമാവുകയും ചെയ്യുമ്പോൾ വിഷ്ണു വിന്റെ പരമപദമായ പരമാനന്ദം അനുഭവിക്കാം."

## ദ്വൈതമാണ് പ്രമാദം

**ഭാഷ്യം:** തഥാ ചാഹ ഭഗവാൻ മനുഃ "സർവ്വേഷാമപി ചൈതേഷാം ആത്മജ്ഞാനം പരം സ്മൃതം. തദ്ധ്യഗ്രം സർവ്വവിദ്യാനം പ്രാപ്യതേ ഹ്യമൃതം തതഃ" "ഏതദ്ധി ജന്മസാഫല്യം ബ്രാഹ്മണസ്യ വിശേഷതഃ പ്രാപ്യൈതത് കൃതകൃത്യോ ഹി ദ്വിജോ ഭവതി നന്യഥാ" ഇതി. യസ്മാത് തദ്വിജ്ഞാനാദേവ പരമപുരുഷാർഥപ്രാപ്തിഃ, തസ്മാത്തമേവ ച പരമാത്മനും പൂർണാനന്ദമാത്മത്വേന ജാനീയത്""അഹമസ്മി" ഇതി. ന കിഞ്ചിദന്യത് ചിന്തയേത്. തഥാ ച ശ്രുതിഃ "തമേവ ധീരോ വിജ്ഞായ പ്രജ്ഞാം കുർവീത ബ്രാഹ്മണഃ, നാനുധ്യായാദ് ബഹൂൻ ശബ്ദാൻ വാചോ വിഗ്ലാപനം ഹി തത്"' ഇതി. "തമേവൈകം ജാനഥാത്മാനമന്യാ വാചോ വിമുഞ്ചഥ" ഇതി. "ഏതത്ജ്ഞേയം നിത്യമേവാത്മസംസ്ഥം 'നാതഃപരം വേദിതവ്യം ഹി കിഞ്ചിത്" ഇതി. തഥാ ച ഭഗവാൻ വാസുദേവഃ

"സങ്കല്പപ്രഭവാൻ കാമാംസ്ത്യക്ത്വാ സർവാനശേഷതഃ
മനസൈവിന്ദ്രിയഗ്രാമം വിനിയമ്യ സമന്തതഃ
ശനൈശ്ശനൈരുപരമേത് ബുദ്ധ്യാ ധൃതിഗൃഹീതയാ
ആത്മസംസ്ഥം മനഃ കൃത്വാ ന കിഞ്ചിദപി ചിന്തയേത്"

ഇതി. ഏവം പ്രസംഗാത് സർവശാസ്ത്രർത്ഥഃ സംക്ഷേപതഃ പ്രദർശിതഃ.

**ഭാഷ്യാർഥം:** ഭഗവാൻ മനു പറഞ്ഞതും ഇതുതന്നെയാകുന്നു. "എല്ലാത്തരം അറിവുകളിലുംവച്ച് ശ്രേഷ്ഠമായിട്ടുള്ളത് ആത്മ ജ്ഞാനമാകുന്നു. സകലവിദ്യകളിലും അഗ്രഗണ്യവും അതു തന്നെ. എന്തുകൊണ്ടെന്നാൽ ആത്മജ്ഞാനം ഒന്നുകൊണ്ടു മാത്രമാണ് അമൃതം സിദ്ധിക്കുന്നത്. ബ്രാഹ്മണന്റെ സവിശേഷ മായ ജന്മസാഫല്യമാണത്. അതു സിദ്ധിച്ചാൽമാത്രമേ ബ്രാഹ്മണ നാകയുള്ളൂ. മറ്റൊന്നുകൊണ്ടും ബ്രാഹ്മണനാവുകയില്ല. ആത്മ ജ്ഞാനം കൊണ്ടു മാത്രമേ പരമപുരുഷാർത്ഥപ്രാപ്തിയുണ്ടാകൂ. അതുകൊണ്ട് പൂർണാനന്ദമായ ആ പരമാത്മാവുതന്നെയാണു ഞാൻ എന്നറിയണം. മറ്റൊന്നുംതന്നെ ചിന്തിക്കരുത്". അതു പോലെ ശ്രുതിയും അനുശാസിക്കുന്നു. "ധീരനായ ബ്രാഹ്മണൻ അതിനെതന്നെ (പരബ്രഹ്മത്തെ) അറിഞ്ഞിട്ട് ബുദ്ധിപൂർവ്വം യത്നിക്കുക. അനേകം ശബ്ദങ്ങളെ വാക്കുകളെ അനു സന്ധാനം ചെയ്യരുത്. അതു വാക്കിന്റെ ദുർവിനിയോഗമാകുന്നു." "ആ ആത്മാവ് ഒന്നു തന്നെയാണെന്നറിയുക. മറ്റഭിപ്രായങ്ങളെ ഉപേക്ഷിക്കുക" "അത് (ബ്രഹ്മം) നിത്യവും ആത്മസംസ്ഥവു മാകുന്നു." എന്നറിയണം. അറിയേണ്ടതായ അത് അറിഞ്ഞു കഴിഞ്ഞാൽ പിന്നെ അറിയേണ്ടതായിട്ടൊന്നുമില്ല.'

അതുപോലെ ഭഗവാൻ വാസുദേവൻ അരുളിച്ചെയ്യുന്നു. "സങ്കല്പജന്യങ്ങളായ സകലകാമങ്ങളെയും നിശ്ശേഷം സന്ത്യജി ച്ചിട്ട് മനസ്സുകൊണ്ടുതന്നെ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു ധൈര്യപൂർവ്വം ബുദ്ധിചെലുത്തി പിൻതിരിപ്പിച്ചിട്ട് മനസ്സിനെ ആത്മാവിൽതന്നെ ഏകാഗ്രമാക്കി നിറുത്തിയിട്ട് മറ്റൊന്നും ചിന്തിക്കരുത്" എന്ന്. ഇങ്ങനെ സന്ദർഭവശാൽ സർവശാസ്ത്രാ ർത്ഥങ്ങളെയും സംഗ്രഹിച്ചു പ്രദർശിപ്പിച്ചു കഴിഞ്ഞു.

### മൃത്യുവിന്റെ പ്രമാദകർമം

**ഭാഷ്യം:** അഥേദാനിം, പ്രകൃതമനുസരാമഃ യസ്മാദ് പ്രമാദ ഏവ സർവാനർഥബീജം, തസ്മാത് പ്രമാദം വൈ മൃത്യുമഹം ബ്രവീമി, ന യമം. യമം തു പുനഃ ഏകേ വിഷയവിഷാന്ധാഃ അവിദ്യാരൂഢാഃ സ്വാത്മവ്യതിരേകേണ ദ്വിതീയം പശ്യന്തോ മൃത്യും അതോ മയോക്താൻ മൃത്യോഃ പ്രമാദാഖ്യാത് അന്യം മൃത്യ്വന്തരം വൈവസ്വതം ആഹുഃ ആത്മാവാസം ആത്മനി ബുദ്ധൗ വസതീത്യാത്മാവാസഃ തം. തഥാ ചാഹ മനുഃ "യമോ വൈവസ്വതോ രാജാ യസ്തവൈഷ ഹൃദിസ്ഥിതഃ. തേന ചേദവിവാദസ്തേ മാ ഗംഗാം മാ കുരൂൻ ഗമഃ" ഇതി. അമൃതം അമരണധർമ്മാണം ബ്രഹ്മചര്യം ബ്രഹ്മണി സ്വാത്മഭൂതേ രമമാണം ബ്രഹ്മനിഷ്ഠമിത്യർത്ഥഃ. ശ്രൂയതേ കഠവല്ലീഷു "കസ്തം' മദാമദം ദേവം മദന്യോ ജ്ഞാതുമർഹതി" ഇതി. കിംച, പിതൃലോകേ രാജ്യമനുശാസ്തി ദേവഃ. കഥമനുശാസ്തി? ശിവഃ സുഖപ്രദഃ ശിവാനാം പുണ്യകർമണാം, അശിവഃ അസുഖപ്രദഃ അശിവാനാം പാപകർമണാം.

ഏവം താവത് "പ്രമാദം വൈ മൃത്യും" ഇതി മൃത്യോഃ സ്വരൂപം നിർധാരിതം. അഥേദാനീം തസ്യൈവ കാര്യാത്മനാവസ്ഥാനം ദർശയതി

**ഭാഷ്യാർഥം:** ഇനി നമുക്കു പ്രകൃതത്തിലേക്കു കടക്കാം. പ്രമാദം സർവാനർത്ഥബീജമായതുകൊണ്ടാണ് പ്രമാദമാണു മൃത്യു എന്നു ഞാൻ പറയുന്നത്; യമനെന്നല്ല. വിഷയവിഷാന്ധന്മാരും അവിദ്യാരൂഢന്മാരുമായ ചിലർ ആത്മവ്യതിരിക്തമായി ദ്വിതീയമായ ഒന്നിനെ കാണുന്നു. അവർ, ഞാൻ പറഞ്ഞ പ്രമാദമെന്ന മൃത്യുവിൽനിന്ന് അന്യനും ആത്മാവാസനും (ബുദ്ധിയിൽ വസിക്കുന്നവൻ) വിവസ്വാന്റെ (സൂര്യദേവന്റെ) പുത്രനുമായ മറ്റൊരു മൃത്യുവിനെപ്പറ്റിയാണു പറയുന്നത്. മനു ഇങ്ങനെ പറഞ്ഞിരിക്കുന്നുഃ "വൈവസ്വതനും രാജാവുമായ

യമൻ നിന്റെ ഹൃദയത്തിലാണ് സ്ഥിതിചെയ്യുന്നത്. അവനുമായി വിവാദമൊന്നുമില്ലെങ്കിൽ നീ ഗംഗയിലേക്കു പോകണ്ട; കുരു രാജ്യത്തേക്കും പോകണ്ട". അമൃതം അമരണമെന്ന ധർമ്മ ത്തോടുകൂടിയ ബ്രഹ്മചര്യമാകുന്നു. തന്റെ ആത്മാവായ ബ്രഹ്മ ത്തിൽ രമിക്കുന്നതും ബ്രഹ്മനിഷ്ഠയുമാണത്. അതിനെപ്പറ്റി കഠവല്ലികളിൽ ഇങ്ങനെ പറയുന്നു. "എന്നിൽനിന്ന് അന്യനായ ആരാണ് മദാമദനായ ആ ദേവനെ കാണാനർഹൻ? മാത്രമല്ല, ആ ദേവൻ പിതൃലോകത്തിലാണ് രാജ്യഭരണം നടത്തുന്നത്. എങ്ങനെയാണ് അനുശാസനം ഭരണം നടത്തുന്നത്? ശിവന്മാ രായ പുണ്യകർമ്മാക്കൾക്കു സുഖപ്രദനായ ശിവനായിട്ടും അശിവന്മാരായ പാപകർമാക്കൾക്കു അസുഖപ്രദനായ അശിവ നായിട്ടുമാണ് ആ ദേവൻ ജന്തുലോകത്തെ ഭരിക്കുന്നത്.

ഇങ്ങനെ "പ്രമാദമാണു മൃത്യു" എന്ന് മൃത്യുവിന്റെ സ്വരൂപം നിർധാരണം ചെയ്യപ്പെട്ടു. ഇനി അതിന്റെ കാര്യരൂപത്തിലുള്ള അവസ്ഥാനത്തെപ്പറ്റി പറയുന്നു.

**ആസ്യാദേഷ നിഃസരതേ നരാണാം**
**ക്രോധഃ പ്രമാദോ മോഹരൂപശ്ച മൃത്യുഃ**
**അഹംഗതേനൈവ ചരൻവിമാർഗാ**
**ന്ന ചാത്മനോ യോഗമുപൈതി കിംചിത് 7**

അന്വയം. ഏഷ മൃത്യുഃ നരാണാം ആസ്യാത് നിഃസരതേ. സ ക്രോധഃ പ്രമാദഃ മോഹരൂപശ്ച ഭവതി. അഹംഗതേനൈവ വിമാർഗാൻ ചരൻ ആത്മനഃ യോഗം കിഞ്ചിദപി ന ഉപൈതി.

**അന്വയാർഥം:**ഈ മൃത്യു നരന്മാരുടെ ആസ്യത്തിൽനിന്നാ ണു നിസ്സരിക്കുന്നത് (നിർഗമിക്കുന്നത്). അത് (പ്രമാദമാകുന്ന മൃത്യു) ക്രോധമായും മോഹരൂപമായും മാറുന്നു. അഹംകാര

രൂപേണ വിമാർഗ്ഗങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അതു കൊണ്ട് ആത്മാവിനോടു യോഗം അല്പംപോലുമുണ്ടാകുന്നില്ല.

**ഭാഷ്യം:** യഃ പ്രമാദാഖ്യഃ അജ്ഞാനമൃത്യുഃ സ പ്രഥമമാസ്യാത്മനാ പരിണമതേ. ആസ്യഃ അഭിമാനാത്മകോ*ƒ*ഹങ്കാരഃ, തഥാ ചോക്തം, "സർവാർഥാക്ഷേപസംയോഗാദസുധാതു സമന്വയാത് ആസ്യ ഇത്യുച്യതേ ഘോരോ ഹ്യഹംകാരോ ഗുണോ മഹാൻ" ഇതി. ഏവമഹംകാരാത്മനാ സ്ഥിത്വാ തതോഹംകാരാത് നിസ്സരതേ നിർഗ്ഗച്ഛതി കാമാത്മനാ. തതഃ കാമഃ സ്വവിഷയേ പ്രവർത്തമാനഃ പ്രതിഹതഃ ക്രോധഃ പ്രമാദോ മോഹരൂപശ്ച ഭവതി. തതഃ അഹംഗതേന അഹംരൂപമാപന്നേന അഹംകാരാദ്യാത്മനാ അവ സ്ഥിതേന അജ്ഞനേന തദാത്മഭാവമാപന്നഃ "ബ്രാഹ്മണോ*ƒ*ഹം ക്ഷത്രിയോ*ƒ*ഹം കൃശോ*ƒ*ഹം സ്ഥൂലോ*ƒ* ഹം അമുഷ്യ പുത്രോ *ƒ*സ്യ നപ്താ" ഇത്യേഹമാത്മകോ രാഗദ്വേഷാദിസമന്വിതഃ ചരൻ വിമാർഗാൻ ശ്രൗതസ്മാർത വിപരീതമാർഗാൻ ന ചാത്മനഃ പരമാത്മനോ യോഗം സമാധി ലക്ഷണം ഉപൈതി കിഞ്ചിദപി. അഥവാ, അവിദ്യാകാമ കർമ്മാണി സംസാരസ്യ പ്രയോജക ഭൂതാനി. പൂർവത്ര മോഹോ മൃത്യുഃ സംമതോ യഃ ഇത്യനേന അഗ്രഹണാന്യഥാഗ്രഹ–ണാത്മികാ അവിദ്യോക്താ; ഉത്തരത്ര കർമോദയേ ഇതി കർമ്മ വക്ഷ്യതി. അഥേദാനീം കാമോ*ƒ*ഭിധീയതേ അസ്യന്തേ ക്ഷിപ്യന്തേ*ƒ*നേന സംസാരേ പ്രാണിനഃ ഇത്യാസ്യഃ കാമഃ. അഥവാ, ആസ്യവദാസ്യം സർവജഗ്ധൃത്വാത്. തഥാ ചോക്തം ഭഗവതാ "കാമ ഏഷ ക്രോധ ഏഷഃ" ഇതി. ഏഷ മൃത്യുരാസ്യാത്മനാ കാമാത്മനാ സ്ഥിത്വാ തതഃ ക്രോധാ ത്മനാ പരിണമതേ. ഉക്തം ച "കാമാത് ക്രോധോ*ƒ*ഭിജായതേ" ഇതി. തതഃ അഹംഗതേന അഹംകാരമാപന്നേന അഹംകാര മമകാരഫലകാരൂഢേന ചിദാഭാസേന ചരൻ വിമാർഗാൻ ന ചാത്മനോ യോഗമുപൈതി കിഞ്ചിത്.

**ഭാഷ്യാർഥം:** പ്രമാദാഖ്യമായ അജ്ഞാനമാകുന്ന മൃത്യു ആദ്യം ആസ്യമായി പരിണമിക്കുന്നു. അഭിമാനാത്മകമായ അഹങ്കാരമാണ് ആസ്യം. സർവാർഥാക്ഷേപസംയോഗാർഥമായ അസുധാതു സമന്വയം കൊണ്ട് (അസുക്ഷേപണേ അസ്യതി ഇതി ആസ്യം) ഘോരവും മഹത്തുമായ അഹങ്കാരമെന്ന ഗുണമാണ് 'ആസ്യം' എന്നു പറയപ്പെടുന്നത്' എന്ന് ആസ്യത്തിന്റെ നിഷ്പത്തിയെക്കുറിച്ചു പറഞ്ഞിരിക്കുന്നു. ഇങ്ങനെ അഹങ്കാരരൂപേണ സ്ഥിതിചെയ്തിട്ട് അതിൽനിന്ന് കാമമായി പുറത്തുവരുന്നു. സ്വവിഷയത്തിൽ പ്രവർത്തമാനമായ കാമം പ്രതിഹതമാകുമ്പോൾ അതുതന്നെ ക്രോധമായും മോഹരൂപമായ പ്രമാദമായും മാറുന്നു. ഞാനെന്ന ഭാവം പൂണ്ട് അഹങ്കാരരൂപമായ അജ്ഞാനവുമായി താദാത്മ്യം പ്രാപിച്ചിട്ട് "ഞാൻ ബ്രാഹ്മണനാണ്; ഞാൻ ക്ഷത്രിയനാണ്; ഞാൻ കൃശനാണ്; ഞാൻ തടിയനാണ്; ഇവന്റെ പുത്രനാണ്; ഇവന്റെ നപ്താവാണ് (പൗത്രനാണ്) എന്നിങ്ങനെ രാഗദ്വേഷാദി സമന്വിതനായി ശ്രൗതസ്മാർതവിപരീതങ്ങളായ വിമാർഗങ്ങളിലൂടെ സഞ്ചരിച്ച് ആത്മാവായ പരമാത്മാവിന്റെ സമാധിലക്ഷണമായ യോഗം പ്രാപിക്കാൻ കഴിയാതെ വരുന്നു. അഥവാ, സംസാരത്തിന്റെ പ്രയോജകങ്ങളാണ് അവിദ്യാകാമകർമ്മങ്ങൾ. മുമ്പേ, 'മോഹമാണു മൃത്യു' എന്നതുകൊണ്ട് അഗ്രഹണാന്യഥാഗ്രഹണരൂപമായ (ആഗ്രഹണം: അറിയാതിരിക്കുമ. അന്യഥാഗ്രഹണം. മിഥ്യാബോധം തെറ്റിദ്ധാരണ) അവിദ്യയെപ്പറ്റി പറഞ്ഞു. ഉത്തരഭാഗത്ത് പിമ്പേ, 'കർമോദയേ' എന്ന് കർമ്മത്തെപ്പറ്റി പറയുന്നതാണ്. ഇപ്പോൾ ഇവിടെ കാമത്തെപ്പറ്റി പറയുന്നു. ഇതിനാൽ പ്രാണികൾ സംസാരത്തിൽ അസിക്കപ്പെടുന്നു ക്ഷേപിക്കപ്പെടുന്നു എന്നാണ് ആസ്യത്തിന്റെ വ്യുത്പത്തി. ആസ്യമാണ് കാമം. അല്ലെങ്കിൽ 'ആസ്യത്തെപ്പോലുള്ളത് ആസ്യം എന്നും പറയാം. സർവ്വഭക്ഷകമാണല്ലോ വക്ത്രം (മുഖം–വായ്). അതുപോലെ

യാണ് കാമവും. ഭഗവാൻ പറയുന്നതു നോക്കുക ഇവനാണു കാമം, ഇവൻ തന്നെ ക്രോധവും." ഈ മൃത്യു ആസ്യമായി, കാമമായി, സ്ഥിതിചെയ്തുകൊണ്ട് അതിൽനിന്നു ക്രോധമായി പരിണമിക്കുന്നു. "കാമത്തിൽനിന്ന് ക്രോധം ജനിക്കുന്നു." എന്നും ഭഗവാൻ പറയുന്നു. അതിൽ നിന്ന് അഹംഗതമായ അഹങ്കാരരൂപമാർന്ന അജ്ഞാനം അഹങ്കാരമമതാരൂപമായ ഫലകത്തിലേറിയ ചിദാഭാസനുമായി വിമാർഗങ്ങളിലൂടെ സഞ്ച രിക്കുന്നതു കൊണ്ട് ആത്മയോഗം ഉണ്ടാകുന്നില്ല.

കിഞ്ച – മാത്രമല്ല.

**തേ മോഹിതാസ്തദ്വശേ വർത്തമാനാ**
**ഇതാഃ പ്രേതാസ്തത്ര പുനഃ പതന്തി**
**തതസ്തം ദേവാ അനുപരിപ്ലവന്തേ**
**അതോ മൃത്യും മരണാദഭ്യുപൈതി 8**

**അന്വയം:** തേന തേ മോഹിതാഃ തദ്വശേ വർതമാനാഃ ഇതഃ പ്രേതാഃ തത്ര ഉഷിത്വാ പുനഃ പതന്തി. തതഃ തം ദേവാ അനു പരിപ്ലവന്തേ. അതഃ മൃത്യും യാതി. മരണാദഭ്യുപൈതി.

**അന്വയാർഥം:**അതിനാൽ അവർ മോഹിതരായിത്തിരുന്നു. അതിന്റെ വശവർതികളാകുന്നവർ ഈ ലോകത്തുനിന്ന് പരലോകഗതരായിട്ട് വീണ്ടും ഇവിടേയ്ക്കു തന്നെ നിപതിക്കുന്നു. അനന്തരം ദേവന്മാർ (ഇന്ദ്രിയങ്ങൾ) അവരെ ചുറ്റിപ്പറ്റി പ്രവർത്തിക്കുന്നു. അക്കാരണത്താൽ മൃത്യുവിനെ പ്രാപിക്കുന്നു. മരണം മൂലം ജന്മാന്തരം പ്രാപിക്കുന്നു.

**ഭാഷ്യം:** തേന അഹംകാരാദിരൂപേണ പരിണതാജ്ഞാനേന തേ മോഹിതാ ദേഹാദിഷു ആത്മഭാവമാപാദിതാ തദ്വശേ അഹ ങ്കാരാദ്യാത്മനാ പരിണതപ്രമാദാഖ്യമൃത്യുവശേ വർത്തമാനാ

ഇതഃ അസ്മാത് പ്രേതാഃ ധൂമാദിമാർഗ്ഗേണ ഗത്വാ തത്ര പര ലോകേ യാവത്സംപാതമുഷിത്വാ പുനഃ ആകാശവായുവൃഷ്ടി സസ്യാന്നശുക്ലശോണിതാദിരൂപേണ ദേഹഗ്രഹണായ പതന്തി നിപതന്തി. ശ്രൂയതേ ച "തസ്മിൻ യാവത് സംപാതമുഷിത്വാƒ ഥൈതമേവാധ്വാനം പുനർനിവർതന്തേ" ഇതി. തതഃ അനന്തരം പുനഃ ദേഹഗ്രഹണാവസ്ഥായാം തം ദേവാ ഇന്ദ്രിയാണി അനുസൃത്യ കർമ്മാണി പരിസമന്താത് പ്ലവന്തേ സമന്തതഃ പരിവർതന്തേ ഇത്യർത്ഥഃ. അതഃ അസ്മാത് കാരണാത് ഇന്ദ്രിയ ഗുണാനുസരണാത് മൃത്യും മരണം യാതി. തതോ മരണാത് ജന്മാന്തരം അഭ്യുപൈതി തതോ മൃത്യും. ഏവം ജനനമരണ പ്രബന്ധാധിരൂഢോ ന കദാചിദ് വിമുച്യത ഇത്യർഥഃ.

ആത്മജ്ഞാനനിമിത്തത്വാത് സംസാരസ്യ യാവത് പരമാത്മാ നമാത്മത്വേന സാക്ഷാന്ന വിജാനാതി താവദയം താപത്രയാ ഭിഭൂതോ മകരാദിഭിരിവ രാഗാദിഭിരിതസ്തതഃ സമാകൃഷ്യമാണഃ മോമുഹ്യമാനഃ സംസരന്നവതിഷ്ഠത ഇത്യർഥഃ.

**ഭാഷ്യാർഥം:** അഹംകാരാദി രൂപമായി പരിണമിച്ച അജ്ഞാന ത്താൽ അവർ പ്രലോഭിതരായി ദേഹാദികളിൽ ആത്മഭാവം പൂണ്ട് അഹംകാരാദി രൂപത്തിൽ പരിണമിച്ച പ്രമാദമാകുന്ന മൃത്യുവിനു വശംവദരായിട്ട് മരിച്ച് ഈ ലോകത്തുനിന്നു ധൂമാദി മാർഗ്ഗത്തിലൂടെപോയി പരലോകത്തു തന്നെ, നിപതിക്കുന്നതു വരെ വസിച്ചിട്ട് വീണ്ടും ആകാശം, വായു, വൃഷ്ടി, സസ്യം, അന്നം, ശുക്ലം, ശോണിതം എന്നീക്രമത്തിൽ ശരീരം സ്വീകരി ക്കുന്നതിനുവേണ്ടി ഭൂമിയിൽ നിപതിക്കുന്നു. "പരലോകത്തു (സ്വർഗ്ഗത്തിൽ) പതനമുണ്ടാകുന്നതു വരെ നിവസിച്ചിട്ട് ഈ മാർഗ്ഗത്തിലൂടെ തന്നെ തിരിച്ചു വരുന്നു" എന്നു ശ്രുതിയും പറയുന്നു. അനന്തരം വീണ്ടും ദേഹം സ്വീകരിക്കുന്ന അവസര ത്തിൽ അവനെ ദേവന്മാർ (ഇന്ദ്രിയങ്ങൾ) അനുസരിക്കുകയും

കർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്നു. ഇക്കാരണത്താൽ ഇന്ദ്രിയഗുണങ്ങളെ അനുസരിക്കുന്നതിനാൽ മൃത്യു, മരണം പ്രാപിക്കുന്നു. മരിക്കുന്നതുകൊണ്ടുതന്നെ ജന്മാന്തരം പ്രാപിക്കുകയും വീണ്ടും മരിക്കുകയുംചെയ്യുന്നു. ഇപ്രകാരം ജനനമരണ പ്രക്രിയയിൽ മുഴുകുന്നതുകൊണ്ട് ഒരിക്കലും മോക്ഷം സിദ്ധിക്കുന്നില്ല. സംസാരത്തിനു കാരണം ആത്മാവിന്റെ അജ്ഞതയാണ്. പരമാത്മാവു തന്നെയാണു താനെന്നു പ്രത്യക്ഷബോധമുണ്ടാകുന്നതുവരെ താപത്രയത്താൽ അഭിഭൂതനായി (ആധിഭൗധികം, ആധിദൈവികം, ആദ്ധ്യാത്മികം എന്നിവയാണു മൂന്നു സന്താപങ്ങൾ) മകരാദികളാൽ നൗക എന്നതുപോലെ രാഗാദികളാൽ അങ്ങോട്ടും ഇങ്ങോട്ടും വലിച്ചിഴയ്ക്കപ്പെട്ട് മോഹാന്ധകാരത്തിൽ മുഴുകി സംസാരിച്ചുകൊണ്ടേയിരിക്കും. ജനനമരണാദി ദുഃഖങ്ങൾ ആവർത്തിച്ചുകൊണ്ടിരിക്കുമെന്നർത്ഥം.

**ഭാഷ്യം:** ഏവം താവദവിദ്യാകാമയോഃ ബന്ധഹേതുത്വം അഭിഹിതം. അഥേദാനീം കർമണാം ബന്ധഹേതുത്വമാഹ.

**ഭാഷ്യാർഥം:** ഇപ്രകാരം അവിദ്യയുടേയും കാമത്തിന്റെയും ബന്ധഹേതുത്വം പറഞ്ഞുകഴിഞ്ഞു. ഇനി കർമ്മങ്ങളുടെ ബന്ധഹേതുത്വത്തെപ്പറ്റി പറയുന്നു.

**കർമോദയേ കർമഫലാനുരാഗാഃ**
**തത്രാനുയാന്തി ന തരന്തി മൃത്യും**
**സദർഥയോഗാനവഗമാത്സമന്താത്**
**പ്രവർതതേ ഭോഗയോഗേന ദേഹീ 9**

**അന്വയം:** കർമോദയേ കർമഫലാനുരാഗാഃ സന്തഃ തത്ര അനുയാന്തി; മൃത്യും ന തരന്തി, സദർഥയോഗാനവഗമാത് ഭോഗയോഗേന ദേഹീ സമന്താത് പ്രവർതതേ.

**അന്വയാർഥം:** കർമോത്പത്തിയിൽ തന്നെ കർമഫലത്തിൽ അനുരക്തരായി ആത്മാക്കൾ അതിനെത്തന്നെ അനുഗമിക്കുന്നു. അല്ലാതെ മൃത്യുവിനെ അതിജീവിക്കുന്നില്ല. സദർഥയോഗ ത്തിന്റെ അജ്ഞാനത്താൽ ഭോഗയോഗത്തോടുകൂടി വിഷയരസ ബുദ്ധിയോടുകൂടി ദേഹി ചുറ്റുപാടും പ്രവർത്തിക്കുന്നു.

**ഭാഷ്യം:** അമൃത്യുഃ കർമണാ കേചിദിതി കർമണാ അമൃതത്വം ഭവതീതി യന്മതാന്തരമുപന്യസ്തം, തന്നിരാകരോതി ന കേവലം കർമണാ അമൃതത്വം ഭവതി, അപി തു കർമോദയേ കർമണാമുത്പത്തൗ കർമഫലാനുരാഗാഃ സന്തഃ തത്ര തസ്മിൻ കർമഫലേ അനുയാന്തി. യസ്മാത്തത്രൈവാനുയാന്തി, അതോ ന തരന്തി മൃത്യും പുനഃ പുനഃ ജനനമരണാത്മകേ സംസാരേ പരിവർതന്തേ ഇത്യർഥഃ. കസ്മാത്പുനഃ കർമോദയേ കർമ ഫലാനുരാഗാഃ തത്രൈവ പരിവർതന്തേ? സദർഥയോഗാനവ ഗമാത് സദർഥേന യോഗഃ സദർഥയോഗഃ പരമാത്മനാ യോഗഃ തസ്യ സദർഥയോഗസ്യ ഏകത്വസ്യ അനവഗമാത് സ്വാത്മനഃ ചിദാനന്ദാദ്വിതീയബ്രഹ്മഭാവാനവഗമാത് ഇതർഥഃ. സമന്താത് സമന്തതഃ പ്രവർതതേ ഭോഗയോഗേന വിഷയരസബുദ്ധ്യാ ദേഹീ. യഥാ ഹ്യന്ധോ നിമ്നോന്നതകണ്ടകസ്ഥലാദിഷു പരിഭ്രമതി ഏവമസാവപി വിവേകഹീനഃ സർവത്ര വിഷയ സുഖാകാംങ്ക്ഷയാ പരിഭ്രമതി.

**ഭാഷ്യാർഥം:** 'അമൃത്യുഃ കർമണാ കേചിത്' എന്നു തുടങ്ങുന്ന ശ്ലോകത്തിൽ കർമംകൊണ്ട് അമൃതത്വം ഭവിക്കുന്നു.' എന്ന മതാന്തരത്തെപ്പറ്റി പറഞ്ഞല്ലോ. ഇവിടെ അതിനെ നിരാകരി ക്കുകയാണ്. കർമം കൊണ്ടു അമൃതത്വം ഭവിയ്ക്കുന്നില്ലന്നു മാത്രമല്ല, കർമോദയത്തിൽ കർമ്മങ്ങളുടെ ഉൽപത്തിയിൽ തന്നെ കർമഫലാസക്തരായിത്തീർന്ന് ആ കർമഫലത്തിനെ അനുഗമി ക്കുന്നു. കർമ്മഫലത്തെത്തന്നെ അനുഗമിക്കുന്നതുകൊണ്ട്

പിന്തുടരുന്നതുകൊണ്ട് മൃത്യുവിനെ തരണംചെയ്യുന്നില്ല. വീണ്ടും വീണ്ടും ജനനമരണാത്മകമായ സംസാരത്തിൽത്തന്നെ ചുറ്റി ത്തിരിയുന്നു. എന്തുകൊണ്ടാണു കർമ്മോദയത്തിൽ കർമ ഫലാനുരാഗികളായി അതിൽ തന്നെ പരിവർത്തനം ചെയ്യുന്നത്? സദർഥയോഗാനവഗമനംകൊണ്ട് സദർഥത്തോടുള്ള യോഗം, സദർഥയോഗം സദർഥം സത്തായ വസ്തു പരമാത്മാവ് ബ്രഹ്മം. പരമാത്മാവുമായുള്ള യോഗമാണു സദർഥയോഗം. സദർഥ യോഗത്തിന്റെ ഏകത്വതിന്റെ അനവഗമനം അജ്ഞാനം അറിവി ല്ലായ്മനിമിത്തം സ്വാത്മാവിന്റെ ചിദാനന്ദാദ്വിതീയബ്രഹ്മഭാവ ത്തെക്കുറിച്ചു ബോധമില്ലാത്തതുകൊണ്ട് എന്നർഥം. സമന്താത് സമന്തതഃ ചുറ്റിലും എന്നർഥം. ഭോഗയോഗം കൊണ്ട് വിഷയ രസബുദ്ധികൊണ്ട് ദേഹി ശരീരത്തിലും ബാഹ്യവസ്തുക്കളിലു മായി പ്രവർത്തിച്ചുകൊണ്ടേയിരിക്കുന്നു. നിമ്നോന്നതവും കണ്ടകാകീർണവുമായ സ്ഥലങ്ങളിൽ കൂടി ചുറ്റിത്തിരിയുന്ന അന്ധനെപ്പോലെ വിവേകഹീനനായ ദേഹിയും വിഷയസുഖാ കാംങ്ഷയോടു കൂടി സർവത്ര അലഞ്ഞു തിരിയുന്നു.

കിഞ്ച – മാത്രമല്ല,

**തദ് വൈ മഹാമോഹനമിന്ദ്രിയാണാം**
**മിഥ്യാർഥയോഗ്യേƒസ്യ ഗതിർഹി നിത്യാ**
**മിഥ്യാർഥയോഗാഭിഹതാന്തരാത്മാ**
**സ്മരന്നുപാസ്തേ വിഷയാൻ സമന്താത് 10**

**അന്വയം:** യത് ഇന്ദ്രിയാണാം പ്രവർതനം തത് വൈ മഹാ മോഹനം. ഹി മിഥ്യാർഥയോഗേ അസ്യ ഗതിഃ നിത്യാ. മിഥ്യാർഥ യോഗാഭിഹതാന്തരാത്മാ വിഷയാനേവ സ്മരൻ താനേവ സമന്താത് ഉപാസ്തേ.

**അന്വയാർഥം:** ഇന്ദ്രിയങ്ങളുടെ പ്രവർത്തനം മഹാമോഹന മാകുന്നു. എന്തുകൊണ്ടെന്നാൽ മിഥ്യാർഥയോഗത്തിൽ ഈ ദേഹിയുടെ ഗതി നിത്യയായിത്തീരുന്നു. മിഥ്യാർഥയോഗാഭി ഹതാന്തരാത്മാവായിട്ടു വിഷയങ്ങളെത്തന്നെ എപ്പോഴും സ്മരിച്ചുകൊണ്ട് ചുറ്റുമുള്ള വിഷയങ്ങളെതന്നെ ഉപാസി ക്കുന്നു. പരമാത്മാവിനെ ഉപാസിക്കുന്നില്ല.

**ഭാഷ്യം:** യദ് രാഗാദിഭൂതസ്യ ഇന്ദ്രിയാണാം വിഷയേഷു വർത്തനം തത് മഹാമോഹനം. ഏകദുക്തം ഭവതി യസ്യ വിഷയേഷു അവാസ്തവബുദ്ധിഃ തസ്യേന്ദ്രയാണി വിഷയേഷു ന പ്രവർതന്തേ. തസ്യ വിഷയേഷു പ്രവൃത്യഭാവാത് പ്രത്യഗാത്മ ന്യേവ പ്രവൃത്തിഃ, തതശ്ച മോഹനനിവൃത്തിഃ. യസ്യ വിഷയേഷു വാസ്തവബുദ്ധിഃ തസ്യേന്ദ്രിയാണാം പരാഗ് ഭൂതേഷു വിഷയേഷു പ്രവൃത്തത്വാത് ന സ ഇമം സദദ്വിതീയം പ്രത്യഗ്ഭൂതം പരമാത്മാനമാത്മത്വേന സാക്ഷാജ്ജാനാതി. തഥാ ചോക്തം "സ്ത്രീപിണ്ഡസംപർകകലുഷീകൃതചേതസോ വിഷയ വിഷാന്ധാഃ ബ്രഹ്മ ന ജാനന്തി" ഇതി. തതശ്ച മഹാമോഹനം പുനഃ പുനഃ വിഷയേഷു പ്രവർത്തിഃ. തഥാ ചാഹ ഭഗവാൻ മനുഃ "ന ജാതു കാമഃ കാമാനാമുപഭോഗേന ശ്യാമതി, ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർധതേ' ഇതി. തതശ്ച മിഥ്യാർ ഥൈരവിദ്യാപരികൽപ്പിതൈഃ ശബ്ദാദിവിഷയൈഃ യോഗോ ഭവതി; തസ്മിൻ മിഥ്യാർഥയോഗേ അസ്യ ദേഹിനോ ഗതിഃ സംസാരഗതിഃ നിത്യാ, നിയതാ. പ്രസിദ്ധം ഹ്യേതത് സ്വാത്മഭൂതം പരമാത്മാനമനവഗമ്യ വിഷയേഷു പ്രവർതമാനാഃ പരാഗ്ഭൂതാഃ തിര്യഗാദി യോനിം പ്രാപ്നുവന്തീതി''. തഥാ ച ബഹ്വൃചബ്രാഹ്മണോപനിഷത് "യാ വൈ താ ഇമാഃ പ്രജാ സ്തിസ്രോƒത്യായമായംസ്താനീമാനി വയാംസി വങ്ഗാവഗധാ ശ്ചേരപാദാഃ'" ഇതി. വക്ഷ്യതി ച "കാമാനുസാരീ പുരുഷഃ കാമാനനു വിനശ്യതി'' ഇതി. കസ്മാത്പുനഃ മിഥ്യാർഥ

യോഗേ$f$സ്യ ഗതിർഹി നിത്യാ ഇതി? തത്രാഹ മിഥ്യാർഥ യോഗാഭിഹതാന്തരാത്മാ ഇതി. മിഥ്യാഭൂതവിഷയസംയോഗേന അഭിഹതാന്തരാത്മാ അഭിഹതസ്വാഭാവികബ്രഹ്മാത്മഭാവഃ സ്മരൻ സ്ത്ര്യാദിവിഷയാൻ താനേവ ഉപാസ്തേ, ന പരമാത്മാനാം സമന്താത് സമന്തതഃ.

**ഭാഷ്യാർഥം:** രാഗാഭിഭൂതനായ ദേഹിയുടെ ഇന്ദ്രിയവിഷയങ്ങളിലുള്ള നിലപാടാണു മഹാമോഹനം. ഇതിനെപറ്റി ഇപ്രകാരം പറഞ്ഞിരിക്കുന്നു:വിഷയങ്ങളിൽ അവാസ്തവബുദ്ധിയായവന്റെ ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവർത്തിക്കുന്നില്ല. അവനു വിഷയങ്ങളിൽ പ്രവർത്തനമില്ലാത്തതുകൊണ്ടു പ്രത്യഗാത്മാവിൽ പരമാത്മാവിൽതന്നെയാണു പ്രവർത്തി. അതുകൊണ്ടു മോഹനനിവൃത്തിയുണ്ടാകുന്നു. ആർക്കാണോ വിഷയങ്ങളിൽ വാസ്തവബുദ്ധിയുള്ളത് അവന്റെ ഇന്ദ്രിയങ്ങൾ പരാഗ്ഭൂതങ്ങളായ വിഷയങ്ങളിൽ പ്രവർത്തിക്കുന്നതുകൊണ്ട് അവൻ സത്തും അദ്വിതീയവും പ്രത്യഗ്ഭൂതവുമായ പരമാത്മാവിനെ ആത്മത്വേന നേരിൽ കണ്ടറിയുന്നില്ല. അതുകൊണ്ടാണിങ്ങനെ പറയപ്പെട്ടിരിക്കുന്നത്:

'സ്ത്രീമാംസപിണ്ഡസമ്പർക്കത്താൽ കലുഷീകൃതമായ ചേതസ്സോടു കൂടിയ വിഷയമദാന്ധന്മാർ ബ്രഹ്മത്തെ അറിയുന്നില്ല." അതുകൊണ്ടു വിഷയങ്ങളിൽ വീണ്ടും വീണ്ടുമുള്ള പ്രവർത്തനം മനോമോഹനമാകുന്നു. ഭഗവാൻ മനു ഇങ്ങനെപറഞ്ഞിരിക്കുന്നു: കാമം ഒരിക്കലും കാമങ്ങളുടെ ഉപഭോഗം കൊണ്ടു ശമിക്കുന്നില്ല. ഹവിസ്സിനാൽ അഗ്നി എന്നപോലെ വീണ്ടും വർദ്ധിക്കുന്നതേയുള്ളൂ." അതുകൊണ്ട് അവിദ്യാപരികല്പിതങ്ങളും മിഥ്യാർഥങ്ങളുമായ ശബ്ദാദിവിഷയങ്ങളോടു യോഗം ഭവിക്കുന്നു. ആ മിഥ്യാർഥയോഗത്തിൽ ഈ ദേഹിയുടെ ഗതി, സംസാരഗതി, നിത്യയാകുന്നു നിയതാകുന്നു. ഇതു പ്രസിദ്ധവു

മാണല്ലോ. സ്വാത്മഭൂതമായ പരമാത്മാവിനെ അറിയാതെ വിഷയങ്ങളിൽ പ്രവർത്തിക്കുന്നവർ പരാഗ്ഭൂതരായി തിര്യഗാദിയോനിയെ പ്രാപിക്കുന്നു. ബഹ്വൃചബ്രാഹ്മണോപനിഷത്തു പറയുന്നു, "പരമാത്മാവിനെ ധിക്കരിക്കാൻ പാടില്ല. താഴെ പറയുന്ന മൂന്നു പ്രജകൾ ആത്മാവിനെ അതിലംഘിച്ചു. അവയാണു വയസുകൾ, പക്ഷികൾ, വങ്ഗങ്ങൾ (വനഗങ്ങൾ, വൃക്ഷങ്ങൾ), വഗധങ്ങൾ (ഔഷധികൾ, സസ്യലതാതികൾ), ഇരപാദങ്ങൾ (ഉരഗങ്ങൾ, സർപാദികൾ)." മേലിൽ പറയുന്നതുമിതു തന്നെ. "കാമാനുസാരിയായ പുരുഷൻ കാമങ്ങളെ പിന്തുടർന്നു നശിക്കുന്നു"; എന്തുകൊണ്ടാണു മിഥ്യാർഥയോഗത്തിൽ ഇവന്റെ ഗതി നിത്യയാണന്നു പറയുന്നത്? മിഥ്യാഭൂതമായ വിഷയ സംയോഗം കൊണ്ട് അഭിഹതാന്തരാത്മാവായി അഭിഹത സ്വാഭാവിക ബ്രഹ്മാത്മഭാവനായി സ്ത്രീ തുടങ്ങിയ വിഷയങ്ങളെ സദാ സ്മരിച്ചുകൊണ്ടു ചുറ്റുപാടുമുള്ള അവയെത്തന്നെ ഉപാസിക്കുന്നു. പരമാത്മാവിനെയല്ല ഉപാസിക്കുന്നത് .

**ഭാഷ്യം:** തതഃ കിമിതി ചേത് തത്ര യദ് ഭവതി തത് ശൃണു.

**ഭാഷ്യാർഥം:** അതുകൊണ്ട് എന്ത്? എന്നാണെങ്കിൽ അപ്പോൾ സംഭവിക്കുന്നതെന്താണന്നു പറയാം. കേട്ടുകൊള്ളുക.

**അഭിധ്യാ വൈ പ്രഥമം ഹന്തി ചൈനം**
**കാമക്രോധൗ ഗൃഹ്യ ചൈനം തു പശ്ചാത്**
**ഏതേ ബാലാൻ മൃത്യവേ പ്രാപയന്തി**
**ധീരാസ്തു ധൈര്യേണ തരന്തി മൃത്യും 11**

**അന്വയം:** അഭിധ്യാ വൈ ഏനം പ്രഥമം ഹന്തി. പശ്ചാത് ഏനം തു കാമക്രോധൗ ഗൃഹ്യ ഹതഃ. തതഃ ഏതേ ബാലാൻ മൃത്യവേ പ്രാപയന്തി. ധീരാഃ തു ധൈര്യേണ മൃത്യും തരന്തി.

**അന്വയാർഥം:** ആദ്യമായി അഭിധ്യ ഇവനെ നിഹനിക്കുന്നു. അനന്തരം കാമവും ക്രോധവും ഇവനെ പിടികൂടി നശിപ്പിക്കുന്നു, ഇവ (അഭിധ്യാകാമക്രോധങ്ങൾ) ബാലന്മാരെ മൃത്യുവിനു കൊടുക്കുന്നു. ധീരന്മാരാകട്ടെ ധൈര്യംകൊണ്ട് മൃത്യുവിനെ തരണം ചെയ്യുന്നു.

**ഭാഷ്യം:** അഭിധ്യാ വിഷയാഭിധ്യാനം പ്രഥമം ഹന്തി വിനാശയതി സ്വരൂപാത് ച്യുതിം കരോതി. തതോ വിഷയധ്യാനാഭിഹതം ഏനം വിഷയസന്നിധൗ ശീഘ്രം പ്രഗൃഹ്യ കാമശ്ച ഹന്തി, തതഃ കാമാദിഹതമേനം പ്രഗൃഹ്യ ക്രോധശ്ച ഹന്തി. തത ഏതേ അഭിധ്യായതഃ താൻ അഭിധ്യാകാമക്രോധവശം ഗതാൻ ബാലാൻ വിവേകഹീനാൻ മൂഢാൻ മൃത്യവേ പ്രാപയന്തി പ്രക്ഷിപന്തി. ശ്രൂയതേ ച കഠവല്ലീഷു "പരാചഃ കാമാനനുയന്തി ബാലാസ്തേ മൃത്യോർയന്തി വിതതസ്യ പാശം. അഥ ധീരാ അമൃതത്വം വിദിത്വാ ധ്രുവമധ്രുവേഷ്വിഹ ന പ്രാർഥയന്തേ" ഇതി. ധീരാസ്തു പുനഃ ധൈര്യേണ വിഷയാൻ ജിത്വാ പരമാത്മാനം ആത്മത്വേന അവഗമ്യ തരന്തി മൃത്യും. ശ്രൂയതേ ച "നിചായ്യതം മൃത്യുമുഖാത് പ്രമുച്യതേ" ഇതി.

**ഭാഷ്യാർഥം:** അഭിധ്യ വിഷയാഭിധ്യാനം വിഷയചിന്ത ഒന്നാമതായി ഹനിക്കുന്നു നശിപ്പിക്കുന്നു. സ്വരൂപത്തിൽ നിന്നു പ്രച്യുതി ഉണ്ടാക്കുന്നു, വഴുതിക്കുന്നു. പിന്നീടു വിഷയധ്യാനഹതനായ ഇവനെ കാമവും വിഷയസന്നിധിയിൽ വച്ചുതന്നെ ക്രോധം പിടികൂടി നശിപ്പിക്കുന്നു. അനന്തരം കാമാഭിഹതനായ ഇവനെ ക്രോധവും പിടിപെട്ടു നശിപ്പിക്കുന്നു. ഇങ്ങിനെ ഈ അഭിധ്യാദി (അഭിധ്യ, കാമം, ക്രോധം,എന്നിവ) തങ്ങൾക്കു വശംവദരായ ബാലന്മാരെ വിവേകഹീനന്മാരായ മൂഢന്മാരെ മൃത്യുവിലേയ്ക്കു വലിച്ചെറിയുന്നു. കഠവല്ലികളിൽ

ഇതിനെപറ്റി ഇങ്ങനെ പറഞ്ഞിരിക്കുന്നു: "ബാലന്മാർ അജ്ഞന്മാരായ മൂഡന്മാരായ നരന്മാർ പരാക്കുകളായ ബാഹ്യവും ഭൗതികവുമായ കാമങ്ങളുടെ പിന്നാലെ പോകുന്നു. അവർ വിസ്തൃതമായ മൃത്യുവിന്റെ പാശത്തിലേയ്ക്കാണു പ്രയാണം ചെയ്യുന്നത്. ധീരന്മാർ അനശ്വരമായ അമൃതത്വം അറിഞ്ഞു ചഞ്ചലങ്ങളായ വിഷയസുങ്ങളെ ആഗ്രഹിക്കുന്നില്ല." ധീരന്മാരാകട്ടെ ധൈര്യം കൊണ്ട് വിഷയങ്ങളെയെല്ലാം ജയിച്ചിട്ടു പരമാത്മാവാണു താനെന്നു മനസ്സിലാക്കിയിട്ടു മൃത്യുവിനെ തരണംചെയ്യുന്നു. "അതിനെ ആത്മാവിനെ അറിഞ്ഞിട്ടു മൃത്യുമുഖത്തിൽ നിന്നു വിമോചിക്കപ്പെടുന്നു" എന്നു ശ്രുതിയും അനുശാസിക്കുന്നു.

### മൃത്യുവിനെ ജയിക്കുന്നതെങ്ങിനെ?

**ഭാഷ്യം:** കഥം പുനർധീരാസ്തു ധൈര്യേണ വിഷയാൻ ജിത്വാ മൃത്യും തരന്തീത്യാഹ –

**ഭാഷ്യാർഥം:** ധീരന്മാർ എങ്ങിനെയാണു ധൈര്യംകൊണ്ട് വിഷയങ്ങളെ ജയിച്ചിട്ടു മൃത്യുവിനെ തരണം ചെയ്യുന്നതെന്നു പറയുന്നു.

**യോƒഭിധ്യായന്നുത്പതിഷ്ണൂന്നിഹന്യാദ്**
**അനാചാരേണാപ്രതിബുധ്യമാനഃ**
**സ വൈ മൃത്യും മൃത്യുരിവാത്തി ഭൂത്വാ**

**ഹ്യേവം വിദ്വാൻ യോ?ഭിഹന്തീഹ കാമാൻ** 12

**അന്വയം:** യഃ അഭിധ്യായൻ ഉൽപതിഷ്ണൂൻ താൻ നിഹന്യാത്, അനാചാരേണ അപ്രതിബുധ്യമാനഃ സ വൈ മൃത്യുഃ ഭൂത്വാ മൃത്യുരിവ മൃത്യും അത്തി. യഃ വിദ്വാൻ സ ഏവം ഹി ഇഹ കാമാൻ അഭിഹന്തി.

**അന്വയാർഥം:** ആരാണോ അഭിധ്യായൻ ആയി ഉൽപതിഷ്ണുക്കളായ ആ വിഷയങ്ങളെ നിഹനിക്കുന്നത് അനാചാരം മൂലം അപ്രതിബുധ്യമാനായ ആ പുരുഷൻ സ്വയം മൃത്യുവായി തീർന്നു മൃത്യുവിനെപ്പോലെ മൃത്യുവിനെത്തന്നെ ഭക്ഷിച്ചു കളയുന്നു. വിദ്വാനായവൻ ഇപ്രകാരമാണു കാമങ്ങളെ നശിപ്പിക്കുന്നത്.

**ഭാഷ്യം:** യോ*f*ഭിധ്യായൻ അനിത്യാശുചിദുഃഖാനുവിദ്ധതയാ ചിന്തയൻ ഉൽപതിഷ്ണൂൻ ഉത്പത്യോത്പത്യ പതന്തീത്യുത് പതനശീലാ ഉത്പതിഷ്ണവോ വിഷയാഃ താൻ നിഹന്യാത് പരിത്യജേത് അനാചാരേണ അനാദരേണ ഔദാസിന്യേനാമേധ്യ ദർശന ഇവ അപ്രതിബുധ്യമാനഃ പുനരചിന്തയൻ സ വൈ പുരുഷോ മൃത്യോരപി മൃത്യുർഭൂത്വാ മൃത്യുരിവാത്തി മൃത്യും. ഉക്തം ച വിഷയപ്രതിസംഹാരം യഃ കരോതി വിവേകതഃ, മൃത്യോർമൃത്യുരിതി ഖ്യാതഃ സ വിദ്വാനാത്മവിത് കവിഃ ഇതി.

ഏവം അനിത്യാദിരൂപേണ വിദ്വാൻ അനാദരാദിനാ അഭിഹന്തി കാമാൻ. യസ്തു പുനരനാദരാദിനാ നാഭിഹന്തി സ കിം കരോതീത്യാഹ –

**ഭാഷ്യാർഥം:** യാതൊരുവനാണോ അഭിധ്യായൻ ആകുന്നത് വിഷയങ്ങൾ അനിത്യവും അശുചിയും ദുഃഖാനുവിദ്ധവുമാണന്നു ചിന്തിക്കുന്നത് ഉത്പതിഷ്ണുക്കളായ വിഷയങ്ങളെ ഉപേക്ഷിക്കുന്നത് (ഉത്പതിച്ചു ഉത്പതിച്ചു പതിക്കുന്ന ഉത്പതനശീലത്തോടുകൂടിയവയാണ് കുതിച്ചു ചാടുന്നശീലമുള്ളവയാണു ഉത്പതിഷ്ണുക്കളായ വിഷയങ്ങൾ) അനാചാരം അനാദരം കൊണ്ട് അമേധ്യദർശനത്തിലെന്നപോലെ ഔദാസീന്യത്തോടുകൂടി അപ്രതിബുധ്യമാനനായ ചിന്തിക്കാത്തവനായ ആ പുരുഷൻ മൃത്യുവിനു പോലും മൃത്യുവായിത്തീർന്നു മൃത്യു

വിനെ ഭക്ഷിച്ചു നശിപ്പിക്കുന്നു. "ആരാണോ വിവേകം കൊണ്ട് വിഷയങ്ങളെ പ്രതിസംഹരിക്കുന്നത് അയാൾ മൃത്യുവിന്റെ മൃത്യുവെന്നു ഖ്യാതനാകുന്നു. അവനാണു വിദ്വാനും ആത്മ വിത്തും കവിയും" എന്നു പറയപ്പെടുന്നു.

ഇപ്രകാരം അനിത്യാദിരൂപത്തിൽ അറിയുന്നവൻ മാത്രം അനാദരാദികൾ കൊണ്ട് കാമങ്ങളെ സംഹരിക്കുന്നു. അനാദരാദികളാൽ കാമത്തെ നശിപ്പിയ്ക്കാത്ത അവിദ്വാൻ എന്തു ചെയ്യുന്നുവെന്നു ഇനി പറയുന്നു.

**കാമാനുസാരീ പുരുഷഃ കാമാനനു വിനശ്യതി**
**കാമാൻ വ്യുദസ്യ ധുനുതേ യത് കിഞ്ചിത്പുരുഷോ രജഃ 13**

**അന്വയം:** കാമാനുസാരി പുരുഷഃ കാമാൻ അനുവിനശ്യതി. യസ്തു കാമാൻ വ്യുദസ്യ വർതതേ സ പുരുഷഃ യത് കിഞ്ചിദപി രജോ ധുനുതേ.

**അന്വയാർഥം:** കാമാനുസാരിയായ പുരുഷൻ കാമങ്ങൾ നശിക്കുന്നതോടെ നശിക്കുന്നു. ത്യക്തകാമനായ പുരുഷൻ ഏതു തരത്തിലുള്ള രജസ്സിനേയും ധ്വംസിക്കുന്നു.

**ഭാഷ്യം:** യസ്തു പുനർവിഷയാഭിധ്യാനേന കാമാനുസാരീ ഭവതി സ കാമാനനു വിനശ്യതി കാമവിഷയേ നഷ്ടേ കാമാനനു കാമൈഃ സഹ വിനശ്യതി, അനിത്യാ കാമഗുണാഃ പ്രതിക്ഷണം വിനാശാന്വിതാഃ, തദ്വത്കാമീ വിശീർണോ ഭവതി. യസ്തു പുനർവിഷയദോഷദർശനേന കാമാൻ പരിത്യജതി സ കാമാൻ വ്യുദസ്യ പരിത്യജ്യ ധുനുതേ വിവേകബുധ്യാ ധ്വംസയതി യത് കിഞ്ചിത് ഇഹജന്മനി ജന്മാന്തരേ വാ ഉപാർജിതം രജഃ പുണ്യ പാപാദിലക്ഷണം കർമ.

**ഭാഷ്യാർഥം:** ആരാണോ വിഷയാനുധ്യാനംകൊണ്ടു കാമനുസാരിയാകുന്നതു അവൻ കാമങ്ങളുടെ പിന്നാലെ നശിക്കുന്നു. കാമവിഷയം തന്നെ നഷ്ടമാകുമ്പോൾ കാമങ്ങളെ തുടർന്നു തന്നെ വിനാശമടയുന്നു. അനിത്യങ്ങളായ കാമഗുണങ്ങൾ പ്രതിക്ഷണം നശിക്കുന്നവയാണ്. അതുപോലെ കാമിയും നാശം പ്രാപിക്കുന്നു. വിഷയങ്ങളുടെ ഭീകരങ്ങളായ ദോഷങ്ങൾ കണ്ടിട്ടു കാമങ്ങളെ പരിത്യജിക്കുന്നവൻ വിവേകബുദ്ധികൊണ്ടു കാമങ്ങളെ ത്യജിക്കുന്നതോടു കൂടി ഈ ജന്മത്തിലും ജന്മാന്തരത്തിലും സമാർജ്ജിച്ച രജസ്സിനെ, പുണ്യപാപാദി ലക്ഷണമായ കർമത്തെയും, ധ്വംസിക്കുന്നു, നശിപ്പിക്കുന്നു.

**ഭാഷ്യം:** കഥം പുനസ്യ ദേഹസ്യ കാമ്യമാനസ്യ ഹേയത്വമിത്യാശങ്ക്യാഹ

**ഭാഷ്യാർഥം:** കാമ്യമാനമായ, കാമിയ്ക്കപ്പെടുന്ന ഈ ദേഹത്തിനു ഹേയത്വം ത്യാജ്യത്വം വരുന്നതെങ്ങിനെയെന്ന് ആശങ്കിച്ചിട്ടു പറയുന്നു

**ദേഹോƒപ്രകാശോ ഭൂതാനാം നരകോƒയം പ്രദൃശ്യതേ**
**ഗൃധ്യന്ത ഏവ ധാവന്തി ഗച്ഛന്തഃ ശ്വഭ്രമുന്മുഖാഃ 14**

**അന്വയം:** യഃ അയം ഭൂതാനാം ദേഹഃ ദൃശ്യതേ സ അപ്രകാശോ നരകഃ ഭവതി, ഗൃധ്യന്ത ഏവ ധാവന്തി, ശ്വഭ്രം ഗച്ഛന്തഃ ഉന്മുഖാ ഇവ പതന്തി.

**അന്വയാർഥം:** ഇക്കാണപ്പെടുന്ന ഭൂതങ്ങളുടെ ദേഹം അപ്രകാശമായ നരകമാകുന്നു. നരന്മാർ ഗൃധ്യന്മാരായിട്ടു അതിനെ അനുധാവനം ചെയ്യുന്നു. അങ്ങനെ പോകുന്നവർ ശ്വഭ്രത്തിലേയ്ക്കു പതിക്കുന്ന ഉന്മുഖന്മാരെ പോലെയാകുന്നു.

**ഭാഷ്യം:** യോ$f$യം ഭൂതാനാം ദേഹോ ദൃശ്യതേ സഃ അപ്രകാശ: തമോ$f$ചിത്ഘനഃ കേവലം നരകഃ ശ്ലേഷ്മാസൃക് പൂയക്രിമിവിണ്മൂത്രപരിപൂർണ്ണത്വാത്. തഥാഹ ഭഗവാൻ മനുഃ അസ്ഥിസ്ഥൂണം സ്നായുബദ്ധം മാംസശോണിതവേഷ്ടിതം ചർമാപിനദ്ധം ദുർഗന്ധി പൂർണ്ണം മൂത്രപുരീഷയോഃ ജരാശോക സമാവിഷ്ടം രോഗായതനമാതുരം രജസ്വലമനിത്യം ച ഭൂതാവാസമിമം ത്യജേത്" ഇതി. ഏവമത്യന്തബീഭത്സിതമപി സ്ത്ര്യാദിദേഹം കമനീയബുദ്ധ്യാ ഗൃധ്യന്തഃ അഭികാങ്ക്ഷന്തഃ ഏവ ധാവന്തി അനുധാവന്തി, ഗച്ഛന്തഃ ശ്വഭ്രമുന്മുഖാ യഥാ അന്ധാഃ കൂപാദികം വിവേക്തുമശക്താഃ കൂപാദിഷൂന്മുഖാഃ പതന്തി ഏവം സ്ത്ര്യാദികം അഭികാങ്ക്ഷന്തോ വിഷയ വിഷാന്ധാഃ ഉന്മുഖാഃ നരകേഷ്വേവ പതന്തീത്യർഥഃ.

**ഭാഷ്യാർഥം:** ഭൂതങ്ങളുടെ പ്രാണികളുടെ ഈ കാണപ്പെടുന്ന ശരീരം അപ്രകാശമായ, ഇരുളുനിറഞ്ഞതും അജ്ഞാന ഘനവുമായ, കേവലം നരകമാകുന്നു. എന്തുകൊണ്ടെന്നാൽ ശ്ലേഷ്മവും അസൃക്കും പൂയവും ക്രിമിയും മൂത്രവുംകൊണ്ട് നിറഞ്ഞതാണത് (മേദസ്സ്, രക്തം, ചലം, കൃമി, മലം, മൂത്രം എന്നിവ നിറഞ്ഞത്). തമസ്സ് (ഇരുട്ട്); ചിത്ത് (ജ്ഞാനം). ചിത്തല്ലാത്തത് അചിത്, അജ്ഞാനം. അചിത്ഘനം, അജ്ഞാന സാന്ദ്രം. ഈ ശരീരത്തെപ്പറ്റി ഭഗവാൻ മനു പറഞ്ഞിരിക്കുന്നത് ഇങ്ങിനെയാണ്. "ഈ ശരീരത്തിന്റെ തൂണാണ് അസ്ഥി. സ്നായുക്കൾ (ഞരമ്പുകൾ) കൊണ്ടാണതു ബന്ധിച്ചിരിക്കുന്നത്. മാംസവും രക്തവും കൊണ്ടതു പരിവേഷ്ടിതമായിരിക്കുന്നു. ചർമം (തോല്) കൊണ്ടതു മൂടി മറച്ചിരിക്കുന്നു, പൊതിഞ്ഞി രിക്കുന്നു. ദുർഗന്ധത്തോടുകൂടിയതാണ്. മൂത്രവും പുരീഷവും നിറഞ്ഞതാണ്. ജര, ശോകം എന്നിവയാണതിൽ ആവേശിച്ചിരിക്കുന്നത്. രോഗത്തിന്റെ വീടാണത്. ദുഃഖപൂർണ്ണവും, പാപപ്പൊടി നിറഞ്ഞതുമാണത്. അനിത്യവും ഭൂതവാസകേന്ദ്രവുമായ ഈ ശരീരത്തെ

ത്യജിയ്ക്കേണ്ടതാണ്." ഇങ്ങനെ അത്യന്തബീഭത്സ മാണെങ്കിലും സ്ത്ര്യാദികളുടെ ശരീരം അതികമനീയമാണെന്നു കരുതി ഗൃധ്യന്മാരായി അഭിലാഷവശംവദരായി അനുധാവനം ചെയ്യുന്നു. പിന്നാലെ പോകുന്നു. ഉന്മുന്മാരായി താഴെ കൂപാദി കൾ തിരിച്ചറിയാൻ കഴിയാതെ നടക്കുന്ന അന്ധന്മാരെപോലെ സ്ത്രീ, ധനം മുതലായവ കാംക്ഷിക്കുന്ന വിഷയാസക്തന്മാരും അറിയാതെ നരകത്തിൽ തന്നെ നിപതിക്കുന്നു എന്നർഥം. ഉന്മുഖൻ മുകളിലേയ്ക്കു നോക്കുന്നവൻ, നിലത്തു നോക്കാത്ത വൻ, താൽപര്യമുള്ളവൻ എന്നെല്ലാം അർഥം പറയാം.

**ഭാഷ്യം:** യ ഏവം ഗൃധ്യന്ത ഏവ ധാവന്തി തേഷാം ദേഹഃ നിരർഥക ഇത്യാഹ

**ഭാഷ്യാർഥം:** ഇങ്ങനെ ആഗ്രഹങ്ങളുടെ പുറകേപോകുന്ന വരുടെ ദേഹം നിരർഥകം, നിഷ്പ്രയോജനമാണന്നു പറയുന്നു.

**അമന്യമാനഃ ക്ഷത്രിയ കശ്ചിദന്യം**
**നാധീയതേ താർണ്ണ ഇവാസ്യ വ്യാഘ്രഃ**
**ക്രോധാല്ലോഭാമോഹഭയാന്തരാത്മാ**
**സ വൈ മൃത്യുസ്ത്വച്ഛരീരേ യ ഏഷഃ** 15

**അന്വയം:** ഹേ ക്ഷത്രിയ, അന്യം അമന്യമാനഃ കശ്ചിത് നാധീയതേ. അസ്യ ദേഹഃ താർണ, വ്യാഘ്രഃ ഇവ ഭവതി. ക്രോധാത് ലോഭാത് മോഹഭയാന്തരാത്മാ ത്വച്ഛരീരേ യ ഏഷ ദൃശ്യതേ സ വൈ തവ മൃത്യുഃ ഭവതി.

**അന്വയാർഥം:** അല്ലയോ ക്ഷത്രിയ, ഇതിൽനിന്നു അന്യനായ പരമാത്മാവിനെ അറിയാത്തവൻ ജ്ഞാനിയാകുന്നില്ല. വിഷയ വിഷയാന്ധനായാവന്റെ ദേഹം പുല്ലുകൊണ്ടുണ്ടാക്കിയ വ്യാഘ്ര ത്തെപ്പോലെ നിരർഥകമാകുന്നു. ക്രോധത്താലും ലോഭത്താലും

മോഹഭയാന്തരാത്മാവായി നിന്റെ ശരീരത്തിൽ ആരാണോ കാണപ്പെടുന്നത് അവൻ തന്നെയാണു നിന്റെ മൃത്യു.

**ഭാഷ്യം:** യഃ സ്ത്ര്യാദികമഭികാങ്ക്ഷൻ അനുധാവതി സ വിഷയവിഷാന്ധഃ തദ്വ്യതിരിക്തം സ്വാത്മഭൂതം പരമാത്മാനം അമന്യമാനഃ അപ്രതിബുധ്യമാനഃ നാധീയതേ തദ്വിഷയമധ്യാത്മ ശാസ്ത്രം നാധിഗച്ഛതി. തസ്യ അസ്യ വിഷയവിഷാന്ധസ്യ ഷഡംഗവേദവിദുഷോ$f$പി ദേഹസ്ഥൂണനിർമിതോ വ്യാഘ്ര ഇവ നിരർഥകോ ഭവതി. തഥാ ചാഹ ഭഗവാൻ വസിഷ്ഠഃ "ചതുർവേദ്യപി യോ വിപ്രഃ സൂക്ഷ്മം ബ്രഹ്മ ന വിന്ദതി, വേദഭാരഭരാക്രാന്തഃ സ വൈ ബ്രാഹമണഗർദഭഃ" ഇതി. ന കേവലം ദേഹോ നിരർഥകഃ, യ ഏവംഭൂതഃ സ ഏവ തസ്യ മൃത്യുരിത്യാഹ "ക്രോധാത് ലോഭാത് മോഹഭയാന്തരാത്മാ ഇതി. ക്രോധലോഭാഭ്യാം ഹേതുഭ്യാം മോഹഭയസമന്വിതഃ അന്തരാത്മാ ത്വച്ഛരീരേ യ ഏഷ തവാത്മാ ദൃശ്യതേ സ ഏവ തവ മൃത്യുഃ. യസ്തു പുനഃ അജിതേന്ദ്രിയഃ ക്രോധലോഭാദി സമന്വിതോ വിഷയേഷു പ്രവർതതേ സ ഏവ തസ്യ മൃത്യുഃ വിനാശഹേതുത്വാത്. ഉക്തം ച ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ" ഇതി.

**ഭാഷ്യാർഥം:** സ്ത്രീ തുടങ്ങിയ വിഷയങ്ങളെ ആഗ്രഹിച്ചു കൊണ്ടു വിഷയവിഷാന്ധനായി പിന്തുടരുന്നവർ അതിൽ നിന്നു വ്യതിരിക്തവും സ്വാത്മഭൂതവുമായ പരമാത്മാവിനെ തിരിച്ചറി യാതെ ആത്മവിഷയകമായ അധ്യാത്മശാസ്ത്രത്തെ മനസ്സിലാ ക്കുന്നില്ല. ഷഡംഗത്തോടുകൂടിയ വേദങ്ങൾ ശിക്ഷ, കല്പം, വ്യാകരണം, നിരുക്തം, ജ്യോതിഷം, ഛന്ദസ്സ് എന്നീ ആറു ശാസ്ത്രങ്ങളാണു ഷഡംഗം എന്നു പറയപ്പെടുന്നത്. ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവ്വവേദം എന്ന നാലു വേദങ്ങൾ മുഴുവൻ പഠിച്ചവനായാലും വിഷയവിഷാന്ധനാണങ്കിൽ

അവന്റെ ശരീരം തൃണനിർമ്മിതമായ വ്യാഘ്രത്തെപോലെ നിരർഥകമാകുന്നു. ഭ്ഗവാൻ വസിഷ്ഠൻ ഇതിനെപറ്റി ഇങ്ങനെ പറയുന്നു. "നാലു വേദങ്ങളും പഠിച്ചവനാണങ്കിലും സൂക്ഷ്മമായ ബ്രഹ്മത്തെ അറിയാത്ത ബ്രഹ്മസാക്ഷാത്കാരം നേടാത്ത ബ്രാഹ്മണൻ വേദഭാരം കൊണ്ടു പരവശനായ ബ്രാഹ്മണ ക്കഴുതയാകുന്നു". ദേഹം നിരർഥകമാണന്നു മാത്രമല്ല ഇത്തര ത്തിലുള്ളവന്റെ മൃത്യുവും അവൻ തന്നെയാണന്നു പറയുന്നു. "ക്രോധത്താലും ലോഭത്താലും മോഹഭയാന്തരാത്മാവ്" എന്നു പറയുന്നത് അതുകൊണ്ടാണ്. ക്രോധം (കോപം) കൊണ്ടും, ലോഭം (അത്യാഗ്രഹം) കൊണ്ടും മോഹവും (ബോധനാശവും) ഭയവും ബാധിച്ചു നിന്റെ ശരീരത്തിൽ കാണപ്പെടുന്ന ആത്മാവില്ലേ, അവൻ തന്നെയാണു നിന്റെ ശത്രു. അജിതേ ന്ദ്രിയനും (ജിതേന്ദ്രിയനല്ലാത്തവൻ) ക്രോധലോഭാദി ദോഷങ്ങ ളോടുകൂടിയവനുമായി വിഷയങ്ങളിൽ പ്രവർത്തിക്കുന്നവന്റെ മൃത്യു വിനാശഹേതുവായ അവൻ തന്നെയാകുന്നു. "ആത്മാവ് (താൻ) തന്നെയാണ് ആത്മാവിന്റെ (തന്റെ) ബന്ധുവും ശത്രുവും" എന്നല്ലേ ഭഗവാൻ ഗീതയിൽ പറഞ്ഞിരിക്കുന്നത്?

### ആത്മജ്ഞാനംകൊണ്ടു മാത്രമേ മൃത്യുവിനെ ജയിക്കാനാവൂ

**ഭാഷ്യം:** കേന തർഹ്യുപായേന മൃത്യോഃ വിനാശ ഇത്യാഹ

**ഭാഷ്യാർഥം:** ഏതുപായം കൊണ്ട് മൃത്യുവിനെ നശിപ്പിക്കാമെന്നു പറയുന്നു.

**ഏവം മൃത്യും ജായമാനം വിദിത്വാ**
**ജ്ഞാനേന തിഷ്ഠന്ന ബിഭേതി മൃത്യോഃ**
**വിനശ്യതേ വിഷയേ യസ്യ മൃത്യുർ**
**മൃത്യോർയഥാ വിഷയം പ്രാപ്യ മർത്ത്യഃ 16**

**അന്വയം:** ഏവം ജായമാനം മൃത്യും വിദിത്വാ ജ്ഞാനേന തിഷ്ഠൻ മൃത്യോഃ ന ബിഭേതി. യഥാ മൃത്യോഃ വിഷയം പ്രാപ്യ മർത്യഃ തഥാ യസ്യ വിഷയേ ഗോചരേ മൃത്യുഃ വിനശ്യതേ.

**അന്വയാർഥം:** ഇപ്രകാരം ജനിച്ചുകൊണ്ടിരിക്കുന്ന മൃത്യുവിനെ അറിഞ്ഞിട്ട് (മൃത്യു ജനിക്കുന്നവനാണ് എന്നറിഞ്ഞിട്ട്) ആത്മജ്ഞാനത്താൽ ആത്മാവായിത്തന്നെ സ്ഥിതി ചെയ്യുന്നവൻ മൃത്യുവിനെ ഭയപ്പെടുന്നില്ല. അജ്ഞാനമാകുന്ന മൃത്യുവിന്റെ വിഷയമായ സംസാരത്തെ പ്രാപിച്ച മർത്യൻ നഷ്ടനാകുന്നതുപോലെ ജ്ഞാനിയ്ക്കു തന്റെ വിഷയം ഗോചരമാകുന്നതുകൊണ്ട് അജ്ഞാനമൃത്യു നശിക്കുന്നു.

**ഭാഷ്യം:** ഏവം ക്രോധാദിരൂപേണ ജായമാനം പ്രമദാഖ്യം മൃത്യും ജനനമരണാദിസർവാനർഥബീജം വിദിതാ ക്രോധാദീൻ ഭൂതദാഹകാൻ ദോഷാൻ പരിത്യജ്യ അക്രോധാദീൻ സമ്പാദ്യ ജ്ഞാനേന ചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മനാ തിഷ്ഠന്ന ബിഭേതി മൃത്യോഃ. തഥാ ച ശ്രുതിഃ "ആനന്ദം ബ്രഹ്മണോ വിദ്വാന്ന ബിഭേദി കുതശ്ചന" ഇതി. കസ്മാത് പുനർജ്ഞാനേന തിഷ്ഠന്ന ബിഭേതി മൃത്യോരിതി? തത്രാഹ വിനശ്യതേ തസ്യ ജ്ഞാനിനോ വിഷയേ ഗോചരേ പരമാത്മനി സാക്ഷാത്ക്രിയ മാണേ പ്രമാദാഖ്യോƒജ്ഞാനമൃത്യുഃ. യഥാ മൃത്യോഃ വിഷയം സംസാരമാഗതോ മൃത്യുനാ അഭിഭൂതോ നഷ്ടോ ഭവതി മർത്യഃ ഏവമാത്മവേദിനോ വിഷയമാഗതോƒജ്ഞാനമൃത്യുർനഷ്ടോ ഭവതി. ഉക്തം ച നാമമഹോദധൗ "ജ്ഞാനസംസ്ഥാനസദ് ഭാവോ ജ്ഞാനാഗ്നിർജ്ഞാനവജ്രഭൃത്, മൃത്യുഹന്തേതി വിഖ്യാതഃ സ വീരോ വീതമത്സരഃ" ഇതി.

**ഭാഷ്യാർഥം:** ഇങ്ങിനെ ക്രോധാദിരൂപത്തിൽ ജനിയ്ക്കുന്ന പ്രമാദം എന്നു പേരുള്ള മൃത്യു ജനനമരണാദിയായ സർവാനർഥത്തിനും ബീജമാണന്നു അറിഞ്ഞിട്ടു ക്രോധം തുടങ്ങിയ ഭൂതദാഹകങ്ങളായ ദോഷങ്ങളെ പരിത്യജിച്ചിട്ടു ക്രോധമില്ലായ്മ തുടങ്ങിയ ഗുണങ്ങളെ സമ്പാദിച്ചിട്ടു ജ്ഞാന മായി ചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മകനായി സ്ഥിതിചെയ്യുന്ന വിദ്വാൻ മൃത്യുവിനെ ഭയപ്പെടുന്നില്ല. "ബ്രഹ്മാനന്ദം അനു ഭവിച്ചറിയുന്നവൻ മൃത്യുവിനെ ഭയപ്പെടുന്നില്ല" എന്നു ശ്രുതി ഉദ്ഘോഷിക്കുന്നു. ജ്ഞാനമായി സ്ഥിതി ചെയ്യുന്നവൻ മൃത്യു വിനെ ഭയപ്പെടുന്നില്ലെന്നു പറയുന്നതെന്തുകൊണ്ട്? പറയാം. ജ്ഞാനിയുടെ വിഷയമായ പരമാത്മാവ് സാക്ഷാൽകരിക്കപ്പെടു ന്നതോടെ പ്രമാദാഖ്യമായ അജ്ഞാനമൃത്യു നശിച്ചു പോകുന്നു. മൃത്യുവിന്റെ വിഷയമായ സംസാരത്തിൽ അകപ്പെടുന്ന മർത്യൻ മൃത്യുവിനാൽ അഭിഭൂതനും വിനഷ്ടനുമാകുന്നതുപോലെ ആത്മ വേദിയുടെ വിഷയം പരമാത്മാവായതുകൊണ്ട് പരമാത്മാവ് ഗോചരമായാലുടൻ അജ്ഞാനമൃത്യു നശിക്കുന്നു. നാമമഹോ ദധിയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു "ജ്ഞാനസംസ്ഥാനസദ് ഭാവത്തോടു കൂടിയവനും ജ്ഞാനമാകുന്ന വജ്രം ധരിയ്ക്കുന്ന വനും, വീതമത്സരനുമായ വീരൻ മൃത്യുഹന്താവ്, മൃത്യുഘാതക നെന്നു വിഖ്യാതനായിരിക്കുന്നു.

**ഭാഷ്യം:** ഏവം താവത് "കർമോദയേ" ഇത്യാദിനാ കർമണാം ബന്ധഹേതുത്വമുക്ത്വാ "ജ്ഞാനേന തിഷ്ഠന്ന ബിഭേതി മൃത്യോഃ" ഇതി ജ്ഞാനസ്യൈവ മോക്ഷസാധനത്വമഭിമതം, തത്ര ചോദ യതി ധൃതരാഷ്ട്രഃ –

**ഭാഷ്യാർഥം:** ഇപ്രകാരം "കർമോദയേ" എന്നു തുടങ്ങിയ ശ്ലോകങ്ങൾ കൊണ്ടു കർമങ്ങളുടെ ബന്ധഹേതുത്വത്തെപ്പറ്റി പറഞ്ഞിട്ടു "ജ്ഞാനേന തിഷ്ഠന്ന ബിഭേതി മൃത്യോഃ" എന്നു

ജ്ഞാനത്തിനു മാത്രമേ മോക്ഷസാധനത്വമുള്ളു എന്നു വ്യക്തമാക്കി. അപ്പോൾ ധൃതരാഷ്ട്രർ ചോദിക്കുകയാണ്

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു,

**യാനേവാഹുരിജ്യയാ സാധുലോകാൻ**
**ദ്വിജാതീനാം പുണ്യതമാൻ സനാതനാൻ**
**തേഷാം പരാർഥം കഥയന്തീഹ വേദാഃ**
**ഏതദ്വിദ്വാന്നൈതി കഥം നു കർമ 17**

**അന്വയം:** ദ്വിജാതീനാം ഇജ്യയാ യാനേവ സാധുലോകാൻ പുണ്യതമാൻ സനാതനാൻ ആഹുഃ തേഷാം പരാർഥം ഇഹ വേദാഃ കഥയന്തി. ഏതത് കർമ വിദ്വാൻ കഥം നു നൈതി?

**അന്വയാർഥം:** ദ്വിജന്മാരുടെ ഇജ്യകൊണ്ടു യാതൊരു സാധുലോകങ്ങളാണോ, പുണ്യതമങ്ങളും സതാനങ്ങളുമാണെന്നു പറയുന്നത്, ആ ലോകങ്ങൾ ഈ സംസാസാരമണ്ഡലത്തിൽ പരമപുരുഷാർഥങ്ങളാണെന്നു വേദങ്ങൾ പറയുന്നു. ഈ കർമ്മം വിദ്വാനെ ബാധിക്കാത്തതെന്തുകൊണ്ടാണ്?

**ഭാഷ്യം:** നനു കഥം കർമമണാം ബന്ധഹേതുത്വം? യാവതാ യാനേവാഹുരിജ്യയാ ജ്യോതിഷ്ടോമാദിനാ സാധുലോകാൻ സാധുഭിഃ ധാർമികൈരാരൂഢാൻ പുണ്യതമാൻ പവിത്രാൻ സനാതനാൻ തേഷാം ബ്രഹ്മലോകപര്യന്താനാം ലോകാനാം പരാർഥം പരമപുരുഷാർഥത്വം കഥയന്തി ഇഹ അസ്മിൻ സംസാരമണ്ഡലേ വേദാഃ. ഏതത് ലോകാനാം പരമപുരുഷാർഥം വിദ്വാൻ കഥം നു സാധനം കർമ്മ നൈതി നാനുതിഷ്ഠതി. അഥവാ ബ്രഹ്മലോകപര്യന്താനാം ലോകാനാം സാധനഭൂതം കർമ്മ വിദ്വാൻ ബ്രഹ്മവിത് കഥം നൈനി ന ഗച്ഛതി.

**ഭാഷ്യാർഥം:** എങ്ങിനെയാണു കർമ്മം ബന്ധഹേതുവാകുന്നത്? ജ്യോതിഷ്ടോമം തുടങ്ങിയവയാൽ യാതൊരു സാധു ലോകങ്ങൾ സാധുക്കളാൽ, ധാർമികരാൽ ആരൂഢമായ പുണ്യതമങ്ങളും പവിത്രങ്ങളും സനാതനങ്ങളുമായ ലോകങ്ങൾ ഉണ്ടോ, ബ്രഹമലോകപര്യന്തമുള്ള ആ ലോകങ്ങൾ ഈ സംസാരമണ്ഡലത്തിൽ പാരാർഥമാണന്നു പരമപുരുഷാർഥമാണെന്നു വേദങ്ങൾ കഥിക്കുന്നു. ഈ ലോകങ്ങളുടെ പരമപുരുഷാർഥത്വം അറിയുന്ന വിദ്വാൻ അതിന്റെ സാധനമായ കർമ്മം എങ്ങിനെയാണ് അനുഷ്ഠിക്കാതിരിക്കുന്നത്? അഥവാ ബ്രഹ്മലോകപര്യന്തമുള്ള ലോകങ്ങളുടെ സാധനഭൂതമായ കർമ്മം വിദ്വാൻ ബ്രഹ്മവിത്ത് എങ്ങനെ അനുഷ്ഠിക്കാതിരിക്കും?

**മാർഗ്ഗം കൊണ്ട് അമാർഗ്ഗത്തെ നശിപ്പിക്കണം.**

**ഭാഷ്യം:** ഏവം പൃഷ്ടഃ പ്രാഹ ഭഗവാൻ

**ഭാഷ്യാർഥം:** ഇപ്രകാരം അനുയുക്തനായ ഭഗവാൻ പറഞ്ഞു

സനത്സുജാത ഉവാച – ശ്രീ സനത്കുമാരൻ പറഞ്ഞു,

**ഏവം ഹ്യവിദ്വാൻ പരിയാതി തത്ര**
**തഥാർഥജാതം ച വദന്തി വേദാഃ**
**സ നേഹായാതി പരം പരാത്മാ**
**പ്രയാതി മാർഗ്ഗേണ നിഹന്ത്യമാർഗാൻ 18**

**അന്വയം:** ഏവം ഹി അവിദ്വാൻ തത്ര പരിയാതി. ന വിദ്വാൻ തഥാർഥജാതം തസ്യൈവ വേദാ വദന്തി. സ ഇഹ നായാതി. കിന്തു പരമാത്മാ സൻ പരം പ്രയാതി മാർഗ്ഗേണ അമാർഗ്ഗാൻ നിഹന്തി.

**അന്വയാർഥം:** ഇങ്ങനെ അങ്ങോട്ടുപോകുന്നത് അവിദ്വാ–നാണ്, വിദ്വാനല്ല. അതുപോലെ അർഥജാതവും അവിദ്വാന്റേതാണ് എന്നു വേദങ്ങൾ പറയുന്നു. വിദ്വാൻ കർമ്മത്തിലേയ്ക്കു വരുന്നില്ല. എന്നാൽ പരമാത്മാവായിട്ടു പരബ്രഹ്മത്തെ പ്രാപിക്കുന്നു. മാർഗ്ഗം കൊണ്ട് അമാർഗ്ഗത്തെ നിഹനിക്കുന്നു.

**ഭാഷ്യം:** സത്യം, ഏവം ബ്രഹ്മലോകാദിസാധ്യം സുഖം മന്യമാനോ വിഷയവിഷാന്ധോ ഹ്യവിദ്വാൻ പരിയാതി തത്ര തസ്മിൻ ബ്രഹ്മലോകാദിസാധനഭൂതേ കർമണി ന വിദ്വാൻ; അവിദ്യാദിദോഷദർശനാത്. തഥാ ച ബൃഹദാരണ്യകേ "അനന്ദാ നാമ തേ ലോകാ അന്ധേന തമസാവൃതാഃ താംസ്തേ പ്രേത്യാഭിഗച്ഛന്ത്യവിദ്വാംസോ$f$ബുധാ ജനാഃ" ഇതി. തഥാ അർഥജാതം പ്രയോജനജാതം ച തസ്യൈവ അവിദുഷോ വദന്തി വേദാഃ. യസ്മാദവിഷ ഏവ വദന്തി ന വിദുഷഃ, തസ്മാത് നേഹ സ വിദ്വാൻ ബ്രഹ്മലോകാദ്യനിത്യസുഖേ തത്സാധനേ വാ കർമണി ആയാതി പ്രവർതതേ. കിം തർഹി കരോതി? പരമാത്മാനമാത്മത്വേനാവഗമ്യ പരാത്മാ സൻ ബ്രഹ്മൈവ സൻ പരം പ്രയാതി. മാർഗ്ഗേണ നിഹന്തി ച അമാർഗാൻ സംസാരഹേതുഭൂതാനാത്മനോ വിരുദ്ധമാർഗാൻ ധർമാധർമോപാസനാരൂപാൻ. അഥവാ, "ഏവം ഹി വിദ്വാൻ പരിയാതി തത്ര" ഇതി പാഠേ സഗുണം ബ്രഹ്മ വിദ്വാൻ തത്ര ബ്രഹ്മലോകാദാവുപാസനാഫലം പരിയാതി പ്രാപ്നോതി. തഥാ അർഥജാതം ചാ അസ്യ വദന്തി വേദാഃ. കീദൃശം വദന്തി? സ നേഹായാതി സ വിദ്വാനിഹ അസ്മിൻ ലോകേ കർമിവത് നായാതി ന ജായതേ, കിന്തു ബ്രഹ്മോപാസനയാ അമാർഗാൻ വിരുദ്ധമാർഗാൻ നിഹന്തി. ഏവം തത്ര ഗത്വാ സംസാരഹേതൂൻ അമാർഗാന്നിഹത്യ പരാത്മാ സൻ കാലേന പരം ബ്രഹ്മ പ്രയാതീത്യർഥഃ.

ഏവം താവത് പ്രമാദാഖ്യസ്യാജ്ഞാനസ്യ മൃത്യുത്വം അപ്രമാദസ്യ സ്വരൂപാവസ്ഥാനലക്ഷണസ്യ അമൃതത്വം "പ്രമാദം വൈ മൃത്യുമഹം ബ്രവീമി" ഇത്യാദിനാ ദർശയിത്വാ "ആസ്യാദേഷ നിഃസരതേ" ഇത്യാദിനാ "സ വൈ മൃത്യുഃ ത്വച്ഛരീരേ യ ഏഷഃ" ഇത്യന്തേന തസ്യൈവ കാര്യാത്മനാ പരിണതസ്യ സർവാനർഥഹേതുത്വം ദർശയിത്വാ, കഥമസ്യ മൃത്യോർവിനാശ ഇത്യാശങ്ക്യ, "ഏവം മൃത്യും ജായമാനം വിദിത്വാ ജ്ഞാനേന തിഷ്ഠന്ന ബിഭേതി മൃത്യോഃ" ഇത്യാത്മ ജ്ഞാനേന മൃത്യുവിനാശം ദർശയിത്വാ, "യാനേവാഹുരിജ്യയാ" ഇത്യാദിനാ ബ്രഹ്മലോകാദേഃ പുരുഷാർഥത്വമാശങ്ക്യ "ഏവം ഹ്യവിദ്വാൻ" ഇത്യാദിനാ തേഷാമവിദ്യാവദ്വിഷയത്വേന അപുരു ഷാർഥത്വമുക്ത്വാ, "പരം പരാത്മാ പ്രയാതി മാർഗേണ" ഇതി ജ്ഞാനമാർഗേണ മോക്ഷഃ ഉപദിഷ്ടഃ. തത്ര "പരം പരമാത്മാ പ്രയാതി" ഇതി ജീവപരയോഃ ഏകത്വമുക്തം. തദസഹമാനഃ ചോദയതി ധൃതരാഷ്ട്രഃ

**ഭാഷ്യാർഥം:** സത്യമാണു പറഞ്ഞത്. വിഷയവിഷാന്ധനായ അവിദ്വാനാണു ബ്രഹ്മലോകാദിസാധ്യമായ സുഖം കൊതിച്ചു ബ്രഹ്മലോകാദിസാധനഭൂതമായ കർമം അനുഷ്ഠിക്കുന്നത്, വിദ്വാനല്ല. കാരണം അവിദ്യാദിദോഷദർശനം തന്നെ. ബ്രഹദാ രണ്യകത്തിൽ ഇതിനെപ്പറ്റി പറയുന്നതു നോക്കുക "അജ്ഞാനി കളായ അബുധന്മാർ മരണാനന്തരം അന്ധതമസ്സിനാൽ ആവൃതമായ ദുഃഖമയമായ ലോകങ്ങളെ പ്രാപിക്കുന്നു." അതു പോലെ വേദങ്ങൾ പറയുന്ന അർഥജാതം പ്രയോജനസമൂഹം അവിദ്വാനുള്ളതാണ്, അജ്ഞാനിക്കുള്ളതാണ്. ജ്ഞാനിക്കു പറയാതെ അജ്ഞാനിക്കു മാത്രം ഫലഭോഗം പറയുന്നതു കൊണ്ട് വിദ്വാൻ ബ്രഹ്മലോകം തുടങ്ങിയ അനിത്യമായ സുഖത്തിലോ തത്സാധകമായ കർമത്തിലോ വർത്തിക്കുന്നില്ല. പിന്നെന്താണു ചെയ്യുന്നത്? പരമാത്മാവുതന്നെയാണു സ്വന്തം

ജീവാത്മാവെന്നു ബോധവാനായി പരമാത്മാവായിട്ടു തന്നെ, ബ്രഹ്മമായിട്ടുതന്നെ, പരമാത്മാവിനെ പ്രാപിക്കുന്നു.

സംസാരത്തിനുഹേതുഭൂതങ്ങളും ധർമാധർമോപാസനാരൂപ ങ്ങളും ആയ അമാർഗങ്ങളെ അത്മാവിനുവിരുദ്ധമായ മാർഗങ്ങളെ മാർഗം കൊണ്ടു നിഹനിക്കുകയും ചെയ്യുന്നു. അഥവാ, "ഏവം ഹി വിദ്വാൻ പരിയാതി തത്ര" എന്ന പാഠത്തിനു മറ്റൊരർഥം കൂടി പറയാം. സഗുണമായ ബ്രഹ്മത്തെ അറിയുന്ന ജ്ഞാനി ആ ബ്രഹ്മലോകാദികളിൽ ഉപാസനാഫലം പ്രാപിക്കുന്നു. അങ്ങനെ ജ്ഞാനിക്കു അർഥജാതവും ഉണ്ടാ കുന്നു എന്നു വേദങ്ങൾ പറയുന്നു. ഏതു തരം പ്രയോജന മുണ്ടെന്നാണു പറയുന്നത്?

ആ വിദ്വാൻ പിന്നിങ്ങോട്ടു വരുന്നില്ല. ഈ ലോകത്തു കർമിയെപ്പോലെ വന്നു ജനിയ്ക്കുന്നില്ല. എന്നാൽ ബ്രഹ്മോ പാസനകൊണ്ടു അമാർഗങ്ങളെ, ആത്മവിരുദ്ധമാർഗങ്ങളെ, നിഹനിച്ചിട്ടു പരമാത്മാവായി കാലക്രമത്തിൽ പരബ്രഹ്മത്തെ പ്രാപിക്കുന്നു എന്നർഥം.

ഇപ്രകാരം "പ്രമാദം വൈ മൃത്യുമഹം ബ്രവീമി" എന്നു തുടങ്ങിയ ശ്ലോകങ്ങളാൽ പ്രമാദാഖ്യമായ അജ്ഞാനത്തിന്റെ മൃത്യുത്വവും സ്വരൂപാവസ്ഥാനലക്ഷണമായ അപ്രമാദത്തിന്റെ അമൃതത്വവും പ്രകാശിപ്പിച്ചു കഴിഞ്ഞു. "ആസ്യാദേഷ നിഃസരതേ" എന്നു തുടങ്ങി "സ വൈ മൃത്യുഃ ത്വച്ഛരീരേ യ ഏഷ" എന്നവസാനിക്കുന്ന വാക്യങ്ങളിൽ കാര്യാത്മനാ പരണിമിക്കുന്ന അജ്ഞാനത്തിന്റെ സർവാനർഥഹേതുത്വവും വ്യക്തമാക്കി. പിന്നീട് ഈ മൃത്യുവിനു വിനാശമെങ്ങിനെ യുണ്ടാകുമെന്നു ആശങ്കിക്കുന്നു. "ഏവം മൃത്യും ജായമാനം വിദിത്വാ ജ്ഞാനേന തിഷ്ഠന്നബിഭേതി മൃത്യോഃ" എന്നു

ആത്മജ്ഞാനം കൊണ്ടു മൃത്യുവിനാശം സാധ്യമാണന്നും തെളിയിക്കുന്നു. അനന്തരം "യാനേവാഹുരിജ്യയാ" എന്നു തുടങ്ങുന്ന വാകൃങ്ങൾകൊണ്ടു ബ്രഹമലോകാദികളുടെ പുരുഷാർഥത്വം ആശങ്കിക്കുന്നു. അതിനു "ഏവം ഹ്യവിദ്വാൻ" എന്നു തുടങ്ങുന്ന വാകൃത്താൽ അവയ്ക്കും അവിദ്യാവത്തായ വിഷയത്വം ഉള്ളതുകൊണ്ട് പുരുഷാർത്ഥത്വമില്ലെന്നു പറഞ്ഞിട്ടു "പരം പരാത്മാ പ്രയാതി" എന്നുള്ളതുകൊണ്ട് ജീവാത്മാവിനും പരമാത്മാവിനും ഏകത്വമാണു പറഞ്ഞിരിക്കുന്നത്. അതിൽ അക്ഷമനായ ധൃതരാഷ്രർ ചോദിക്കുന്നു

## പരമാത്മാവു തന്നെ ജീവാത്മാവ്

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു:

**കോƒസൗ നിയുങ്ക്തേ തമജം പുരാണം**
**സ ചേദിദം സർവ്വമനുക്രമേണ**
**കിം വാസ്യ കാര്യമഥവാസുഖം ച**
**തന്മേ വിദ്വൻ ബ്രൂഹി സർവ്വം യഥാവത്** 19

**അന്വയം:** യദി സ അനുക്രമേണ സർവ്വമിദം ഭവതി കോƒസൗ പുരാണം അജം തം നിയുങ്ക്തേ? സ ചേത് കിം വാസ്യ കാര്യം? അഥവാ, അസുഖം ച കിം ഭവതി? ഹേ വിദ്വൻ, സർവ്വം യഥാവത് മേ ബ്രൂഹി.

**അന്വയാർഥം:** പരമാത്മാവു തന്നെയാണ് അനുക്രമേണ കാണുന്ന സർവവുമായതെങ്കിൽ പുരാണനും അജനും ആയ അവനെ ആരാണിതിനു നിയോഗിക്കുന്നത്. ആ പരമാത്മാവു തന്നെയാണങ്കിൽ എന്താണു കാര്യമായിട്ടുള്ളത്? അല്ലെങ്കിൽ അസുഖം വല്ലതും ഉണ്ടാകുമോ? ഹേ വിദ്വൻ എല്ലാം ഉള്ളതു പോലെ എന്നോടു പറഞ്ഞാലും.

**ഭാഷ്യം:** നനു യദി സ ഏവ സത്യാദിലക്ഷണഃ പരമാത്മാ ക്രമേണാകാശാദി ധരിത്ര്യന്തം ജഗത്സൃഷ്ട്വാ തദനുപ്രവിശ്യാന്ന മയാദ്യാത്മനാ അവസ്ഥിതഃ സംസരതി ചേത്, കോ$f$സൗ തം സത്യാദിലക്ഷണം പുരാണമജം സംസാരേ നിയുങ്ക്തേ? പ്രേയരതി? കിമന്യേന, സ്വയമേവേതി ചേത്, കിം വാസ്യ നാനായോനിഷു വർത്തമാനസ്യ കാര്യം പ്രയോജനം? അഥവാ നാനായോനിഷ്വപ്രവർത്തമാനസ്യ തൂഷ്ണീംഭൂതസ്യ സ്വേ മഹിമ്നി വ്യവസ്ഥിതസ്യ സംസാരാനനുപ്രവേശേ അസുഖം അനർഥ ജാതം വാ കിം ഭവതി? ഹേ വിദ്വൻ, മേ ബ്രൂഹി സർവ്വം യഥാവത്. തഥാ ച ബ്രഹ്മവിദാമേകഃ പുണ്ഡരീകോ ഭഗവാൻ യാജ്ഞവല്ക്യഃ തത ഏവ സർവ്വസ്യ സൃഷ്ടിമുക്ത്വാ തസ്യൈവ ജീവത്വമഭ്യുപഗമ്യ "യദ്യേവം സ കഥം ബ്രഹ്മ പാപയോനിഷു ജായതേ. സ ഈശ്വരഃ കഥം ഭാവൈരനിഷ്ടൈഃ സംപ്രയുജ്യതേ" ഇതി. "കോ$f$സൗ നിയുങ്ക്തേ" ഇത്യനേന ഭഗവതോക്തമേവ ബ്രഹ്മജീവവാദപക്ഷേ വാവദൂകചോദ്യം സ്പഷ്ടമുക്തവാൻ.

**ഭാഷ്യാർഥം:** സത്യാദിലക്ഷണനായ ആ പരമാത്മാവു തന്നെ ക്രമേണ ആകാശം മുതൽ ധരിത്രിവരെയുള്ള ജഗത്തു സൃഷ്ടിച്ച് അതിൽ പ്രവേശിച്ച് അന്നമയാദിരൂപത്തിൽ സ്ഥിതിചെയ്തു സംസാരിക്കുകയാണങ്കിൽ സത്യാദിലക്ഷണയുക്തനും പുരാണ നും, അജനുമായ ആത്മാവിനെ ആരാണ് ഈ സംസാരത്തി ലേയ്ക്കു നിയോഗിക്കുന്നത്? പ്രേരിപ്പിക്കുന്നത്? അന്യപ്രേരണ കൊണ്ടോ അതോ സ്വയം പ്രവർത്തിക്കുന്നോ? സ്വയം പ്രവർത്തി ക്കുകയാണങ്കിൽ നാനായോനികളിൽ വർത്തിയ്ക്കുന്ന പരമാ ത്മാവിനു എന്താണു കാര്യം പ്രയോജനം? അഥവാ നാനാ യോനികളിൽ പ്രവർത്തിക്കാതെ മിണ്ടാതെ സ്വന്തം മഹിമയിൽ സ്ഥിതിചെയ്യുന്ന ആത്മാവിനു സംസാരത്തിൽ പ്രവേശിക്കാത്ത തുകൊണ്ടു അസുഖമോ അനർഥജാതമോ ഉണ്ടാകുമോ? ഹെ വിദ്വൻ, എല്ലാം ഉള്ളതുപോലെ എന്നോടു പറഞ്ഞാലും. ബ്രഹ്മ

വിത്തുകളിൽ ഏകനും പുണ്ഡരീകനുമായ ഭഗവാൻ യാജ്ഞവല്ക്യൻ ആത്മാവിൽ നിന്നുതന്നെ സർവ്വത്തിന്റെയും സൃഷ്ടിയെപ്പറ്റി പറഞ്ഞിട്ട് അതു തന്നെയാണു ജീവിനെന്നു മനസ്സിലാക്കി, "ഇങ്ങനെയാണങ്കിൽ പാപയോനികളിൽ ബ്രഹ്മം ജനിക്കുന്നതെങ്ങിനെ? ഈശ്വരൻ എങ്ങിനെയാണ് അനിഷ്ടഭാവങ്ങളോടു യോജിക്കുന്നത്?" എന്നു ബ്രഹ്മജീവാത്മപക്ഷത്തിൽ ഭഗവാനാൽ ഉക്തമായ വാവദൂകചോദ്യത്തെയാണു "കോ$f$സൗ നിയുങ്ക്തേ" എന്നതുകൊണ്ട് ഇവിടെ സ്പഷ്ടമായി പറഞ്ഞിരിക്കുന്നത്.

**ഭാഷ്യം:** ഏവം പൃഷ്ടഃ പ്രാഹ ഭഗവാൻ ഇപ്രകാരം അനുയുക്തനായ ഭഗവാൻ സ്പഷ്ടമായി പറഞ്ഞു:

സനത്സുജാത ഉവാച – സനത്കുമാരൻ പറഞ്ഞു:

**ദോഷോ മഹാനത്ര വിഭേദയോഗേ**
**ഹ്യനാദിയോഗേന ഭവന്തി നിത്യാഃ**
**തഥാസ്യ നാധിക്യമപൈതി കിഞ്ചിദ–**
**നാദിയോഗേന ഭവന്തി പുംസഃ 20**

**അന്വയം:** അത്ര വിഭേദയോഗേ ദോഷഃ മഹാൻ അനാദി യോഗേന നിത്യാഃ ഭവന്തി ഹി. തഥാസ്യ ആധിക്യം കിഞ്ചിത് നാപൈതി. അനാദി യോഗേന പുംസഃ ഭവന്തി.

**അന്വയാർഥം:** ബ്രഹ്മത്തിന്റെ വിഭേദയോഗത്തിൽ വലിയ ദോഷമുണ്ട്. അനാദിയോഗം മൂലം ജീവന്മാർ നിത്യന്മാരാകുന്നു. ഈ ആത്മാവിന് അതുകൊണ്ട് ആധിക്യമുണ്ടാവുന്നുമില്ല. അനാദിയോഗത്താൽ പുമാന്മാർ ജീവന്മാർ അനേകമാകുന്നു.

**ഭാഷ്യം:** യദ്യേവം ചോദയത ഏഷോ$f$ഭിപ്രായ: നിയോജ്യ നിയോജകത്വാദി ഭേദദർശനാത് ഏകസ്യ കൂടസ്ഥന്ത്യ തദസംഭവാത് ഭേദേന ഭവിതവ്യമിതി. തത്ര യദി ബ്രഹ്മണ ഏവ

നാനാത്വനഭ്യുപഗമ്യതേ, തദാ അത്ര അസ്മിൻ വിഭേദയോഗേ ബ്രഹ്മണോ നാനാത്വയോഗേ ദോഷോ മഹാൻ; കോ ദോഷഃ? അദ്വൈതിനോ ഹ്യതഥ്യവാദിനോƒവൈദികാ ഭവേയുഃ, വേദ ഹൃദയം പരമാർഥമദ്വൈതം ച ബാധ്യം സ്യാത്. കിഞ്ച നാനാ രൂപേണ പരിണതത്വാദ് അനിത്യത്വാദിദോഷഃ, അസ്ഥൂലാദി വാക്യവിരോധശ്ച പ്രസജ്യേത.

അഥോച്യതേ ബ്രഹ്മണോ നാനാത്വം നാസ്മാഭിരഭ്യുപ ഗമ്യതേ, അപി തു ജീവപരയോർഭേദോƒഭ്യുപഗമ്യതേ ഇതി. തത്രാപി മഹാൻ ദോഷോ വിനാശഃ പ്രാപ്നോതി. ശ്രൂയതേ ച, "യദാ ഹ്യേവൈഷ ഏതസ്മിന്നുദരമന്തരം കുരുതേ. അഥ തസ്യ ഭയം ഭവതി", "മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി", "അഥ യോƒന്യാം ദേവതാമുപാസ്തേ അന്യോƒസാ വന്യോƒഹമസ്മീതി ന സ വേദ യഥാ പശുഃ", "അഥ യേƒന്യഥാതോ വിദുരന്യരാജാനസ് തേക്ഷയ്യ്യലോകാഃ ഭവന്തി", "സർവ്വം തം പരാദാന്യോƒന്യത്രാത്മനഃ സർവ്വം വേദ", ഇതി. അഥവാ ജീവപരയോർഭേദേ അഭ്യുപഗമ്യമാനേ "തത്വമസി", "അഹം ബ്രഹ്മാസ്മി" "അയമാത്മാ ബ്രഹ്മ", "യത്സാക്ഷാദപരോ ക്ഷാദ് ബ്രഹ്മ", "യ ആത്മാ സർവ്വാന്തരഃ", "ഏഷ ത ആത്മാ ന്തര്യാമ്യമൃതഃ", "അയമേവ സ യോƒയമാത്മേദമമൃതമിദം ബ്രഹ്മ സർവ്വം", "ഇദം സർവ്വം യദയമാത്മാ", "ഏഷ ത ആത്മാ സർവ്വാന്തരഃ" ഇതി. "ത്വം വാ അഹമസ്മി, ഭഗവോ ദേവ തേ അഹം വൈ ത്വമസി" ഇതി.

"സ വാ ഏഷ മഹാനജ ആത്മാജരോƒമൃതോƒഭയോ ബ്രഹ്മാഭയം വൈ ബ്രഹ്മാഭയം ഹി വൈ ബ്രഹ്മേതി" ഇത്യേവ മാദി ശ്രുതിസ്മൃതീതിഹാസപുരാണവിരുദ്ധഭാഷിത ത്വാദവൈദി കത്വം നാമ മഹാൻ ദോഷോ ഭവതി.

കഥം തർഹി ത്വത്പക്ഷേ ജീവേശ്വരാദിവ്യവഹാരഭേദാഃ? കഥം വാ തേഷാം നിത്യത്വമിതി? തത്രാഹ "അനാദിയോഗേന ഭവന്തി നിത്യാഃ" ഇതി അനാദിരവിദ്യാഖ്യാ മായാ. തഥാ ചോക്തം ഭഗവതാ "പ്രകൃതിം പുരുഷം ചൈവ വിദ്ധ്യാനാദീ ഉഭാവപി" 'ഇതി. "ഇയം ഹി സാക്ഷാജ്ജഗതോ യോനീരേകാ സർവാത്മികാ സർവ്വനിയാമികാ ച മാഹേശ്വരീ ശക്തിരനാദി സിദ്ധാ. വ്യോമാഭിധാനാ ദിവി രാജതീവ" ഇതി ച. തദ്യോഗേന അനാദിമായായോഗേന ഭവന്തി ജീവാദയോ നിത്യാഃ; അദ്വിതീയ സ്യാപി പരമാത്മനോ മായയാ ബഹുരൂപത്വമുപപദ്യത ഏവേത്യർഥഃ. ശ്രൂയതേ ച ഏകസ്യ മായയാ ബഹുരൂപത്വം "രൂപം രൂപം പ്രതിരൂപോ ബഭൂവ", "ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ", "ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ", "ഏകം സദ് വിപ്രാ ബഹുധാ വദന്തി", "ഏകം സന്തം ബഹുധാ കൽപയന്തി", "ഏകോ ദേവോ ബഹുധാ നിവിഷ്ടഃ", "ഏകഃ സൻ ബഹുധാ വിചാരഃ",

"ത്വമേകോ$f$സി ബഹൂനനുപ്രവിഷ്ടഃ", "അജായമനോ ബഹുധാ വിജയാതേ" ഇതി. തഥായ മോക്ഷധർമേ ഏക ഏവ ഹി ഭൂതാത്മാ ഭൂതേ ഭൂതേ വ്യവസ്ഥിതഃ", "ഏകധാ ബഹുധാ ചൈവ ദൃശ്യതേ ജലചന്ദ്രവത്" ഇതി. തഥാ ച യാജ്ഞവല്ക്യഃ "ആകാശമേകം ഹി യഥാ ഘടാദിഷു പൃഥഗ്ഭവേത്, തഥാത്മൈകോ$f$പ്യനേകശ്ച ജലാധാരേഷ്വിവാംശുമാൻ" ഇതി. തഥാ ച കാവഷേയഗീതാസു "ഏകശ്ച സൂര്യോ ബഹുധാ ജലാധാരേഷു ദൃശ്യതേ, ആഭാതി പരമാത്മാപി സർവ്വോപാധി ഷു സംസ്ഥിതഃ. ബ്രഹ്മ സർവശരീരേഷു ബാഹ്യേ ചാഭ്യന്തരേ സ്ഥിതം. ആകാശമിവ കുംഭേഷു ബുദ്ധിഗമ്യോ ന ചാന്യഥാ" ഇതി. തഥാ ചാഹ പരമേശ്വരഃ "നിത്യ: സർവഗതോ ഹ്യാത്മാ കൂടസ്ഥോ ദോഷവർജ്ജിതഃ, ഏകഃ സൻ ഭിദ്യതേ ശക്ത്യാ മായയാ സർവഭാവതഃ" ഇതി.

യസ്മാദേകസ്യൈവ മായയാ ബഹുരൂപത്വം, തസ്മാദ് സ ഏവ കാരണാത്മാ പരമേശ്വരഃ കാര്യാത്മാനം ജീവാത്മാനം നിയുങ്ക്തേ കൃതപ്രയത്നാപേക്ഷഃ സൻ മായയാ, ന പരമാർഥതഃ സംസരതി സംസാരയതി വാ. തഥാ ചോക്തം കാവഷേയഗീതാസു

"ന ജായതേ ന മ്രിയതേ ന വധ്യോ ന ച ഘാതകഃ, ന ബദ്ധോ ബന്ധകാരീ വാ ന മുക്തോ ന ച മോക്ഷദഃ. പുരുഷഃ പരമാത്മാ തു യത്തതോ$f$ന്യദസച്ച തത്" ഇതി. തഥാ ചാഹ ഭഗവാൻ പരമേശ്വരഃ "അഹം പ്രശാസ്താ സർവസ്യ മായാതീത സ്വഭാവതഃ. ന ചാപ്യയം സംസരതി ന ച സംസാരയേത് പ്രഭുഃ" ഇതി. കിം ച, മായാനിമിത്തഭേദേ$f$ഭ്യുപഗമ്യമാനേ അസ്യ പരമാത്മനഃ കാര്യകാരണാത്മനാ അവസ്ഥിതസ്യാപി ആധിക്യം സ്വരൂപാധിക്യം നാപൈതി. കിഞ്ചിത് കിഞ്ചിദപി, മായാത്മക ത്വാത് സംസാരസ്യ പൂർവവത് കൂടസ്ഥ ഏവ ഭവതീത്യർഥഃ. യസ്മാദേവം തസ്മാദ് അനാദിയോഗേന അനാദ്യവിദ്യാ യോഗേന ഭവന്തി പുംസഃ പുമാംസോ ജീവാഃ ബഹവോ ഭവന്തി. അഥവാ പുംസഃ പുരുഷസ്യ പൂർണസ്യ പരമാത്മനോ യാ മായാ അനാദിസിദ്ധാ തദ്യോഗേന ബഹവോ ഭവന്തി, തഥാ ചൈതത് സർവമനുഗീതാസു സ്പഷ്ടമാഹ –

"അജ്ഞാനഗുണരൂപേണ തത്ത്വരൂപേണ ച സ്ഥിതം
മമത്വേ യദി സംസാരോ നോച്ഛിദ്യേത കഥംചന.
അവിദ്യാശക്തിസമ്പന്നഃ സർവയോനിഷു വർതതേ
തത്ത്യാജ്യം സർവവിദുഷാം മോഹനം സർവദേഹിനാം.
തന്നാശേന മഹാനാത്മാ രാജതേ നാത്ര സംശയഃ
അഹങ്കാരസ്യ വിജയേ ഹ്യാത്മാ സിദ്ധോ ഭവിഷ്യതി.
സിദ്ധേ ചാത്മനി നിർദുഃഖീ പൂർവബോധോ ഭവിഷ്യതി
പൂർണബോധം പരമാനന്ദമനന്തം ലോകഭാവനം.

ഭജത്യവ്യഭിചാരേണ പരമാത്മാനമച്യുതം
തദ് ഭക്തസ്തത്പ്രസാദേന ജ്ഞാനാനലസമന്വിതഃ.
അഖിലം കർമ ദഗ്ധ്വാന്യൈഃ വിഷ്ണ്വാഖ്യമമൃതം ശുഭം
പ്രാപ്നോതി സർവസിദ്ധാർഥമിതി വേദാനുശാസനം" ഇതി.

തഥാഹി ഭഗവാൻ പരമഗുരുഃ പരാശരഃ ആത്മവ്യതിരിക്തസ്യ സർവസ്യ മിഥ്യാത്വം ദർശയതി

ജ്ഞാനസ്വരൂപമത്യന്തനിർമലം പരമാർഥതഃ
തമേവാർഥസ്വരൂപേണ ഭ്രാന്തിദർശനതഃ സ്ഥിതം.

ജ്ഞാനസ്വരൂപമഖിലം ജഗദേതബുദ്ധയഃ
അർഥസ്വരൂപം പശ്യന്തോ ഭ്രാമ്യന്തേ മോഹസംപ്ലവേ.
യേ തു ജ്ഞാനവിദഃ ശുദ്ധചേതസഃ തേ*f*ഖിലം ജഗത്
ജ്ഞാനാത്മകം പ്രപശ്യന്തി ത്വദ്രൂപം പരമേശ്വര.

ജ്ഞാനസ്വരൂപോ ഭഗവാൻ യതോ*f*സാ
വശേഷമൂർത്തിർ നതു വസ്തുഭുതഃ
തതോഹി ശൈലാബ്ധിധരാദിഭേദാ
ഞ്ജാനീഹി വിജ്ഞാനവിജൃംഭിതാനി.

യദാതു ശുദ്ധം നിജരൂപി സർവ
കർമക്ഷയേ ജ്ഞാനമപാസ്തദോഷം
തദാ ഹി സങ്കല്പതരോഃ ഫലാനി
ഭവന്തി നോ വസ്തുഷു വസ്തുഭേദാഃ.

വസ്ത്വസ്തി കിം കുത്രചിദാദിമധ്യ
പര്യന്തഹീനം സതതൈകരൂപം
യച്ചാന്യഥാത്വം ദ്വിജ യാതി ഭൂയോ
ന തത്തഥാ തസ്യ കുതോ ഹി തത്ത്വം.

മഹി ഘടത്വം ഘടതഃ കപാലികാ
കപാലികാ ചൂർണരജസ്തതോƒണു.
ജനൈഃ സ്വകർമസ്ഥിമിതാത്മനിശ്ചയൈ
രാലക്ഷ്യതേ ബ്രൂഹി കിമത്ര വസ്തു.

തസ്മാന്ന വിജ്ഞാനമൃതേƒസ്തി കിഞ്ചിത്
ക്വചിത് കദാചിദ് ദ്വിജ വസ്തുജാതം.
വിജ്ഞാനമേകം നിജകർകഭേദ
വിഭിന്നചിത്തൈർ ബഹുധാഭ്യുപേതം.

ജ്ഞാനം വിശുദ്ധം വിമലം വിശോക
മശേഷദോഷാദിനിരസ്തസങ്ഗം
ഏകം സദൈകം പരമഃ പരേശഃ
സ വാസുദേവോ ന യതോƒന്യദസ്തി.

സദ്ഭാവ ഏഷ ഭവതോ മയോക്തോ
ജ്ഞാനം യഥാ സത്യമസത്യമന്യത്
ഏതത്തു യത്സം വ്യവഹാരഭുത–
മത്രാപി ചോക്തം ഭുവനാശ്രയം തേ.

പരമാർഥസ്തു ഭൂപാല സംക്ഷേപാച്ഛ്രൂയതാം മമ
ഏകോ വ്യാപീ സമഃ ശുദ്ധോ നിർഗുണഃ പ്രകൃതേഃ പരഃ.

ജന്മവൃദ്ധ്യാദിരഹിതോ ഹ്യാത്മാ സർവഗതോƒവ്യയഃ
പരജ്ഞാനമയോƒസദ്ഭിർനാമജാത്യാദിഭിർവിഭൂഃ.

ന യോഗവാന്ന യുക്തോƒഭൂന്നൈവ പാർഥിവ യോക്ഷ്യന്തി
തസ്യാത്മപരദേഹേഷു സതോƒപ്യേകമയം ഹി തത്.

വിജ്ഞാനം പരമാർഥോƒസൗ ദ്വൈതിനോƒതഥ്യദർശിനഃ
തദേതദുപദിഷ്ടം തേ സംക്ഷേപേണ മഹാമതേ.

പരമാർഥസാരഭൂതം യത്തദദ്വൈതമശേഷതഃ
സിതനീലാദിഭേദേന യഥൈകം ദൃശ്യതേ നഭഃ.
ഭ്രാന്തിദൃഷ്ടിഭിരാത്മാപി തഥൈകഃ സൻ പൃഥക് കൃതഃ.

ഏകഃ സമസ്തം യദിഹാസ്തി കിഞ്ചി
ത്തദച്യുതോ നാസ്തി പരം തതോഽന്യത്.
സോ$f$ഹം സ ച ത്വം സ ച സർവമേത
ദാത്മസ്വരൂപം ത്യജ ഭേദമോഹം.

ഇതീരിതസ്തേന സ രാജവര്യ–
സ്തത്യാജ ഭേദം പരമാർഥദൃഷ്ടിഃ
സ ചാപി ജാതിസ്മരണാപ്രബോധ–
സ്തത്രൈവ ജന്മന്യപവർഗമാപ.

ജ്യോതീംഷി വിഷ്ണുർഭുവനാനി വിഷ്ണുർ
വനാനി വിഷ്ണുർഗിരയോ ദിശശ്ച
നദ്യഃ സമുദ്രാശ്ച സ ഏവ സർവം
യദസ്തി യന്നാസ്തി ച വിപ്രവര്യ

വിസ്താരസ്സർവഭൂതസ്യ വിഷ്ണോർവിശ്വമിദം ജഗത്
ദ്രഷ്ടവ്യമാത്മനസ്തസ്മാദഭേദേന വിചക്ഷണൈഃ.

വിഭേദജനകേ$f$ജ്ഞാനേ നാശമാത്യന്തികം ഗതേ
ആത്മനോ ബ്രഹ്മണോ ഭേദമസന്തം കഃ കരിഷ്യതി.

തദ്ഭാവഭാവമാപന്നസ്തദാസൗ പരമാത്മനാ
ഭവത്യഭേദീ ഭേദശ്ച തസ്യാജ്ഞാനകൃതോ ഭവേത്.

ജ്ഞാനമേവ പരം ബ്രഹ്മ ജ്ഞാനം ബന്ധായ ചേഷ്യതേ
ജ്ഞാനാത്മകമിദം സർവം ന ജ്ഞാനാദ് വിദ്യതേ പരം
വിദ്യാവിദ്യേ്ച മൈത്രേയ ജ്ഞാനമേ വോപധാരയ" ഇതി.

തഥാ ചൈതത്സർവം സ്പഷ്ടമാഹ ഭഗവാൻ സനത്സുജാതഃ ബ്രഹ്മാണ്ഡപുരാണേ കാവഷേയഗീതാപ്രസംഗേ "വേദാൻ പാഠ്യം വിധിവദ് വ്രതാനി കൃത്വാ വിവാഹം ച മന്ത്രൈർയജദ്ധ്വം, ഉത്പാദ്യ പുത്രാൻ വയസോ വിരാമേ ദേഹം ത്യജദ്ധ്വം നിയതാസ്തപോഭിഃ" ഇതി. "കിമദ്യ നശ്ചാധ്യയനേന കാര്യം കിമർഥവന്തശ്ച മന്ത്രൈർയജാമഃ, പ്രാണം ഹി വാപ്യാനലേ ജോഹവീമ പ്രാണാനലേ ജോഹവീമീതി വാചം" ഇതി കൃതകൃത്യത്വേന യജ്ഞാദ്യനുഷ്ഠാനേന ആത്മനഃ പ്രായോജനാഭാവം ദർശയിത്വാ "സ്വർഗാത്തു വേശ്യാഗൃഹസന്നിവേശാത് പുണ്യക്ഷയാന്തേ പതനം സ്യാദവശ്യം. മനുഷ്യലോകേ വിജരാ വിദുഃഖം..." ഇതി ജ്ഞാനാദിസാധ്യസ്യ ലോകാസ്യാനിത്യത്വാദി ദോഷദുഷ്ടത്വേന ഹേയത്വം ദർശയിത്വാ യജുർവേദോപനിഷദി "സത്യം പരം പരം" ഇത്യാരഭ്യ "താനി വാ ഏതാന്യവരാണി തപാംസി ന്യാസ ഏവാത്യരേചയത്" ഇത്യന്തേന നിത്യസിദ്ധ നിരതിശയാനന്ദ ബ്രഹ്മപ്രാപ്തിസാധനസ്യ തത്സാധനത്വേന അപരാദനിത്യഫലസാധനാദ്യജ്ഞാദേഃ സർവസ്മാദുത്കൃഷ്ടത്വം സന്ന്യാസസ്യോക്തം തത്രൈവ ശ്രൂയതേ "ന കർമണാ ന പ്രജായാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ. പരേണ നാകം നിഹിതം ഗുഹായം വിഭ്രാജതേ യദ്യതയോ വിശന്തി. 'വേദാന്തവിജ്ഞാന സുനിശ്ചിതാർഥാഃ സന്ന്യാസയോഗാദ്യതയഃ ശുദ്ധസത്ത്വാഃ, തേ ബ്രഹ്മലോകേഷു പരാന്തകാലേ പരാമൃതാത് പരിമുച്യന്തി സർവേ" ഇതി, തഥാ ച ബൃഹദാരണ്യകേ സർവകർമസന്ന്യാസം ദർശയതി "ഏതം വൈതമാത്മാനം വിദിത്വാ ബ്രാഹ്മണഃ പുത്രേഷണായാശ്ച വിത്തൈഷണയാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി" ഇതി. തഥാ ച ഭഗവാൻ വാസുദേവഃ സർവകർമ്മസന്ന്യാസം ദർശയതി "നിരാശീർയതചിത്താത്മാ ത്യക്തസർവപരിഗ്രഹഃ ശാരീരം കേവലം കർമ കുർവന്നാപ്നോതി കിൽബിഷം. അനപേക്ഷഃ

ശുചിർദക്ഷ ഉദാസീനോ ഗതവ്യഥഃ സർവാരംഭപരിത്യാഗീ യോ മദ്ഭക്തഃ സമേ പ്രിയഃ. യോ ന ഹൃഷ്യതി ന ദ്വേഷ്ടി ന ശോചതി ന കാംക്ഷതി ശുഭാശുഭപരിത്യാഗി ഭക്തിമാൻ യഃ സമേപ്രിയഃ. മാനാപമാനയോസ്തുല്യസ്തുല്യോ മിത്രാരിപേക്ഷയോഃ സർവാരംഭ പരിത്യാഗീ ഗുണാതീതഃ സ ഉച്യതേ. അസക്തബുദ്ധിഃ സർവത്ര ജിതാത്മാ വിഗതസ്പൃഹഃ, നൈഷ്കർമസിദ്ധിം പരമാം സന്ന്യാസേനാധിഗച്ഛതി. സർവധർമാൻ പരിത്യജ്യ മാമേകം ശരണം വ്രജ, അഹം ത്വാ സർവപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ" ഇതി. തഥാ ചാനുഗീതാസു കർമണി പ്രയോജനാഭാവം ദർശയതി ഭഗവാൻ "നൈവ ധർമീ ന ചാധർമീ ന ചൈവ ഹി ശുഭാശുഭീ, യഃ സ്യാദേകാസനേ ലീനസ്തൂഷ്ണീം കിഞ്ചിദ–ചിന്തയൻ" ഇതി. "പ്രവൃത്തിലക്ഷണോ യോഗോ ജ്ഞാനം സന്ന്യാസലക്ഷണം, തസ്മാജ്ജ്ഞാനം പുരസ്കൃത്യ സന്ന്യസേ ദിഹ ബുദ്ധിമാൻ" ഇതി. തഥാ ച ശാന്തിപർവണി ശൂകം പ്രത്യുപദിഷ്ടവാൻ ഭഗവാൻ വ്യാസ

"കർമണാ ബധ്യതേ ജന്തുർവിദ്യയാ ച വിമുച്യതേ
തസ്മാത്കർമ ന കുർവന്തി യതയഃ പാരദർശിനഃ
ഏഷാ വൈ വിഹിതാ വൃത്തിഃ പുരസ്താദ് ബ്രഹ്മണാ സ്വയം
ഏഷാ പൂർവതരൈഃ സദ്ഭിരാചീർണാബ്പരമർഷിഭിഃ
പ്രവ്രജേച്ച പരം സ്ഥാനം പാരിവ്രാജ്യമനുത്തമം
തദ്ഭാവാനേവമഭ്യസ്യ വർത്തതാം ശ്രൂയതാം തഥാ" ഇതി

തഥാ ച സർവകർമസന്ന്യാസം ദർശയതി ഭഗവാന്നാരദഃ

"സന്ന്യസ്യ സർവകർമാണി സന്ന്യസ്യ വിപുലം തപഃ
സന്ന്യസ്യ വിവിധാ വിദ്യാ സർവം സന്ന്യസ്യ ചൈവ ഹി
ശക്യം ത്വേകേന മുക്തേന കൃതകൃത്യേന സർവശഃ
പിണ്ഡമാത്രമുപാശ്രിത്യ ചരിതും സർവതോദിശം

ഹിത്വാ ഗുണമയം പാശം കർമ ഹിത്വാ ശുഭാശുഭം
ഉഭേ സത്യാനൃതേ ത്യക്ത്വാ ഏവം ഭവതി നിർഗുണഃ
പരിഗ്രഹം പരിത്യജ്യ ഭവ താത ജിതേന്ദ്രിയഃ
അശോകസ്ഥാനമാതിഷ്ഠ ഇഹ ചാമുത്ര ചാഭയം". ഇതി.

തഥാ ച സർവകർമസന്ന്യാസിന ഏവ ജ്ഞാനേ അധികാരഃ നേതരസ്യേത്യാഹ ഭഗവാൻ ബൃഹസ്പതിഃ "പ്രസൃതൈരിന്ദ്രി-യൈർദുഃഖീ തൈരേവ നിയതഃ സുഖീ, രാഗവാൻ പ്രകൃതീം ഹേ്യതി വിരക്തോ ജ്ഞാനമാപ്നുയാത്" ഇതി. തഥാ ചാശ്വ മേധികേ ബ്രഹ്മണാ സമ്യഗുക്തം മുനീൻപ്രതി സർവാശ്രമിണാം സർവകർമസന്ന്യാസേƒധികാര ഇതി "ഗൃഹസ്ഥോ ബ്രഹ്മചാരീ വാ വാനപ്രസ്ഥോƒഥവാ പുനഃ യ ഇച്ഛേന്മോക്ഷമാസ്ഥാതുമു ത്തമാം വൃത്തിമാശ്രയേത്" ഇതി. "ഏതത്തു ബ്രാഹ്മണം വൃത്ത മാഹുരേകപദം സുഖം, ഏഷാ ഗതിർവിരക്താനാമേഷ ധർമഃ സനാതനഃ" ഇതി. യസ്മാദേവം തസ്മാദ് വിവുദുഷോഃ മുമു ക്ഷോശ്ച സർവകർമസന്ന്യാസ ഏവാധികാരഃ.

**ഭാഷ്യാർഥം:** ഇങ്ങനെ ചോദിക്കുന്നതിന്റെ അഭിപ്രായം ഇതാണ്: നിയോജ്യനിയോജകത്വാദിഭേദദർശനത്താലും ഏക നായ കൂടസ്ഥനു (ബ്രഹ്മത്തിനു) അതു സംഭാവ്യമല്ലാത്തതി നാലും ഭേദം ഉണ്ടാകണം. ബ്രാഹ്മത്തിനു നാനാത്വം സ്വീകരി ക്കുകയാണെങ്കിൽ ആ നാനാത്വയോഗത്തിൽ വലിയ ദോഷ മുണ്ട്. എന്താണ് ദോഷം? അദ്വൈതികൾ അതഥ്യവാദികളും അവൈദികരുമായിപ്പോകും. പരമാർഥവും അദ്വൈതവുമായ വേദഹൃദയം തന്നെ ബാധ്യമായിത്തീരും. മാത്രമല്ല, നാനാരൂപ ത്തിൽ പരിണമിക്കുന്നതുകൊണ്ട് അനിത്യത്വം എന്ന ദോഷം പറയേണ്ടിവരും. "അസ്ഥൂലം" എന്നുതുടങ്ങിയ വാക്യത്തിന്നു വിരോധവും വന്നേക്കും.

ഇങ്ങനെ പറഞ്ഞേക്കാം: ബ്രഹ്മത്തിന്റെ നാനാത്വം നാം അംഗീകരിക്കുന്നില്ല. പക്ഷേ, ജീവാത്മാവിന്റെയും പരമാത്മാവിന്റെയും ഭേദം അംഗീകരിക്കുന്നു" എന്നു പറഞ്ഞാലും വലിയ ദോഷമുണ്ട്. "എപ്പോഴാണോ ഈ ആത്മാവിൽ അല്പമെങ്കിലും ഭേദമുണ്ടാവുന്നത് അപ്പോൾ അവന് ഭയം ഉണ്ടാകുന്നു", "പലതായി കാണുന്നവൻ മൃത്യുവിൽ നിന്നും മൃത്യുവിലേക്ക് പൊയ്ക്കൊണ്ടിരിക്കുന്നു", "ആരാണോ ഇവൻ അന്യനാണ്, ഞാൻ അന്യനാണ്' എന്നു വിചാരിച്ച് അന്യദേവതയേ ഉപാസിക്കുന്നത് അവൻ മൃഗത്തേപ്പോലെ അറിവില്ലാത്തവനാണ്", "ആരാണോ ഇതിൽ നിന്നന്യമാണെന്നു കരുതി അന്യരാജാക്കന്മാരെ ആശ്രയിക്കുന്നത് അവർ നശ്വരലോകം പ്രാപിക്കുന്നു", "ആത്മാവിൽ നിന്നന്യമായി ഒന്നും അറിയാത്തവൻ എല്ലാം അറിയുന്നവൻ" എന്നൊക്കെ ശ്രുതി ഉദ്ഘോഷിക്കുന്നുണ്ട്. അഥവാ ജീവാത്മപരമാത്മാക്കളുടെ ഭേദം അംഗീകരിക്കുന്ന പക്ഷം "അതു നീയാകുന്നു" (തത്ത്വമസി), "ഞാൻ ബ്രഹ്മമാകുന്നു" (അഹം ബ്രഹ്മാസ്മി), "ഈ ആത്മാവ് ബ്രഹ്മമാകുന്നു", "യാതൊന്നാണോ സാക്ഷാത് അപരോക്ഷം (പ്രത്യക്ഷം) അതു ബ്രഹ്മമാകുന്നു", "ആത്മാവു സർവാന്തരനാകുന്നു", "നിന്റെ ഈ ആത്മാവ് അന്തര്യാമിയായ അമൃതാകുന്നു", "ഇവൻ തന്നേയാണ് ആത്മാവും അമൃതവും ബ്രഹ്മവും സർവവും", "ഇതെല്ലാം ആത്മാവാകുന്നു","'ഭഗവാൻ ദേവതേ നീ ഞാനാകുന്നു. ഞാൻ നീയാകുന്നു", "മഹാനും അജനും അജരനുമായ ഈ ആത്മാവു തന്നെയാണ് അമൃതവും അഭയവുമായ ബ്രഹ്മം" എന്നിങ്ങനെയുള്ള ശ്രുതിസ്മൃതിപുരാണേതിഹാസങ്ങളിലെ വാക്യങ്ങൾക്കു വിരുദ്ധമാകുന്നതുകൊണ്ട് അവൈദികത്വം വേദോക്തത്തിന്നു വിരുദ്ധം (വേദവിശ്വാസമില്ലായ്മ) എന്ന മഹത്തായ ദോഷം സംഭവിക്കുന്നു.

അങ്ങിനെയെങ്കിൽ നിങ്ങളുടെ പക്ഷത്തിൽ ജീവേശ്വരാദി വ്യവഹാരഭേദം എങ്ങിനേയുണ്ടായി? അവസ്ഥു നിത്യത്വം എങ്ങിനെയുണ്ടായി? ഇതിനു സമാധാനം പറയുന്നു: "അനാദി യോഗം കൊണ്ടു നിത്യന്മാരാകുന്നു" എന്നു പറയുന്നത് അതു കൊണ്ടാണ്. "അനാദി" എന്നുപറയുന്നത് അവിദ്യ' എന്നു പേരുള്ള മായയാകുന്നു. ഇതിനെപ്പറ്റി ഭഗവാൻ ഗീതയിൽ ഇങ്ങനെ പറയുന്നു: "പ്രകൃതിയും പുരുഷനും അനാദികളാണെ ന്നറിയണം". "ഈ ജഗത്തിന്റെ യോനിയും ഏകയും സർവാത്മികയും സർവനിയാമികയും മാഹേശ്വരിയുമായ ശക്തി അനാദിസിദ്ധയും വ്യോമാഭിധാനയുക്തയുമായി സ്വർഗത്തിൽ വിരാജിക്കുന്നു" എന്നും പറയപ്പെട്ടിരിക്കുന്നു.

തദ്യോഗം കൊണ്ട് അനാദിയായ മായയുമായുള്ള യോഗം കൊണ്ട് നിത്യന്മാരായ ജീവാദികൾ ഭവിക്കുന്നു. അദ്വിതീയനാ ണെങ്കിലും പരമാത്മാവിനു മായായോഗത്താൽ ബഹുരൂപത്വം യോജിക്കുന്നു എന്നർത്ഥം. ഏകനായ പരമാത്മാവിനു മായ കൊണ്ട് ബഹുരൂപത്വം ഉണ്ടാകുന്നതായി ശ്രുതിയും ഉദ്ഘോഷി ക്കുന്നു. ഉദാഹരിക്കാം "ആത്മാവു പ്രതിരൂപം ഭിന്നനായി ത്തീർന്നു", "ഇന്ദ്രൻ (പരമാത്മാവ്) മായകൊണ്ട് അനേകരൂപ ത്തിലാകുന്നു", ഒരേ ദേവനാണ് സർവ്വഭൂതങ്ങളിലും ഗൂഢനായി സ്ഥിതിചെയ്യുന്നത്", "ഒന്നിനെത്തന്നെയാണ് പലതെന്ന് ബ്രാഹ്മ ണർ പരയുന്നത്", "സത്യമായ ഒന്നിനെ പലതായി കല്പി ക്കുന്നു", "ഒരേ ദേവൻ ദേവൻ തന്നെ പലവിധത്തിൽ നിവിഷ്ടനായി രിക്കുന്നു", "ഒന്നാണെങ്കിലും പലതായി വിചാരി ക്കുന്നു", "ജനിക്കാത്തവൻ പല വിധത്തിൽ ജനിക്കുന്നു".

മോക്ഷധർമ്മത്തിലും ഇങ്ങനെ പറയുന്നു "ഏകനാണെ ങ്കിലും ഓരോ ഭൂതത്തിലും (പ്രാണീയിൽ) നിലനിൽക്കുന്നതു കൊണ്ട് ജലത്തിൽ കാണുന്ന ചന്ദ്രനെപ്പോലെ ഒന്നായും

പലതായും കാണപ്പെടുന്നു. ഒരേ ആകാശം തന്നെയാണ് ഘടാദികളിൽ പ്രത്യേകം പ്രത്യേകം കാണപ്പെടുന്നത്. ഒരേ സൂര്യൻ തന്നെയാണ് ജലാശയങ്ങളിൽ പലതായി കാണപ്പെടുന്നത്. അതുപോലെയാണ്, ആത്മാവ് ഒന്നാണെങ്കിലും പലതായി തോന്നുന്നത് എന്ന് യാജ്ഞവൽക്യൻ പറഞ്ഞിട്ടുണ്ട്. കാവഷേയ ഗീതങ്ങളിൽ ഇങ്ങനെ പറയുന്നു "സൂര്യൻ ഒന്നാണെങ്കിലും ജലാശയങ്ങളിൽ പലതായി പ്രതിബിംബിച്ചു കാണാം. അതു പോലെ പരമാത്മാവും സർവോപാധികളിലും സ്ഥിതി ചെയ്യുന്നു. ബ്രഹ്മം സർവ്വശരീരങ്ങളുടെയും ഉള്ളിലും പുറത്തുമുണ്ട്. കുടങ്ങളിലെ ആകാശം പോലെ ആത്മാവു ബുദ്ധിഗമ്യനാണ്. അന്യഥാ അറിയാൻ സാധ്യമല്ല."

അതുപോലെ പരമേശ്വരൻ പറയുന്നു "ആത്മാവു സർവഗതനും നിത്യനും കൂടാസ്ഥനും ദോഷരഹിതനും ഏകനുമായി മായാശക്തികൊണ്ട് സർവ്വഭാവങ്ങളിലും ഭിന്നനായി വർത്തിക്കുന്നു." മായകൊണ്ടു മാത്രമാകുന്നു ഏകനായ ആത്മാവിന്നു ബഹുരൂപത്വം ഉദ്ഭവിക്കുന്നത്. അതുകൊണ്ട് ആ കാരണാത്മാവായ പരമേശ്വരൻ മായാകൃതപ്രയത്നാപേക്ഷനായി കാര്യാത്മാവായ ജീവാത്മാവിനെ നിയോഗിക്കുന്നു. പരമാർത്ഥത്തിൽ സ്വയം സംസാരമനുഭവിക്കുകയോ സംസാരം അനുഭവിപ്പിക്കുകയോ ചെയ്യുന്നില്ല. കാവഷേയഗീതകളിൽ ഇങ്ങനെ പറയുന്നു "ആത്മാവു ജനിക്കുന്നില്ല, മരിക്കുന്നില്ല, വധ്യനല്ല, ഘാതകനുമല്ല, ബദ്ധനും ബന്ധകാരിയും അല്ല, മുക്തനും മോക്ഷപ്രദനുമല്ല. പരമാത്മാവായ പുരുഷൻ മാത്രമാകുന്നു സത്യം മറ്റുള്ളതെല്ലാം അസത്താകുന്നു."

ഭഗവാൻ പരമേശ്വരൻ പറയുന്നു, "ഞാനാണ് സർവ്വത്തിന്റെയും ഈശ്വരൻ. മായാതീതത്വഭാവത്താൽ പ്രഭുവായ പരമാത്മാവു (ബ്രഹ്മം) സംസാരത്തിൽ പെടുകയോ മറ്റുള്ളവരെ

അതിൽ പെടുത്തുകയോ ചെയ്യുന്നില്ല. മാത്രമല്ല മായാനിമിത്ത ഭേദം സ്വീകരിച്ചാൽ പരമാത്മവിനു കാര്യകാരണാത്മാവായി സ്ഥിതിചെയ്യുമ്പോഴും സ്വരൂപാധിക്യം (പലതരത്തിലുമുള്ള രൂപ വർദ്ധന) ഉണ്ടാകുന്നില്ല. സംസാരം തന്നെ മായാത്മകമായതു കൊണ്ട് പഴയതുപോലെ കൂടസ്ഥൻ തന്നെയാകുന്നു. ഇങ്ങനെ യായതുകൊണ്ട് അനാദിയോഗത്താൽ, അനാദിയായ അവിദ്യാ യോഗത്താൽ, പുമാന്മാർ ജീവന്മാർ ധാരാളം ഉണ്ടാകുന്നു. അഥവാ പുമാന്റെ, പുരുഷന്റെ, പൂർണ്ണനായ പരമാത്മാവിന്റെ അനാദിസിദ്ധമായ ഈ മായായോഗം കൊണ്ട് അനേകരൂപങ്ങൾ സംഭവിക്കുന്നു.

അനുഗീതകളിൽ ഇതെല്ലാം സ്പഷ്ടമായി പ്രതിപാദിക്കു ന്നുണ്ട് –

അജ്ഞാനഗുണരൂപമായും തത്ത്വരൂപമായും സംസാരം മമത്വത്തിൽ സ്ഥിതിചെയ്യുന്നുവെങ്കിൽ അതു വിച്ഛേദിക്കപ്പെടുക യില്ല. അവിദ്യാശക്തിസമ്പന്നമായ സംസാരം സർവയോനിക ളിലും വർത്തിക്കുന്നു. സർവ്വദേഹികളെയും മോഹിപ്പിക്കുന്ന ആ അജ്ഞാനത്തെ സർവ്വവിദ്വാന്മാരും ഉപേക്ഷിക്കേണ്ടതാണ്. അതു നശിക്കുമ്പോൾ മഹാനായ ആത്മാവു പ്രകാശിക്കുന്നു. ഇതിൽ സംശയമേ വേണ്ടാ. അഹംകാരത്തെ ജയിച്ചുകഴിഞ്ഞാൽ ആത്മാവു സിദ്ധനാകുന്നു. ആത്മസിദ്ധിയിൽ ദുഃഖനാശവും പൂർവ്വബോധവും ഉണ്ടാകുന്നു. ആ പൂർണ്ണബോധവും പരാനന്ദവും അനന്തവും ലോകഭാവനവും പരമാത്മാവുമായ അച്യുതനെ, വിഷ്ണുവിനെ, ഏകതാനതയോടെ ഭജിക്കുന്നു. ഭക്തൻ തത്പ്രസാദംകൊണ്ടു ജ്ഞാനാനലസമന്വിതനായി ജ്ഞാനാഗ്നികൊണ്ട് എല്ലാകർമ്മങ്ങളേയും ദഹിപ്പിച്ചിട്ട് "വിഷ്ണു" എന്ന് ആഖ്യയോടുകൂടിയതും ശുഭവുമായ അമൃതത്തെ

പ്രാപിക്കുന്നു. ഇതാണ് സർവ്വസിദ്ധാർഥമെന്നും (പരമപുരുഷാർത്ഥമെന്നും) വേദം അനുശാസിക്കുന്നു.

അപ്രകാരം തന്നെ പരമഗുരുവായ ഭഗവാൻ പരാശരൻ ആത്മവ്യതിരിക്തമായ സർവവും മിഥ്യയാണെന്നു കാണിച്ചു തരുന്നു

"ബ്രഹ്മം പരമാർത്ഥത്തിൽ ജ്ഞാനസ്വരൂപവും അത്യന്ത നിർമലവുമാകുന്നു. എന്നാൽ ഭ്രാന്തിമൂലം അതിനെ അർത്ഥ സ്വരൂപമായി കരുതുന്നു. ഈ ജഗത്തു മുഴുവൻ ജ്ഞാനസ്വരൂപ മാകുന്നു. ബുദ്ധിഹീനന്മാർ അതിനെ അർത്ഥരൂപമായി കണ്ട് മോഹപ്രളയത്തിൽപ്പെട്ട് ഭ്രാന്തിയാൽ ഉഴലുന്നു. ജ്ഞാനവിത്തു ക്കളും ശുദ്ധചേതസ്സുകളുമായവർ അഖിലജഗത്തും ഹേ പരമേശ്വര, ജ്ഞാനാത്മകമായ അങ്ങയുടെ രൂപമായിക്കാണുന്നു. ഭഗവാൻ ജ്ഞാനസ്വരൂപനാകയാലാണ് അഖിലമൂർത്തിയായത്. അല്ലാതെ വസ്തുവായതുകൊണ്ടല്ല. അതുകൊണ്ട് ശൈലം, അബ്ധി, ധര തുടങ്ങിയ ഭേദങ്ങളെല്ലാം വിജ്ഞാനവിജൃംഭിതങ്ങളാ ണെന്നു ധരിക്കുക. എപ്പോഴാണോ ശുദ്ധവും നിജവുമായ ജ്ഞാനം സർവകർമ്മക്ഷയത്താൽ അപഗതഭേദമാകുന്നത് അപ്പോഴാണ് സങ്കല്പതരുവിന് ഫലങ്ങളുണ്ടാവുന്നത്. അല്ലാതെ വസ്തുക്കളിൽ വസ്തുഭേദമില്ല

ആദിമദ്ധ്യാന്തഹീനവും സതതൈകരൂപവുമാണു വസ്തു. ഹേ ദ്വിജ, ആ വസ്തു അന്യഥാഭവിക്കുകയാണെങ്കിൽ പിന്നീട് ആ വസ്തു കാണുകയില്ലല്ലോ. പിന്നെങ്ങിനേയാണ് അതിനു യാഥാർഥ്യം (തത്ത്വം) സിദ്ധിക്കുക.

മഹി, ഘടം, കപാലിക, ചൂർണ്ണരജസ്സ്, അണു എന്നിങ്ങനെ മാറിക്കൊണ്ടിരിക്കുന്നതിനാൽ സ്വകർമ്മത്താൽ സ്തിമിതമായ

ആത്മനിശ്ചയത്തോടുകൂടിയ ജനങ്ങളാൽ ഇവിടെ വസ്തു ദർശിക്കപ്പെടുന്നുണ്ടോ?

അതുകൊണ്ട് ഹേ ദ്വിജ, വിജ്ഞാനമില്ലാതെ ഒരു വസ്തുജ്ഞാനവും ഒരിക്കലും ഒരിടത്തും ഇല്ലതന്നെ. വിജ്ഞാനം ഒന്നുതന്നെയാണ് നിജകർമ്മഭേദംകൊണ്ട് ഭിന്നചിത്തരായ ജനങ്ങളാൽ പലവിധത്തിൽ കരുതപ്പെടുന്നത്.

വിശുദ്ധവും വികലവും വിശോകവും നിർദോഷവും നിരസ്തസംഗവും സദാ ഏകവുമായ ജ്ഞാനം തന്നെയാണ് പരമാത്മവും പരമേശ്വരനുമായ വാസുദേവൻ, അദ്ദേഹത്തിൽ നിന്ന് അന്യമായിട്ടൊന്നുമില്ല.

പരമാർത്ഥം ഞാൻ ഭവാനു പറഞ്ഞുതന്നു. ജ്ഞാനം മാത്രമാകുന്നു സത്യം. മറ്റുള്ളതെല്ലാം അസത്യമാകുന്നു. ഇക്കാണുന്നതെല്ലാം വ്യവഹാരഭൂതമായിട്ടുള്ളതാണ് ഇവിടെയും ഭുവനത്തിനാശ്രയം എന്താണെന്നു നിന്നോടു പറഞ്ഞു.

ഹേ ഭൂപാല, പരമാർത്ഥം ഞാൻ ചുരുക്കിപറയാം. കേട്ടുകൊള്ളൂ. ഏകനും സർവ്വവ്യാപിയും സമനും ശുദ്ധനും നിർഗുണനും പ്രകൃതിയിൽ നിന്നന്യനും ജന്മവൃദ്ധ്യാദികൾ ഇല്ലാത്തവനും സർവഗതനും അവ്യയനുമാണ് ആത്മാവ്. പരജ്ഞാനമയനായ ഈ ആത്മാവിനേ നാമജാത്യാദികളോടുകൂടിയതാണെന്ന് അസത്തുക്കൾ കരുതുന്നു. വിഭുവായ ഈ ആത്മാവു യോഗവാനല്ല യുക്തനായിരുന്നില്ല. ഹേ പാർഥിവ, ഇനി യുക്തനാവുകയുമില്ല. ആത്മദേഹത്തിലും പരദേഹത്തിലും സ്ഥിതി ചെയ്യുന്ന അവൻ ഏകനാകുന്നു. ഈ ജ്ഞാനമാണു പരമാർത്ഥത്തിൽ ബ്രഹ്മം. രണ്ടുണ്ടെന്നു പറയുന്നവർ സത്യം കണ്ടവരല്ല. ഹേ മഹാമതേ, ബ്രഹ്മതത്ത്വം സംക്ഷിപ്തമായി നിനക്കുപദേശിച്ചുകഴിഞ്ഞു. പരമാർത്ഥസാരഭൂതമായ അത് (പരമാത്മാവ്)

പൂർണമായും അദ്വൈതമാകുന്നു. ഒരേ ആകാശം തന്നെ സിതനീലാദിവർണ്ണങ്ങളിൽ കാണപ്പെടുന്നതുപോലെ ഒരേ ആത്മാവുതന്നെ ഭ്രാന്തിദൃക്കുകളാൽ പലതായി വീക്ഷിക്കപ്പെടുന്നു.

സമ്പൂർണ്ണവും ഏകവുമായ യാതൊരു ബ്രഹ്മമുണ്ടോ അത് അച്യുതനാകുന്നു. അദ്ദേഹത്തിൽനിന്നന്യമായി യാതൊന്നുമില്ല ഞാനും നീയും ഇക്കാണുന്നതൊക്കെയും ആത്മസ്വരൂപം തന്നെയാണ്. ഭേദമോഹത്തെ ത്യജിച്ചാലും.

അദ്ദേഹത്താൽ ഇപ്രകാരം ഉപദിഷ്ടനായ ആ രാജവര്യൻ പരമാർത്ഥദൃഷ്ടിയായിത്തീർന്നു, ഭേദബുദ്ധി ഉപേക്ഷിച്ചു. ജാതിസ്മരണാപ്രബോധിതനായിട്ട് ആ ജന്മത്തിൽത്തന്നെ മോക്ഷം പ്രാപിക്കുകയും ചെയ്തു.

ജ്യോതിസ്സുകൾ വിഷ്ണുവാകുന്നു. ഭുവനങ്ങൾ വിഷ്ണുവാകുന്നു. വനങ്ങളും ഗിരികളും വിഷ്ണു തന്നെ. ദിക്കുകളും നദികളും സമുദ്രങ്ങളും അദ്ദേഹമാകുന്നു. ഉള്ളതും ഇല്ലാത്തതുമായ സർവ്വവും, ഹേ വിപ്രവര്യ, വിഷ്ണു തന്നെ.

സർവഭൂതങ്ങളുടേയും വിസ്താരവും സർവജഗത്തുക്കളും വിഷ്ണുവിൽനിന്നാകുന്നു. അതുകൊണ്ട് ബുദ്ധിമാന്മാർ ആത്മാവിനെ അഭേദബുദ്ധിയോടെ കാണേണ്ടതാകുന്നു.

വിഭേദജനകമായ അജ്ഞാനം ആത്യന്തികമായി നശിക്കുമ്പോൾ ആത്മാവിനും ബ്രഹ്മത്തിനുമില്ലാത്ത ഭേദം ആരാണുണ്ടാക്കുന്നത്.

ആത്മാവു പരമാത്മാവിനോടു താദാത്മ്യം പ്രാപിക്കുമ്പോൾ രണ്ടിനും ഭേദമില്ലാതെ ഒന്നാകുന്നു. ഭേദം വെറും അജ്ഞാനകൃതമാകുന്നു. ജ്ഞാനമാണു പരബ്രഹ്മം. ജ്ഞാനം ആത്മ

ബന്ധത്തിന് ആവശ്യമാകുന്നു. ഇതെല്ലാം ജ്ഞാനാത്മകമാകുന്നു. ജ്ഞാനത്തിൽനിന്നന്യമായി ഒന്നുമില്ലതന്നെ. ഹേ മൈത്രേയ, വിദ്യയും അവിദ്യയും ജ്ഞാനമാണെന്നു മനസ്സിലാക്കുക.

## മുമുക്ഷുവും സന്യാസവും

ബ്രഹ്മാണ്ഡപുരാണത്തിൽ കാവഷേയഗീതാപ്രസംഗത്തിൽ ഇതെല്ലാം ഭഗവാൻ സനത്സുജാതൻ വ്യക്തമായി പറയുന്നു, "വേദങ്ങൾ പഠിക്കുക, യഥാവിധി ധർമ്മങ്ങൾ അനുഷ്ഠിക്കുക, വിവാഹം കഴിച്ച് ഗൃഹസ്ഥനായി യാഗങ്ങൾ ചെയ്യുക. പുത്രനുണ്ടായശേഷം വാർധക്യത്തിൽ തപസ്സു ചെയ്യുത് ശരീരം ത്യജിക്കുക."

അധ്യയനം കൊണ്ട് നമുക്ക് എന്താണ് ചെയ്യാനുള്ളത്? എന്തിനുവേണ്ടി നാം യാഗം ചെയ്യണം? പ്രാണനെ അഗ്നിയിൽ ഹോമിക്കുന്നതെന്തിനാണ്? പ്രാണനലനിലാണോ ഹോമിക്കുക? എന്നിങ്ങനെ കൃതകൃത്യനായതുകൊണ്ട് യജ്ഞാദികളുടെ അനുഷ്ഠാനത്താൽ ആത്മാവിനു പ്രയോജനമൊന്നുമില്ലെന്നു കാണിച്ചിട്ടുണ്ട്.

പുണ്യം ക്ഷയിക്കുമ്പോൾ വേശ്യാഗൃഹസമാനമായ സ്വർഗത്തുനിന്ന് അധഃപതനം അവശ്യംഭവിയാകുന്നു. മനുഷ്യലോകത്തു വിജരന്മാരും വിദുഃഖന്മാരുമാകാണം എന്നിപ്രകാരം യജ്ഞാദിസാധ്യമായ ലോകങ്ങൾ അനിത്യന്മാദിദോഷദുഷ്ടങ്ങളാകയാൽ ഹേയങ്ങൾ, ഉപേക്ഷിക്കപ്പെടേണ്ടവ, ആണെന്നു വ്യക്തമാക്കിയിട്ടുണ്ട്. യജുർവേദോപനിഷത്തിലെ "സത്യമാണ് പരമാത്മാവ്" എന്നു തുടങ്ങിയ വാക്യങ്ങളിൽ സത്യാദികളുടെ മാഹാത്മ്യം കാണിച്ചിട്ടുണ്ട്. ന്യാസം എന്നു തുടങ്ങി "അവയും അവരങ്ങളായ ഈ തപസ്സുകളും ന്യാസങ്ങളാകുന്നു" എന്നവ

സാനിക്കുന്ന ഭാഗം കൊണ്ട് നിത്യസിദ്ധനിരതിശയാനന്ദബ്രഹ്മ പ്രാപ്തിക്കു സാധനമായ സന്ന്യാസത്തിന്ന് തത്സാധനമായി കരുതുന്നതും അനിത്യഫലസാധനവുമായ യജ്ഞാദികളെക്കാ ളെല്ലാം ഉത്കൃഷ്ടത്വം പറയപ്പെട്ടിരിക്കുന്നു. "കർമ്മത്താലും പ്രജയാലും ധനത്താലുമല്ല, ത്യാഗമൊന്നു കൊണ്ടുമാത്രമാ കുന്നു അമൃതത്വം പ്രാപിച്ചത്. ഈശ്വരനാൽ നാകും ഗുഹാനിഹിതമായി ശോഭിക്കുന്നു. യതികൾ അവിടെയാണ് പ്രവേശിക്കുന്നത്. വേദാന്തവിജ്ഞാനത്താൽ സുനിശ്ചിതാർഥ രായ യതികൾ സന്ന്യാസയോഗത്താൽ ശുദ്ധസത്വന്മാരായി ത്തീർന്നു ബ്രഹ്മലോകത്തെത്തി പരാന്തകകാലത്തിൽ (പ്രലയ കാലത്തിൽ) മുക്തരായിത്തീരുന്നു" എന്നു ശ്രുതിയും അനു ശാസിക്കുന്നു.

അതുപോലെ ബൃഹദാരണ്യകത്തിൽ സർവകർമസന്ന്യാസ ത്തെ പ്രദർശിപ്പിച്ചിരിക്കുന്നു. "ആത്മാവിനെ വേണ്ടവണ്ണം അറിഞ്ഞശേഷം ബ്രാഹ്മണർ (ബ്രഹ്മജ്ഞാനികൾ) പുത്രേഷണ, വിത്തേഷണ, ലോകേഷണ എന്നീ ഏഷണാത്രയത്തേയും കടന്നു ഭിക്ഷാചര്യം ചരിക്കുന്നു, അനുഷ്ഠിക്കുന്നു. അതുപോലെ ഭഗവാൻ വാസുദേവനും സർവ്വകർമ്മസന്ന്യാസത്തെപ്പറ്റി പറയുന്നു. "നിരാശിസ്സും (നിരീഹൻ) യതചിത്താത്മാവും സർവ പരിഗ്രഹത്തേയും ത്യജിച്ചവന്നും ആയ സന്ന്യാസി കേവലം ശരീരമാത്രസ്ഥിതിഹേതുകമായ കർമ്മം അനുഷ്ഠിക്കുന്നതു കൊണ്ട് കില്ബിഷം പ്രാപിക്കുന്നില്ല. അനപേക്ഷനും ശുചിയും ദക്ഷനും ഉദാസീനനും ഗതവ്യഥനും സർവാരംഭപരിത്യാഗി യുമായ മദ്ഭക്തൻ എനിക്ക് ഏറ്റവും പ്രിയനാകുന്നു. ആരാണോ സന്തോഷിക്കാതേയും ദ്വേഷിക്കാതേയും ദുഃഖിക്കാതേയും ആഗ്രഹിക്കാതേയും ശുഭാശുഭപരിത്യാഗിയും ഭക്തിമാനുമായിട്ടു ള്ളത് അവൻ എനിക്കേറ്റവും പ്രിയനാകുന്നു. മാനാപമാനങ്ങ ളിലും മിത്രാരിപക്ഷങ്ങളിലും തുല്യനും സർവ്വാരംഭപരി

ത്യാഗിയും ആയവൻ ഗുണാതീതനെന്നും പറയപ്പെടുന്നു. അസക്തബുദ്ധിയും സർവത്ര ജിതാത്മാവും വിഗതസ്പൃഹനും ആയവൻ സന്ന്യാസയോഗം കൊണ്ട് പരമമായ നൈഷ്കർമ്മ്യ സിദ്ധിയെ പ്രാപിക്കുന്നു. സർവ്വധർമ്മങ്ങളേയും പരിത്യജിച്ചു എന്നെത്തന്നെ ശരണം പ്രാപിക്കുക. സകലപാപങ്ങളിൽനിന്നും നിന്നെ ഞാൻ മോചിപ്പിക്കുന്നതാണ്. ദുഖിക്കാതിരിക്കുക വിഷാദം കളയുക."

അതുപോലെ അനുഗീതകളിലും കർമ്മത്തിന്നു പ്രയോജന മില്ലെന്നു ഭഗവാൻ പറയുന്നു. "ധർമ്മിയും അധർമ്മിയും ശുഭിയും അശുഭിയും മാത്രമല്ല ആരായാലും ഏകാസനത്തിൽ ഒന്നും ചിന്തിക്കാതെ മൗനമായിരിക്കുന്നവൻ."

"വർത്തിലക്ഷണമാണു യോഗം സന്ന്യാസലക്ഷണമാണ് ജ്ഞാനം.അതുകൊണ്ട് ജ്ഞാനത്തെ മുൻനിർത്തി (ആദരിച്ച്) ബുദ്ധിമാൻ സന്ന്യസിക്കണം"

അതുപോലെ ശാന്തിപർവത്തിൽ ഭഗവാൻ വ്യാസൻ ശുക നോട് ഉപദേശിക്കുന്നത് ശ്രദ്ധിക്കുക

"കർമ്മത്താൽ ജന്തു ബന്ധിക്കപ്പെടുന്നു.വിദ്യയാൽ (ജ്ഞാന ത്താൽ) മോചിക്കപ്പെടുകയും ചെയ്യുന്നു. അതുകൊണ്ട് സത്യ ദർശികളായ യതികൾ കർമ്മം ചെയ്യുന്നില്ല. ഇതാണ് ബ്രഹ്മാ വിനാൽ പണ്ടേതന്നെ (ആദിയിൽതന്നെ) സ്വയം വിധിക്കപ്പെട്ട വൃത്തി (ധർമ്മം). സത്തുക്കളും പൂർവതരന്മാരുമായ പരമർഷി കളാലും ഈ വൃത്തിതന്നെയാണ് ആചരിക്കപ്പെട്ടിട്ടുള്ളത്. പരിവ്രാജകഗമ്യവും പരമവുമായ സ്ഥാനത്തേക്ക് പ്രവ്രജിക്കു കയും വേണം. ഇപ്രകാരം അഭ്യാസം കൊണ്ട് തദ്ഭാവത്തോടു കൂടി വർത്തിച്ചാലും."

ഇപ്രകാരം തന്നെ ഭഗവാൻ നാരദനും സർവകർമ്മസന്യാസം തന്നെയാണ് കാണിക്കുന്നത്

"സർവ്വ കർമ്മങ്ങളും വിപുലമായ തപസ്സും വിവിധവിദ്യ കളുമെല്ലാം സന്ന്യസിച്ചിട്ടുമാത്രമേ ഒരുവനു മുക്തനും എല്ലാ വിധത്തിലും കൃതകൃത്യനുമാകാൻ കഴിയൂ. പിണ്ഡമാത്രം ആശ്രയിച്ചു എല്ലാദിക്കുകളിലും സഞ്ചരിക്കാനും കഴിയൂ. ഗുണ മയമായ കർമപാശത്തേയും ശുഭാശുഭങ്ങളേയും സത്യാനൃതങ്ങ ളേയും സന്ത്യജിച്ചിട്ട് ഇങ്ങനെ നിർഗുണനായിത്തീരുന്നു. പരിഗ്രഹം ഉപേക്ഷിച്ച് അല്ലയോ വത്സ ജിതേന്ദ്രിയനായിത്തീരുക. ഇഹലോകത്തിലും പരലോകത്തിലും ഭയരഹിതവും ദുഃഖ രഹിതവും ആയ സ്ഥാനം പ്രാപിക്കുക."

സർവകർമ്മസന്ന്യാസിക്കുമാത്രമേ ജ്ഞാനത്തിൽ അധികാര മുള്ളൂ. മറ്റാർക്കുമില്ല എന്നു ഭഗവാൻ ബൃഹസ്പതി പറയുന്നു "ഇന്ദ്രിയങ്ങളെ യഥേഷ്ടം പ്രവർത്തിപ്പിക്കുന്നവൻ ദുഃഖിയും അവയെ നിയന്ത്രിക്കുന്നവൻ സുഖിയുമാകുന്നു. രാഗയുക്തൻ പ്രകൃതിയെ പ്രാപിക്കുന്നു. വിരക്തൻ ജ്ഞാനത്തെ പ്രാപി ക്കുന്നു."

സർവാശ്രമികൾക്കും സർവ്വകർമ്മസന്ന്യാസത്തിന് അധി കാരമുണ്ടെന്ന് ആശ്വമേധികത്തിൽ ബ്രഹ്മാവ് മുനിമാരോട് പറയു ന്നു. ഗൃഹസ്ഥനോ ബ്രഹ്മചാരിയോ വാനപ്രസ്ഥനോ ആരോ ആകട്ടെ, മോക്ഷം ഇച്ഛിക്കുന്നവൻ ഉത്തമമായ വൃത്തിയെ (സന്ന്യാസത്തെ) ആശ്രയിക്കണം. ഇതാണ് ബ്രാഹ്മണമായ വൃത്തം. ഇതാണ് ഏകപദമായ സുഖം. ഇതാണ് വിരക്തന്മാരുടെ ഗതി. ഇതാണ് സനാതനമായ ധർമ്മം. അതുകൊണ്ട് വിവിദിഷു വിനും (അറിയാനാഗ്രഹിക്കുന്നവൻ) മുമുക്ഷുവിനും (മോക്ഷം

ആഗ്രഹിക്കുന്നവൻ) സർകർമ്മസന്ന്യാസത്തിൽ തന്നെയാണ് അധികാരം.

**ഭാഷ്യം:** ഏവം താവദേകസ്യൈവ പരമാത്മനോƒനാദിമായാ യോഗേന ബഹുരൂപത്വമുക്തം. ഇദാനീം യദീശ്വരസ്യ ജഗത് കാരണത്വം തദപി മായോപാധികം ഇത്യാഹ.

**ഭാഷ്യാർഥം:** ഇപ്രകാരം ഏകനായ പരമാത്മാവിന് അനാദിമായായോഗത്താൽ ബഹുരൂപത്വമുണ്ടാകുന്നു എന്നു പറഞ്ഞു. ഇനി ഈശ്വരന്റെ ജഗത്കാരണത്വവും മായോപാധിത മാണെന്ന് പറയുന്നു.

**മായയും കർമ്മവും**

**യദേതദദ്ധാ ഭഗവാൻ സ നിത്യം**
**വികാരയോഗേന കരോതി വിശ്വം**
**തഥാ ച തച്ഛക്തിരിതി സ്മ മന്യേ**
**തദർഥയോഗേ ച ഭവന്തി വേദാഃ** **21**

**അന്വയം:** യദ് ഏതത് അദ്ധാ ഭഗവാൻ സ നിത്യം വികാരയോഗേന വിശ്വം കരോതി ഇതി തത് തഥാ തച്ഛക്തിഃ കരോതി ഇതി സ്മ മന്യേ. തദർഥയോഗേ ച വേദാ പ്രമാണം ഭവന്തി.

**അന്വയാർഥം:** പരമാർത്ഥഭൂതനും ഭഗവാനുമായ അവൻ (പരമേശ്വരൻ) നിത്യം വികാരയോഗത്താൽ വിശ്വം രചിക്കുന്നു എന്നതു മുഴുവനും തച്ഛക്തിതന്നെയാണു ചെയ്യുന്നതെന്നു ഞാൻ വിചാരിക്കുന്നു (അറിയുന്നു). തദർഥയോഗത്തിനു പ്രമാണം വേദങ്ങളാകുന്നു.

**ഭാഷ്യം:** യദേതത് അദ്ധാ പരമാർഥഭൂതോ ഭഗവാൻ ഐശ്വര്യാദിസമന്വിതഃ സഃ പരമേശ്വരോ നിത്യം വികാരയോഗേന ഈക്ഷണാദിപൂർവകം വിശ്വം കരോതി ഇതി തത്സർവം തഥാ തച്ഛക്തിഃ പരമാത്മനഃ ശക്തിഃ മായൈവ കരോതി ന പരമാത്മാ അപൂർവാദിലക്ഷണഃ ഇത് സ്മ മന്യേ. ന സ്വതഃ ചിദാനന്ദാദ്വിതീയസ്യ കാരണത്വം, കിംതു മായാവേശ വശാദിത്യർഥഃ. കിം തർഹ്യസ്യ തഥാഭൂതശക്തിയോഗേ പ്രമാണമിതി ചേത്, തത്രാഹ തദർഥയോഗേ പരമാത്മനോ ജഗദുപാദാനഭൂതമായാർഥയോഗേ ച ഭവന്തി വേദാഃ. തസ്യ മായാസദ്ഭാവേ വേദാഃ പ്രമാണം ഭവന്തീത്യർഥഃ. തഥാ ച ശ്രുതിഃ "ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ", "അസ്യാന്മായീ സൃജതേ വിശ്വമേതത്", "മായിനം തു മഹേശ്വരം". "ദേവാത്മ ശക്തിം സ്വഗുണൈർനിഗൂഢാം" ഇതി. തഥാ ചാഹ ഭഗവാൻ വാസുദേവഃ –

"ദൈവീ ഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ
അജോപി സന്നവ്യയാത്മാ ഭൂതാനാമീശ്വരോപി സൻ.
പ്രകൃതിം സ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ
മയാധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം" ഇതി.

തഥാ ച "മായാ തവേയമജ്ഞാതപദാർഥാനതിമോഹിനീ. അനാത്മന്യാത്മവിജ്ഞാനം യയാ മൂഢോഽധിരോഹതി. ഇയ-മസ്യ ജഗദ്ധാതുർമായ കൃഷ്ണസ്യ ഗഹ്വരീ. ധാര്യധാരക ഭാവേന യയാ സംപീഡിതം ജഗത്. അഹോ സ്മ ദുസ്തരാ വിഷ്ണോർ മായേയാമതിഗഹ്വരീ. യയാ മോഹിതചിത്തസ്തു ന വേത്തി പരമേശ്വരം" ഇതി.

ഏവം താവത് "പ്രമാദം വൈ മൃത്യുമഹം ബ്രവീമി" ഇത്യാദിനാ മൃത്യോഃ സ്വരൂപം തസ്യ കാര്യാത്മനാവസ്ഥാനം

തന്നിമിത്തം ചാനേകാനർഥം ദർശയിത്വാ കേന തർഹ്യസ്യ വിനാശ ഇത്യാശങ്ക്യ "ഏവം മൃത്യും ജായമാനം വിദിത്വാ ജ്ഞാനേന തിഷ്ഠന്ന ബിഭേതി മൃത്യോഃ" ഇത്യാദിനാ ആത്മ ജ്ഞാനാദിവാഭയപ്രാപ്തിം ദർശിതാം ശ്രുത്വാ പ്രാസംഗികേ ചോദ്യദ്വയേ പരിഹൃതേ, കർമസ്വരൂപവിജ്ഞാനായ പ്രാഹ ധൃതരാഷ്ട്രഃ

**ഭാഷ്യാർഥം:** യാതൊന്നാണോ അദ്ധ പരമാർഥഭൂതനും ഭഗവാനും ഐശ്വര്യാദിസമന്വിതനും ആയിട്ടുള്ളത് ആ പരമേശ്വരൻ നിത്യം വികാരയോഗത്താൽ ഈക്ഷണാദിപൂർവകം വിശ്വത്തെ സൃഷ്ടിക്കുന്നു എന്നതു മുഴുവൻ അപ്രകാരം തച്ഛക്തി പരമാത്മാവിന്റെ ശക്തിയായ മായ തന്നെ ചെയ്യുന്നു. അല്ലാതെ അപൂർവാദിലക്ഷണനായ പരമാത്മാവല്ല എന്നു ഞാൻ അറിയുന്നു. ചിദാനന്ദാദ്വിതീയനു സ്വതഃ സ്വയം കാരണത്വമില്ല. എങ്കിലും മായാവേശംകൊണ്ടുണ്ടാകുന്നു എന്നർഥം. പരമാത്മാവിനു തഥാഭൂതശക്തിയുടെ യോഗമുണ്ടാകുന്നു എന്നതിനു പ്രമാണമെന്താണ്? എന്നാണെങ്കിൽ പറയാം. തദർഥയോഗത്തിൽ ആ പരമാത്മാവിനു ജഗദുപാദാനകാരണഭൂതയായ മായയാകുന്ന അർഥത്തിന്റെ യോഗത്തിൽ വേദങ്ങൾ ഭവിക്കുന്നു; അതിന്റെ മായാസദ്ഭാവത്തിനു വേദങ്ങളാകുന്നു പ്രമാണം എന്നർഥം. ശ്രുതി ഇങ്ങനെ പറയുന്നു: "ഇന്ദ്രൻ (പരമാത്മാവ്) മായകൊണ്ട് അനേകരൂപനായി വർത്തിക്കുന്നു", "ഇതുകൊണ്ട് മായിയായി ഈ വിശ്വത്തെ സൃഷ്ടിക്കുന്നു", "മായിയായ മഹേശ്വരൻ", "സ്വഗുണങ്ങളാൽ സുഗൂഢയായ ദേവാത്മശക്തി".

ഭഗവാൻ വാസുദേവൻ പറയുന്നു: "ദൈവിയായ എന്റെ ഈ മായ ദുരത്യയയാകുന്നു. അജനും അവ്യയാത്മാവും ഭൂതങ്ങളുടെ ഈശ്വരനും ആയിട്ടുപോലും എന്റെ മായയെ അവലംബിച്ച്

ആത്മമായയാൽ സംഭവിക്കുന്നു. എന്നെ അദ്ധ്യക്ഷനാക്കിക്കൊണ്ടു പ്രകൃതി ചരാചരപ്രപഞ്ചത്തെ പ്രസവിക്കുന്നു.

"നിന്റെ ഈ മായ അജ്ഞാതപദാർഥയും അതിമോഹിനിയുമാകുന്നു. ഈ മായ മൂലം മൂഢൻ അനാത്മാവിൽ ആത്മവിജ്ഞാനം പ്രാപിക്കുന്നു. ജഗത്തിനെ ധരിക്കുന്ന കൃഷ്ണന്റെ മായ അതിഗൂഢമാകുന്നു. അഹോ അത്ഭുതം! ഈ മായയാൽ മോഹിതചിത്തനായി മനുഷ്യൻ പരമേശ്വരനെ അറിയുന്നില്ല" എന്നും പറഞ്ഞിരിക്കുന്നു.

ഇപ്രകാരം "പ്രമാദമാണു മൃത്യു എന്നു ഞാൻ പറയുന്നു" ഇത്യാദിവാക്യങ്ങളാൽ മൃത്യുവിന്റെ സ്വരൂപവും കാര്യാത്മനാ അതിന്റെ സ്ഥിതിയും തന്നിമിത്തമായ അനേകാനർഥവും കാണിച്ചിട്ട് ഏങ്ങനെയാണിതിന്റെ വിനാശമെന്നാശിക്കുന്നു. അനന്തരം "ഇങ്ങനെ മൃത്യു ജനിക്കുന്നവനാണ്" എന്നറിഞ്ഞ് "ജ്ഞാനത്തോടുകുടി സ്ഥിതിചെയ്യുന്നവൻ മൃത്യൂവിനെ ഭയപ്പെടുന്നില്ല" എന്നുതുടങ്ങിയ വാക്യങ്ങളിൽ "ആത്മജ്ഞാനം കൊണ്ടുമാത്രമാണ് അഭയപ്രാപ്തി" എന്നു പറഞ്ഞു. അതുകേട്ടു പ്രാസംഗികമായി ഉന്നയിച്ച രണ്ടു ചോദ്യങ്ങൾക്കും ഉത്തരം നൽകി സംശയനിവൃത്തി വരുത്തി. അപ്പോൾ കർമസ്വരൂപ വിജ്ഞാനത്തിനായി ധൃതരാഷ്ട്ടർ ചോദിച്ചു.

## കർമ്മസ്വരൂപവിജ്ഞാനം

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്ര പറഞ്ഞു –

**യസ്മാദ്ധർമാനാചരന്തീഹ കേചി–**
**ത്തഥാധർമാൻ കേചിദിഹാചരന്തി**
**ധർമഃ പാപേന പ്രതിഹന്യതേ വാ**
**ഉതാഹോ ധർമഃ പ്രതിഹന്തി പാപം** **22**

**അന്വയം:** യസ്മാത് കേചിദിഹ ധർമാൻ ആചരന്തി തഥാ കേചിദിഹ അധർമാൻ ആചരന്തി. കിം ധർമഃ പാപേന പ്രതിഹന്യതേ വാ. ഉതാഹോ ധർമഃ പാപം പ്രതിഹന്തി?

**അന്വയാർഥം:** എന്തുകൊണ്ടാണു ചിലർ ഈ ലോകത്തു ധർമങ്ങളെ ആചരിക്കുന്നത്? എന്തുകൊണ്ടാണു ചിലർ അധർമ ങ്ങളെ ആചരിക്കുന്നത്? ധർമം പാപത്താൽ പ്രതിഹനിക്കപ്പെടു മോ? അതോ ധർമം പാപത്തെ പ്രതിഹനിക്കുമോ?

**ഭാഷ്യം:** യസ്മാദ്ധർമാൻ അഗ്നിഹോത്രാദീൻ ആചരന്തി ഇഹ ലോകേ കേചിത്. തഥാ അധർമാൻ ഇഹാചരന്തി. കിം തേഷാം ധർമഃ പാപേന പ്രതിഹത്യതേ വാ? ഉതാഹോ സ്വിത് ധർമഃ പ്രതിഹന്തി പാപം? അഥവാ തുല്യബലത്വേനാന്യതരേണ അന്യതരസ്യാപി നാശഃ? ഇതി.

അവിദുഷഃ ഉഭയോരനുഭവ ഏവ, നാന്യതരേണ അന്യതരസ്യ നാശഃ. വിദുഷഃ പുനരുഭയോരപി ജ്ഞാനാഗ്നിനാ നാശഃ ഇത്യുത്തരമാഹ

**ഭാഷ്യാർഥം:** ഈ ലോകത്തു ചിലർ അഗ്നിഹോത്രാദികളായ ധർമങ്ങളെ ആചരിക്കുന്നു. അതുപോലെ ചിലർ അധർമങ്ങളെയും ആചരിക്കുന്നു. അവരുടെ ധർമം പാപത്താൽ നിഹനിക്കപ്പെടുന്നുണ്ടോ? അതോ ധർമം പാപത്തെ നശിപ്പിക്കുമോ? അല്ലെങ്കിൽ തുല്യബലത്വം കൊണ്ടു രണ്ടിനും നാശമുണ്ടാകുമോ? എന്നു ധൃതരാഷ്ട്രർ ചോദിച്ചു.

അവിദ്വാനു രണ്ടും അനുഭവിച്ചേ പറ്റൂ. ഒന്നുകൊണ്ടു മറ്റൊന്നിനു നാശം ഉണ്ടാകുന്നില്ല. ധർമ്മം കൊണ്ട് അധർമത്തിനോ അധർമം കൊണ്ടു ധർമത്തിനോ നാശം

ഉണ്ടാകുന്നില്ല. വിദ്വാനാകട്ടെ ജ്ഞാനാഗ്നിയാൽ രണ്ടിനെയും നശിപ്പിക്കുന്നു എന്നുത്തരം പറയുന്നു.

സനത്സുജാത ഉവാച – സനത്കുമാരൻ പറഞ്ഞു

**തസ്മിൻ സ്ഥിതോ വാപ്യുഭയം ഹി നിത്യം**
**ജ്ഞാനേന വിദ്വാൻ പ്രതിഹന്തി സിദ്ധം**
**അഥാന്യഥാ പുണ്യമുവൈതി ദേഹീ**
**തഥാഗതം പാപമുപൈതി സിദ്ധം 23**

**അന്വയം:** തസ്മിൻ സ്ഥിതോƒപി വിദ്വാൻ ഉദയം സിദ്ധം ജ്ഞാനേന പ്രതിഹന്തി, ഏതത് സിദ്ധം ഹി. അഥാന്യഥാ ചേത്, ദേഹീ പുണ്യം ഉപൈതി. തഥാഗതം പാപം ച ഉപൈതി. ഏതദപി സിദ്ധമേവ.

**അന്വയാർഥം:** അതിൽ പുണ്യപാപങ്ങളിൽ സ്ഥിതനായാലും വിദ്വാൻ ഉഭയത്തെയും ജ്ഞാനം കൊണ്ടു നിഹനിക്കുന്നു. അഥവാ അന്യഥാ ഭവിച്ചാൽ ജ്ഞാനഹീനനായാൽ ദേഹി പുണ്യം അനുഭവിക്കുന്നു. അതുപോലെ പാപവും ഭുജിക്കുന്നു. ഇതും പ്രസിദ്ധമാണല്ലോ.

**ഭാഷ്യം:** ഏവം പൃഷ്ടഃ പ്രാഹ സനത്സുജാത തസ്മിൻ പുണ്യാപുണ്യാത്മകേ കർമണി സ്ഥിതോƒപി കുർവന്നപി ഉഭയം പുണ്യാപുണ്യലക്ഷണം കർമ നിത്യം നിയമേന വിദ്വാൻ ജ്ഞാനേന പ്രതിഹന്തി വിനാശയതി. കഥമേതദവഗമ്യതേ ജ്ഞാനേന വിദ്വാൻ പതിഹന്തീതി? തത്രാഹ സിദ്ധം പ്രസിദ്ധം ഹ്യേതത് ശ്രുതിസ്മൃതീതിഹാസപുരാണേഷു. തഥാ ച ശ്രുതിഃ "ഭിദ്യതേ ഹൃദയഗ്രന്ഥി" ഇത്യാദിഃ, "യഥാ പുഷ്കരപലാശ ആപോ ന ശ്ലിഷ്യന്തേ ഏവമേവംവിദി പാപം കർമ ന ശ്ലിഷ്യതേ" ഇതി. "തഥാ വിദ്വാൻ പുണ്യപാപേ വിധൂയ നിരഞ്ജനഃ പരമം

സാമ്യമുപൈതി" ഇതി. "അശ്വ ഇവ രോമാണി വിധൂയ പാപം" ഇതി. "യഥൈധാംസി സമിദ്ധോഗ്നിർഭസ്മസാത്കുരുതേƒർജുന" ഇതി. അഥാന്യഥാ ജ്ഞാനവിഹീനശ്ചേത് പുണ്യമുപൈതി ദേഹീ തഥാഗതം പാപമുപൈതി തത്ഫലം ചോപഭുങ്ക്തേ. കഥമേതദവഗമ്യത ഇതി ചേത്, തത്രാഹ സിദ്ധം പ്രസിദ്ധം ഹ്യേതദപി ശ്രുതിസ്മൃതീതിഹാസപുരാണാദിഷു. തഥാ ച ശ്രുതിഃ "ഇഷ്ടാപൂർതം മന്യമാനാ വരിഷ്ഠം നാന്യത് ശ്രേയോ വേദയന്തേ പ്രമൂഢാഃ നാകസ്യ പൃഷ്ഠേ സുകൃതേനുഭൂത്വേമം ലോകം പുനരേവാവിശന്തി" ഇതി. "അനന്ദാ നാമ തേ ലോകാ അന്ധേന തമസാƒവൃതാഃ. താംസ്തേ പ്രേത്യാഭിഗച്ഛന്തി യേ കേ ചാത്മഹനോ ജനാഃ" ഇതി. തഥൈവ വാസുദേവഃ "ത്രൈവിദ്യാ മാം" ഇതി. "തേ തം ഭുക്ത്വാ സ്വർഗലോകം വിശാലം" ഇതി ച.

**ഭാഷ്യാർഥം:** ഇപ്രകാരം ധൃതരാഷ്ട്രരാൽ അനുയുക്തനായ ഭഗവാൻ സനത്സുജാതൻ പറയുന്നു:

പുണ്യപാപാത്മകമായ കർമം അനുഷ്ഠിക്കുന്നവനായാലും പുണ്യാപുണ്യലക്ഷണമായ രണ്ടു കർമവും നിയമേന വിദ്വാൻ ജ്ഞാനം കൊണ്ടു നശിപ്പിക്കുന്നു എന്ന് എങ്ങനെ മനസ്സി ലാക്കാം അതിനുത്തരം പറയുന്നു. ഇക്കാര്യം ശ്രുതി, സ്മൃതി, ഇതിഹാസം, പുരാണം എന്നിവയിലെല്ലാം സുപ്രസിദ്ധമാണല്ലോ. ശ്രുതിയിൽ, "ഹൃദയഗ്രന്ഥി സ്വയം ഭിന്നമാകുന്നു" എന്നും, "പുഷ്കരപലാശത്തിൽ (താമരയിലയിൽ) ജലം പറ്റിയിരിക്കു ന്നതുപോലെ ജ്ഞാനിയെ പാപകർമം സ്പർശിക്കുന്നതേഇല്ലാ" എന്നും, "ഇഷീക തൂലം അഗ്നിയിൽ ദഹിക്കുന്നതുപോലെ ജ്ഞാനിയുടെ സർവപാപങ്ങളും നശിച്ചുപോകുന്നു" എന്നും, "വിദ്വാൻ അപ്രകാരം പുണ്യപാപങ്ങളെ കുടഞ്ഞുകളഞ്ഞിട്ടു നിരഞ്ജനനായി പരബ്രഹ്മത്തെ പ്രാപിക്കുന്നു" എന്നും, "അശ്വം രോമങ്ങളെ എന്നപോലെ വിദ്വാൻ പാപങ്ങളെല്ലാം കുടഞ്ഞു

കളഞ്ഞിട്ട്" എന്നും പറഞ്ഞിരിക്കുന്നു. "അർജുനാ! അഗ്നി ഇന്ധനങ്ങളെ ഭസ്മീകരിക്കുന്നതുപോലെ" എന്നു സ്മൃതിയും പറയുന്നു.

അന്യഥാ, ജ്ഞാനവിഹീനനാണെങ്കിൽ ദേഹി പുണ്യപാപങ്ങളെ പ്രാപിക്കുകയും തത്ഫലം അനുഭവിക്കുകയും ചെയ്യുന്നു. ഇക്കാര്യമെങ്ങനെ മനസ്സിലാക്കാമെന്നാണെങ്കിൽ പറയാം ഇക്കാര്യവും ശ്രുതിസ്മൃതീതിഹാസപുരാണങ്ങളിൽ സിദ്ധമാണ് പ്രസിദ്ധമാണ്. "ഇഷ്ടാപൂർത്തമാണു വരിഷ്ഠകർമമെന്നുന്നു കരുതുന്ന മൂഢന്മാർ ശ്രേയസ്കരമായ മറ്റൊന്നും അറിയുന്നില്ല. സുകൃതം കൊണ്ടു നാകസുഖം അനുഭവിച്ചശേഷം വീണ്ടും ഭൂലോകത്തിലേക്കുതന്നെ പ്രവേശിക്കുന്നു" എന്നും, "അന്ധമായ തമസ്സിനാൽ ആവൃതമായ ദുഃഖകരമായ ആ ലോകങ്ങളെ ആത്മഘാതികളായ ജനങ്ങൾ മരണാന്തരം പ്രാപിക്കുന്നു" എന്നും ശ്രുതി പറയുന്നു. "ത്രൈവിദ്യന്മാർ എന്നെ" എന്നും, "അവർ വിശാലമായ സ്വർഗലോകത്തു സുഖം ഭുജിച്ചശേഷം" എന്നും ഭഗവാനും പറയുന്നു.

**ഭാഷ്യം:** കിമവിദുഷഃ അനുഭവ ഏവോഭയോ, ഉതാന്യതരേണ അന്യതരനാശ ഇതി, തത്രാഹ

**ഭാഷ്യാർഥം:** അവിദ്വാൻ രണ്ടും അനുഭവിക്കണമോ അതോ ഒന്നുകൊണ്ടു മറ്റതിനു നാശമുണ്ടാകുമോ എന്ന ചോദ്യത്തിനു ഉത്തരം പറയുന്നു:

**ഗത്വോഭയം കർമണാ ഭുജ്യതേഽസ്ഥിരം**
**ശുഭസ്യ പാപസ്യ ചാപി കർമണാ**
**ധർമേണ പാപം പ്രണുദതീഹ വിദ്വാൻ**
**ധർമോ ബലീയാനിതി തസ്യ വിദ്ധി 24**

**അന്വയം:** അവിദ്വാൻ ഗത്വാ ഉഭയം ശുഭസ്യ പാപസ്യ ച കർമണാ ഭുജ്യതേ. അസ്ഥിരം സ പാപി വിദ്വാൻ കർമണാ ധർമേണ ഇഹ പാപം പ്രണുദതി. തസ്യ ധർമഃ ബലീയാൻ ഇതി വിദ്ധി.

**അന്വയാർഥം:** അവിദ്വാൻ കർമത്താൽ പരലോകം ഗമിച്ചിട്ട് ശുഭത്തിന്റെ പാപത്തിന്റെയും ഫലം അസ്ഥിരമായി ഭുജിക്കുന്നു. വിദ്വാനാകട്ടെ ധർമകർമത്താൽ ഇഹലൊകത്തുവച്ചുതന്നെ പാപത്തെ നശിപ്പിക്കുന്നു. ആ വിദ്വാന്റെ ധർമം പാപത്തെക്കാൾ ബലവത്തരമാണെന്നു അറിയുക.

**ഭാഷ്യം:** ഗത്വാ പരലോകം പ്രാപ്യ ഉഭയം പുണ്യാപുണ്യാ$f$ സാധ്യം ഫലം പുണ്യാപുണ്യലക്ഷണേന കർമണാ ഭുജ്യതേ അസ്ഥിരം. ശ്രൂയതേ ച ബൃഹദാരണ്യകേ "യോ വാ ഏതദ ക്ഷരം ഗാർഗ്യവിദിത്വാസ്മിംല്ലോകേ ജുഹോതി" ഇതി. "അഥ യോ$f$ന്യഥാതോ വിദുരന്യരാജാനസ്തേ ക്ഷയ്യലോകാ ഭവന്തി" ഇതി ഛാന്ദോഗ്യേ. സ ചാപി സോ$f$പി വിദ്വാൻ കർമണാ ധർമേണ പാപം പ്രണുദതി വിനാശയതി ഇഹ ലോകേ വിദ്വാൻ വക്ഷ്യമാണലക്ഷണോ വിനിയോഗജ്ഞഃ ഈശ്വരാർഥം കർമാനു തിഷ്ഠൻ. തഥാ ച വക്ഷ്യതി –

"തദർഥമുക്തം തവ ഏതദിജ്യാ
താഭ്യാമസൗ പുണ്യമുപൈതി വിദ്വാൻ
പുണ്യേന പാപം വിനിഹത്യ പശ്ചാത്
സ ജായതേ ജ്ഞാനവിദീപിതാത്മാ
ജ്ഞാനേന ചാത്മാനമുപൈതി വിദ്വാൻ
അഥാന്യഥാ സ്വർഗഫലാനുകാങ്ക്ഷീ
അസ്മിൻ കൃതം തത്പരിഗൃഹ്യ
സർവമമുത്ര ഭുങ്ക്തേ പുനരേതി മാർഗം" ഇതി.

"യേഷാം ധർമേ ച വിസ്പർദ്ധാ
ന തത് വിജ്ഞാനസാധനം
യേഷാം ധർമേ ന ച സ്പർദ്ധാ
തേഷാം തജ്ജ്ഞാനസാധനം" ഇതി.

യശ്ചൈവം വിനിയോഗജ്ഞഃ ഈശ്വരാർഥം കർമാനുതിഷ്ഠതി തസ്യ വിദുഷോ ധർമഃ പാപാത് ബലീയാൻ ഇതി വിദ്ധി വിജാനീഹി. തസ്യ പുനഃ കേവലകർമിണോ ന ബലീയാൻ; തസ്യോഭയോരനുഭവ ഏവ നാന്യതരേണ അന്യതരസ്യ വിനാശഃ.

ഭാഷ്യാർഥം പരലോകം പ്രാപിച്ചിട്ടു പുണ്യസാധ്യവും അപുണ്യസാധ്യവുമായ രണ്ടു ഫലങ്ങളും പുണ്യാപുണ്യ ലക്ഷണമായ കർമത്താൽ അസ്ഥിരമായി ഭുജിക്കപ്പെടുന്നു. ബൃഹദാരണ്യകത്തിൽ ഇങ്ങനെ കാണുന്നു: "ഹേ ഗാർഗി, ആരാണോ അക്ഷരമായ ഇതിനെ (ആത്മാവിനെ) അറിയാതെ ഈ ലോകത്തു ഹോമാദികൾ നടത്തുന്നത്? "ആരാണോ അന്യഥാ അറിയുന്നത് (അറിയേണ്ട ആത്മാവിനെ അറിയാത്തത്), അവൻ അന്യദേവതമാരെ ഭജിക്കുന്നു; നശ്വരമായ ലോകങ്ങളേ പ്രാപിക്കുന്നു" എന്നു ഛന്ദോഗ്യോപനിഷത്തിലും പറയുന്നു. "വിദ്വാനാകട്ടെ കർമത്താൽ ധർമ്മത്താൽ പാപം നശിപ്പിക്കുന്നു". ഈ ലോകത്തുവച്ചുതന്നെ വിദ്വാൻ ഇനിപ്പറയുന്ന ലക്ഷണങ്ങളോടുകുടിയ വിനിയോഗജ്ഞനായ വിദ്വാൻ ഈശ്വരാർഥം കർമം അനുഷ്ഠിച്ചു പാപം നശിപ്പിച്ചുകളയുന്നു. ഇതിനുമേൽ ഇങ്ങനെ പറയുന്നതുമാണ്. "അതിനുവേണ്ടിയാണ് ഈ തപസ്സും ഇജ്യയും. ഇതു രണ്ടുകൊണ്ടും വിദ്വാൻ ജ്ഞാനത്താൽ പ്രദീപിതാത്മാവായിത്തീരുന്നു. ജ്ഞാനം കൊണ്ടു വിദ്വാൻ ആത്മാവിനെ പ്രാപിക്കുന്നു. ആത്മസാക്ഷാത് കാരം നേടുന്നു അന്യഥാ വിദ്വാൻ സ്വർഗഫലം കാംക്ഷിച്ചാൽ

ഇവിടെ ചെയ്ത പുണ്യത്തിന്റെ ഫലം മുഴുവൻ പരലോകത്തിൽ (സ്വർഗത്തിൽ) വച്ചു അനുഭവിക്കുന്നു. വീണ്ടും ജ്ഞാനമാർഗത്തിലേക്കു പ്രവേശിക്കുന്നു.

"ആർക്കാണോ ധർമ്മത്തിൽ വിസ്പർദ്ധയുള്ളത്, അവർക്ക് അതു വിജ്ഞാനസാധനമല്ല. ആർക്കാണോ ധർമത്തിൽ സ്പർദ്ധ ഇല്ലാത്തത് അവർക്ക് അതു ജ്ഞാനസാധനമാകുന്നു" എന്നാണ് ശ്രുതി പറയുന്നത്.

ഇപ്രകാരം വിനിയോഗജ്ഞനായി ഈശ്വരാർഥം കർമ്മം അനുഷ്ഠിക്കുന്ന വിദ്വാന്റെ ധർമ്മം പാപത്തേക്കാൾ കൂടുതൽ ബലവത്താണെന്ന് അറിഞ്ഞാലും. കേവലകർമ്മിയുടെ ധർമ്മം ബലമുള്ളതല്ല. അവന് അതിന്റെയും (പുണ്യത്തിന്റെയും പാപ ത്തിന്റെയും) ഫലാനുഭവമുണ്ടാകുന്നു. ഒന്നുകൊണ്ടു മറ്റതിനെ നശിപ്പിക്കാൻ കഴിയുകയില്ല എന്നർഥം.

**കർമസാധനവും ജ്ഞാനസാധനവും**

**ഭാഷ്യം:** കേഷാം തർഹി സ്വർഗാദിസാധനം, കേഷാം വാ ചിത്തശുദ്ധിദ്വാരേണ ജ്ഞാനസാധനം? ഇതി. തത്രാഹ ശ്ലോക ദ്വയേന

**ഭാഷ്യാർഥം:** സ്വർഗാദിസാധനം ആർക്കാണ്? ചിത്തശുദ്ധി ദ്വാരേണ ജ്ഞാനസാധനം ആർക്കാണ്? എന്നു ശ്ലോകദ്വയം കൊണ്ടു വ്യക്തമാക്കുന്നു.

**യേഷാം ധർമേഷു വിസ്പർദ്ധാ**
**ബലേ ബലവതാമിവ**
**തേ ബ്രാഹ്മണാ ഇതഃ പ്രേത്യ**
**സ്വർഗേ യാന്തി പ്രകാശതാം** 25

**യേഷാം ധർമേ ന ച സ്പർദ്ധാ**
**തേഷാം തജ്ജ്ഞാനസാധനം**
**തേ ബ്രാഹ്മണാ ഇതോ മുക്താഃ**
**സ്വർഗം യാന്തി ത്രിവിഷ്ടപം 26**

**അന്വയം:** യേഷാം ധർമേഷു, ബലേ ബലവതാമിവ, വിസ്പർദ്ധാ വർത്തതേ, തേ ബ്രാഹ്മണാ ഇതഃ പ്രേത്യ സ്വർഗേ പ്രകാശതാം യാന്തി. യേഷാം ച ധർമേ സ്പർധാ ന വർതതേ തേഷാം തത് ജ്ഞാനസാധനം ഭവതി. തേ ബ്രാഹ്മണാ ഇതഃ മുക്താഃ സ്വർഗം ത്രിവിഷ്ടപം യാന്തി.

**അന്വയാർഥം:** ബലവാന്മാർക്കു ബലത്തിലെന്നപോലെ ആർക്കാണോ ധർമങ്ങളിൽ വിസ്പർധ ഉള്ളത് ആ ബ്രാഹ്മണന്മാർ ഈ ലോകത്തുനിന്നു സ്വർഗത്തിലെത്തി പ്രകാശതയെ പ്രാപിക്കുന്നു. ആർക്കാണോ ധർമത്തിൽ സ്പർധ ഇല്ലാത്തത്, അവർക്ക് അതു ജ്ഞാനസാധനമായിത്തീരുന്നു. ആ ബ്രഹ്മജ്ഞാനികൾ ഇവിടെനിന്നു മുക്തന്മാരായി സ്വർഗമായ ത്രിവിഷ്ടപത്തിലെത്തുന്നു.

**ഭാഷ്യം:** യേഷാം വിഷയപരാണാം സ്വർഗാധിവാസേ ഉർവശ്യാദി ഭോഗശ്രവണാത് തത്സാധനഭൂതേഷു ജ്യോതിഷ്ടോമാദിഷു ധർമേഷു വിസ്പർധാ സംഘർഷോ വർത്തതേ അസ്മാദഹമുത്കൃഷ്ടതരം ധർമം കൃത്വാ അസ്മാദപി സുഖീ ഭൂയാസമിതി. ബലേ ബലവതാമിവ, യഥാ ബലവതോ രാജ്ഞഃ ബലവന്തം രാജാനം ദൃഷ്ട്വാ അഹമസ്മാദപി ബലവത്താം സമ്പാദ്യ ഏനം ജിത്വാ അസ്മാദപി സുഖീ ഭൂയാസമിതി സംഘർഷോ വർത്തതേ തദ്വത്. തേ ഫലസങ്ഗസഹിതാഃ ബ്രാഹ്മണാഃ യജ്ഞാധികാരിണഃ ഇതഃ പ്രേത്യ ധൂമാദിമാർഗേണ ഗത്വാ സ്വർഗേ നക്ഷത്രാദിരൂപേണ യാന്തി പ്രാപ്നുവന്തി

പ്രകാശതാം. ശ്രൂയതേ ച "അഥ യ ഇമേ ഇഷ്ടാപൂർതേ ദത്തമിത്യുപാസതേ തേ ധൂമമഭിസംഭവന്തി" ഇത്യാരഭ്യ "ഏഷ സോമോ രാജാ തദ്ദേവാനാമന്നം തം ദേവാ ഭക്ഷയന്തി യാവത് സമ്പാതമുഷിത്വാഥൈതമേവാധ്വാനം പുനർനിവർതന്തേ" ഇതി. യേഷാം വിഷയാനാകൃഷ്ടചേതസാം അനിത്യഫലസാധന ജ്യോതിഷ്ടോമാദൗ ധർമേ ന ച സ്പർധാ സംഘർഷോ ന വർതതേ തേഷാം ഫലനിരപേക്ഷമീശ്വരാർഥം കർമാനു തിഷ്ഠതാം തത് യജ്ഞാദികം കർമ ശുദ്ധിദ്വാരേണ ജ്ഞാന സാധനം. വക്ഷ്യതി ച സ്വയമേവ ഭഗവാൻ ശുദ്ധിദ്വാരേണൈവ ജ്ഞാനസാധനത്വം. "പുണ്യേന പാപം വിനിഹത്യ പശ്ചാത് സ ജായതേ ജ്ഞാനവിദീപിതാത്മാ" ഇതി. യേ യജ്ഞാദിഭിഃ വിശുദ്ധസത്ത്വാഃ പരമാത്മാനമാത്മത്വേനാവഗച്ഛന്തി, തേ ബ്രാഹ്മണാഃ ഇതഃ അസ്മാത് കാര്യകാരണലക്ഷണാത് ലോകാത് പ്രേത്യ മുക്താഃ സ്വർഗം സുഖലക്ഷണം പൂർണാനന്ദം ബ്രഹ്മ യാന്തി പ്രാപ്നുവന്തി. ഇതരസ്മാത് സ്വർഗാദസ്യ വൈലക്ഷണ്യമാഹ ത്രിവിഷ്ടപമിതി. ത്രിഭിരാധ്യാത്മികാദി താപൈഃ, സത്ത്വാദിഭിർവാ, ജാഗ്രദാദിഭിർവാ വിമുക്തം സ്വരൂപാവിഷ്ടം പാതീതി ത്രിവിഷ്ടപം. അഥവാ, തൈർവിഷ്ടം അധികാരിണം പാതീതി ത്രിവിഷ്ടപം.

**ഭാഷ്യാർഥം:** വിഷയപരന്മാരായ ആർക്കാണോ സ്വർഗാദി വാസകാലത്തു ഉർവശ്യാദികളുമായുള്ള ഭോഗത്തെപ്പറ്റിക്കേട്ടിട്ടു തത്സാധനഭൂതമായ ജ്യോതിഷ്ടോമാദിധർമങ്ങളിൽ വിസ്പർദ്ധ, സംഘർഷം – അഭിലാഷമത്സരം, ഉണ്ടാകുന്നത്, ഇതിനെക്കാൾ ഉത്കൃഷ്ടതരമായ ധർമമനുഷ്ഠിച്ച് ഇതിനെക്കാൾ സുഖിയായി ത്തീരണമെന്നാഗ്രഹിക്കുന്നത് (ബലവാനായ ഒരു രാജാവിനെ ക്കണ്ടിട്ട് ഞാനിവനേ ബലവത്തം ആർജിച്ച് ഇവനെയും ജയിച്ച് ഇവനേക്കാൾ സുഖിയാകും എന്നാഗ്രഹിക്കുന്ന ബലവാനായ രാജാവിന് ബലത്തിന്റെ കാര്യത്തിൽ സ്പർദ്ധ, മത്സരബുദ്ധി

യോടുകൂടിയ വിജിഗീഷ (വാശി) ഉണ്ടാകുന്നതു പോലെ) അത്തരത്തിലുള്ള ഫലസംഗസഹിതന്മാരായ ബ്രാഹ്മണന്മാരായ യജ്ഞാധികാരികൾ (ബ്രഹ്മജ്ഞാനികളല്ല) മരിച്ചിട്ട് ഇവിടെ നിന്നു ധൂമാദിമാർഗത്തിലൂടെ പോയിട്ടു സ്വർഗ്ഗത്തിൽ നക്ഷത്രാദിരൂപേണ – പ്രാകാശ്യം – പ്രകാശത്തെ പ്രാപിക്കുന്നു. "ആരാണോ ഇഷ്ടാപൂർത്തദാനാദികളെ ഉപാസിക്കുന്നത് അവർ ധൂമമാർഗത്തിലൂടെ പോകുന്നു" എന്നു തുടങ്ങി "ഈ സോമ മാണു രാജാവ്. അതു ദേവന്മാരുടെ അന്നമാകുന്നു, അതു ദേവന്മാർ ഭുജിക്കുന്നു. സമ്പാതം പതനം ഉണ്ടാകുന്നതുവരെ അവിടെ വസിച്ചിട്ടു പോയവഴിയേ ഭൂമിയിലേക്കു തിരിച്ചുവരുന്നു" എന്നു ശ്രുതി പറയുന്നു.

വിഷയാനാകൃഷ്ടചേതസ്സുകൾക്ക് അനിത്യഫലസാധനമായ ജ്യോതിഷ്ടോമം തുടങ്ങിയ ധർമത്തിൽ മുൻപറഞ്ഞ സ്പർദ്ധയു ണ്ടാകുന്നില്ല. ഫലനിരപേക്ഷമായി നിഷ്കാമമായി ഈശ്വരാ ർഥം കർമ്മമനുഷ്ഠിക്കുന്ന അവർക്ക് യജ്ഞാദികർമങ്ങൾ ശുദ്ധി ദ്വാരേണ ജ്ഞാനസാധനമായിത്തീരുന്നു. ശുദ്ധിദ്വാരേണ മാത്രമേ കർമത്തിനു ജ്ഞാനസാധനത്വമുള്ളൂ എന്നു ഭഗവാൻ തന്നെ ഇനി പറയുന്നതാണ് "പുണ്യം കൊണ്ടു പാപം നശിപ്പിച്ചിട്ടു പിൽക്കാലത്തു ജ്ഞാനത്താൽ ദീപിതാത്മാവായി ജനിക്കുന്ന താണ്" എന്ന്.

യജ്ഞാദികളാൽ വിശുദ്ധസത്ത്വന്മാരായി പരമാത്മാവിനെ ആത്മാവായി ഗ്രഹിക്കുന്ന ബ്രാഹ്മണന്മാർ (ബ്രഹ്മജ്ഞാനികൾ) കാര്യകാരണലക്ഷണമായ ഈ ലോകത്തുനിന്നു ഗമിച്ചിട്ടു മുക്തന്മാരായി സ്വർഗത്തെ സുഖലക്ഷണവും പൂർണാനന്ദ വുമായ ബ്രഹ്മത്തെ പ്രാപിക്കുന്നു. അതാണു ത്രിവിഷ്ടപം. ഈ പദം കൊണ്ട് ഇതരസ്വർഗങ്ങളെക്കാൾ ഇപ്പറഞ്ഞ സ്വർഗത്തി നുള്ള വൈലക്ഷണ്യം പറയുന്നു: ആധ്യാത്മികം തുടങ്ങിയ

ത്രിവിധമായ താപങ്ങളിൽനിന്നും, സത്ത്വാദിത്രിഗുണങ്ങളിൽ നിന്നും, ജാഗ്രത്തു തുടങ്ങിയ അവസ്ഥാത്രയത്തിൽനിന്നും വിമുക്തനായി സ്വരൂപാവിഷ്ടനായവനെ പാലിക്കുന്നത് എന്നാണ് ത്രിവിഷ്ടപം എന്ന പദത്തിനർത്ഥം. അഥവാ, അവയാൽ വിഷ്ടനായ അധികാരിയെ പാലിക്കുന്നതു ത്രിവിഷ്ടപം എന്നും പറയാം. ബോധരൂപമായ ബ്രഹ്മത്തിന്റെ ത്രിപാദം ത്രിവിഷ്ടപം ആണെന്നു ശ്രുതി പറയുന്നു.

### വിദ്വത് സമാചാരം

**ഭാഷ്യം:** ഇദാനീം ബ്രഹ്മചര്യാദേവ സർവാണി കർമാണി സംന്യസ്യ വേദാന്തശ്രവണാദികം കൃത്വാ സ്വേ മഹിമ്നി വ്യവസ്ഥിതസ്യ പരമഹംസ പരിവ്രാജകാചാര്യസ്യ വിദുഷഃ സമാചാരമാഹ –

**ഭാഷ്യാർത്ഥം:** ഇനി ബ്രഹ്മചര്യം മുതൽതന്നെ സർവകർമ്മങ്ങളും സന്യസിച്ചു വേദാന്തശ്രവണാദികൾ നടത്തി സ്വന്തം മഹിമയിൽ വ്യവസ്ഥിതനും പരമഹംസപരിവ്രാജകാചാര്യനുമായ വിദ്വാന്റെ സമാചാരത്തെപ്പറ്റി പറയുന്നു –

**തസ്യ സമ്യക് സമാചാരമാഹുർ വേദവിദോ ജനാഃ**
**നൈനം മന്യേത ഭൂയിഷ്ഠം ബാഹ്യമാഭ്യന്തരം ജനം 27**

**അന്വയം:** വേദവിദോ ജനാഃ തസ്യ സമ്യക് സമാചാരമാഹുഃ. ഏനം ഭൂയിഷ്ഠം ബാഹ്യം ആഭ്യന്തരം ജനം ന മന്യേത.

**അന്വയാർത്ഥം:** വേദവിത്തുക്കളായ ജനങ്ങൾ ആ വിദ്വാന്റെ സാധുവായ സമാചാരത്തെപ്പറ്റി പറയുന്നു. ഈ യോഗിയെ ഭൂയിഷ്ഠം ബാഹ്യനും അഭ്യന്തരനുമായ ജനമായി കണക്കാക്കരുത്.

**ഭാഷ്യം:** തസ്യ വിരക്തസ്യ വിദുഷഃ സമ്യക് സമാചാരമാഹുർ വേദവിദോ ജനാഃ. നൈനം യോഗിനം മന്യേത ചിന്തയേത് ഭൂയിഷ്ഠം ബഹു ബാഹ്യമാഭ്യന്തരം ജനം. പുത്രമിത്രകളത്രാദി ആഭ്യന്തരം, ഇതരദ് ബാഹ്യം. യഥാ പുത്രമിത്രാദയോ ന ഗൃഹ്ണന്തി, തഥാ തേഷാമഗോചര ഏവ വർതതേ ഇതർഥഃ.

**ഭാഷ്യാർഥം:** വിരക്തനായ ആ വിദ്വാന്റെ ശരിയായ സമാചാരത്തെപ്പറ്റി വേദജ്ഞന്മാർ പറഞ്ഞിട്ടുണ്ട്. ഈ യോഗി വളരെ ബാഹ്യനും ആഭ്യന്തരനുമായ ജനമാണെന്ന് വിചാരിക്കരുത്. ആഭ്യന്തരം എന്നു പറയുന്നതു പുത്രമിത്രകളത്രാദികളാകുന്നു. മറ്റുള്ളവരെല്ലാം ബാഹ്യം. പുത്രമിത്രാദികളും മറ്റുള്ളവരും അറിയാതെ അവർക്കെല്ലാം അഗോചരൻ അജ്ഞാതനായിത്തന്നെ യോഗി വർത്തിക്കുന്നു എന്നർഥം.

**ഭാഷ്യം:** കീദൃശേ ദേശേƒസ്യ വാസ ഇത്യാഹ –

**ഭാഷ്യാർഥം:** ഏതുതരത്തിലുള്ള ദേശത്തിലാണ് ഈ യോഗിയുടെ വാസം എന്നു പറയുന്നു –

**യത്ര മന്യേത ഭൂയിഷ്ഠം പ്രാവൃഷീവ തൃണോദകം**
**അന്നപാനം ച ബ്രാഹ്മണസ്തജ്ജീവേന്നാനുസംജ്വരേത് 28**

**അന്വയം:** യത്ര ദേശേ പ്രാവൃഷി തൃണോദകമിവ അന്നപാനാദി ഭൂയിഷ്ഠം മന്യേത, തത്ര സ്ഥിത്വാ ബ്രാഹ്മണഃ തത് ജീവേത്, ന അനുസംജ്വരേത്.

**അന്വയാർഥം:** യാതൊരു സ്ഥലത്താണോ വർഷകാലത്തു തൃണോദകം (പുല്ലും വെള്ളവും) എന്നപോലെ അന്നപാനാദികം ഭൂയിഷ്ഠമാണെന്നു തോന്നുന്നത് ആ സ്ഥലത്തു സ്ഥിതിചെയ്തു ബ്രാഹ്മണൻ ബ്രഹ്മവിത്ത് അതിനെ ഉപജീവിച്ചു കഴിയണം. സന്തപ്തനാകരുത്.

**ഭാഷ്യം:** യത്ര യസ്മിൻ മൃഗഗോചരാദിപീഡാരഹിതേ ദേശേ അന്നപാനാദി ഭൂയിഷ്ഠം ബഹുലം വിദ്യതേ ഇതി മന്യേത പ്രാവൃഷീവ വർഷാകാലേ തൃണോദകം ബഹുലം വിദ്യതേ തദ്വത്. തൃണോലപമിതി കേചിത്, "തൃണോലപമിതി ഖ്യാതോ മുനിഭോജ്യൗദനാദിഷു" ഇതി വദന്തി. പൂജ്യദൂർവാവിശേഷ ഇതി കേചിത്. തത്ര സ്ഥിത്വാ തത് അന്നപാനാദികം ഉപജീവേത്. ന അനുസംജ്വരേത്, സന്തപ്തോ ന ഭവേത്, അന്യഥാ അന്ന പാനാദിരഹിതേ ദേശേ കഥം നാമ ദേഹയാത്രാ സിധ്യേദിതി സന്തപ്തോ ഭവേത്; തതശ്ച ന യോഗസിദ്ധിഃ.

**ഭാഷ്യാർഥം:–** ദുഷ്ടമൃഗാദിഭയരഹിതമായ ഏതു ദേശത്താ ണോ, വർഷകാലത്തു തൃണോദകമെന്നപോലെ അന്നപാനാദി കൾ ഭൂയിഷ്ഠം ധാരാളമാണെന്നു കരുതുന്നത്, ആ സ്ഥലത്തു സ്ഥിതിചെയ്ത് ആ അന്നപാനാദികൊണ്ടു ഉപജീവനം നടത്ത ണം. തൃണോദകം എന്നതു തൃണോപലമാണെന്നു ചിലർ പറയുന്നു. മുനിഭോജ്യമായ ഓദനം (ചോറ്) മുതലായവസ്തു തൃണോപലമെന്നു പേരുണ്ടത്രേ. പൂജ്യമായ ദൂർവ്വാവിശേഷമാ ണെന്നു മറ്റു ചിലർ പറയുന്നു. അവിടത്തെ ആഹാരത്തെ ആശ്രയിച്ചു കഴിയണം. സന്തപ്തനാകാൻ പാടില്ല. അതായത്, അന്നപാനാദികളില്ലാത്ത ദേശത്ത് എങ്ങനെയാണു ദേഹരക്ഷ നടത്തേണ്ടത് എന്നു വിചാരിച്ചു സന്തപ്തനാകാൻ പാടില്ല. സന്താപം മൂലം യോഗസിദ്ധിക്കും ഭംഗം നേരിടും.

**ഭാഷ്യം:** തത്രാപ്യേവംവിധ ജനസമീപേ വാസ ഇത്യാഹ –

**ഭാഷ്യാർഥം:–** അവിടെത്തന്നെ ഏതുതരത്തിലുള്ള ആളുക ളുടെ സമീപത്താണു വസിക്കേണ്ടതെന്നു പറയുന്നു –

**യത്രാകഥയമാനസ്യ പ്രയച്ഛത്യശിവം ഭയം**
**അതിരിക്തമിവാകുർവ്വൻ സ ശ്രേയാന്നേതരോ ജനഃ 29**

**അന്വയം:** യത്ര അകഥയമാനസ്യ അശിവം ഭയം പ്രയച്ഛതി, അതിരിക്തമിവ അകുർവ്വൻ യോ ജനഃ സ ശ്രേയാൻ. ഇതരോ ജനഃ ന ശ്രേയാൻ.

**അന്വ്യയാർത്ഥം:** എവിടെയാണോ മൗനം ഭജിക്കുന്ന പരമ ഹംസന് അശിവമായ ഭയം ഉളവാക്കുന്നത്, അതിരിക്തമായ തിനെ ആരാണോ ചെയ്യാതിരിക്കുന്നത് അത്തരം ജനമാണു ശരണ്യതരമായിട്ടുള്ളത്, ഇതരജനങ്ങളല്ല.

**ഭാഷ്യം:** യത്ര യസ്മിൻ ദേശേ അകഥയമാനസ്യ തൂഷ്ണീം ഭൂതസ്യ സ്വമാഹാത്മ്യം പ്രച്ഛാദയതഃ യേന കേനചിൽ ആച്ഛന്ന സ്യ യേന കേനചിദാശിതസ്യ യത്ര ക്വചന ശായിന ആത്മാന മേവ ലോകം പശ്യതഃ ജഡമൂകബാലപിശാചാദിവത് സംചരതഃ പരമഹംസപരിവ്രാജകാചാര്യസ്യ പ്രയച്ഛത്യശിവം ഭയം അകല്യാ ണമവമാനാദികം പ്രയച്ഛതി. യഥാ അതിരിക്തമിവാകുർവ്വൻ യഥാ കശ്ചിത് സ്ഥിതപ്രജ്ഞലക്ഷണജ്ഞോ ബ്രഹ്മവിദിതി ജ്ഞാത്വാ പ്രണിപാതമനമസ്കാരാദിപൂർവ്വകമീശ്വരബുദ്ധ്യാ പൂജ യതി തദ്വത് അജ്ഞാതതയാ അതിരിക്തം ബ്രാഹ്മണജാതിമാത്ര പ്രയുക്തപൂജാതിരിക്തം പൂജാന്തരം ബ്രഹ്മവിദനുരൂപം അകുർ വ്വൻ അവമാനാദികമേവ കുർവ്വൻ യോ ജനഃ, സ അസ്യ വിദുഷഃ ശ്രേയാൻ; നേതരഃ യഃ പ്രണിപാതാദിപൂർവ്വകം ഈശ്വരബുദ്ധ്യാ സംപൂജയതി. തഥാ ചാഹ ഭഗവാൻ മനുഃ: "സമ്മാനാദ് ബ്രാഹ്മണോ വിദ്വാനുദ്വിജേത വിഷാദിവ, അമൃതസ്യേവ ചാകാങ്ക്ഷേദവമാനസ്യ സർവ്വദാ" ഇതി. തഥാ ചാഹ ഭഗവാൻ പരാശരഃ:- "സംമാനനാ പരാംഹാനിം യോഗർദ്ധേഃ കുരുതേ യതഃ, ജനേനാവമതോ യോഗീ യോഗസിദ്ധിം ച വിന്ദതി" ഇതി.

**ഭാഷ്യാർഥം:** മൗനിയും സ്വമാഹാത്മ്യം മറയ്ക്കുന്നവനും ആരെങ്കിലും കൊടുത്ത വസ്ത്രം ധരിക്കുന്നവനും അന്നം

ഭുജിക്കുന്നവനും എവിടെയെങ്കിലും കിടന്നുറങ്ങുന്നവനും ആത്മാവുതന്നെയാണു ലോകം മുഴുവനെന്നു കാണുന്നവനും ജഡ, മൂക, ബാല, പിശാചാദികളെപ്പോലെ അലക്ഷ്യമായി സഞ്ചരിക്കുന്നവനും ആയ പരമഹംസപരിവ്രാജകാചാര്യന് ഏതു സ്ഥലത്താണോ അശിവമായ ഭയം അകല്യാണമായ അവ മാനാദി ഭയം ഉണ്ടാകുന്നത്, ആ സ്ഥലമാണു വാസയോഗ്യ മായിട്ടുള്ളത്. അതുപോലെ സ്ഥിതപ്രജ്ഞലക്ഷണജ്ഞനായ ഒരാൾ ബ്രഹ്മവിത്താണെന്നറിഞ്ഞു ഈശ്വരബുദ്ധ്യാ പ്രണിപാത നമസ്കാരാദിപൂർവ്വകം പൂജിച്ചെന്നുവരാം. അതും നല്ലതല്ല. ബ്രഹ്മവിത്താണെന്നറിയാതെ അതിരിക്തമായി ബ്രാഹ്മണജാതി പ്രയുക്തമായ പൂജയ്ക്ക് അതിരിക്തമായി ബ്രഹ്മജ്ഞാനിക്ക് അനുരൂപമല്ലാതെ പെരുമാറുന്ന അപമാനിക്കുന്ന ജനമാണ് ഈ ബ്രഹ്മവിത്തിനു ശ്രേയസ്കരമായിട്ടുള്ളത്; പ്രണിപാതാദി പൂർവ്വകം ഈശ്വരബുദ്ധ്യാ പൂജിക്കുന്നവനല്ല. ഭഗവാൻ മനു പറയുന്നു: "ബ്രഹ്മവിത്തു സംമാനത്തെ സത്കാരത്തെയും ബഹുമാനത്തെയും വിഷത്തെ എന്നപോലെ ഭയപ്പെടണം. അപ മാനത്തെ അമൃതെന്നപോലെ ആഗ്രഹിക്കണം" എന്ന്. "സമ്മാനന യോഗസിദ്ധിക്കു വളരെ ഹാനിയുണ്ടാക്കുന്നതാണ്; ജനത്താൽ അവമാനിക്കപ്പെടുന്ന യോഗി യോഗസിദ്ധിയെ പ്രാപിക്കുകയും ചെയ്യുന്നു" എന്നു ഭഗവാൻ പരാശരനും പറഞ്ഞിരിക്കുന്നു.

**ഭാഷ്യം:** കീദൃശസ്യ തർഹി അന്നം ഭോജ്യമിതി അത്രാഹ

**ഭാഷ്യാർഥം:** ഏതുതരത്തിലുള്ളവന്റെ അന്നമാണു ഭോജ്യ മെന്ന് ഇനിപ്പറയുന്നു

**യോ വാകഥയമാനസ്യ ഹ്യാത്മാനം നാനുസംജ്വരേത്**
**ബ്രഹ്മസ്വം നോപഹന്യാദ്വാ തദന്നം സമ്മതം സതാം 30**

**അന്വയം:** യോ വാ അകഥയമാനസ്യ ആത്മാനം ന അനു സംജ്വരേത്, ബ്രഹ്മസ്വം ന ഉപഹന്യാദ് വാ, തദന്നം സതാം സമ്മതം ഹി.

**അന്വയാർഥം:**ആരാണോ മൗനം ഭജിക്കുന്ന ബ്രഹ്മ വിത്തിന്റെ ആത്മാവിനെ തപിപ്പിക്കാത്തത്, ആരാണോ ബ്രഹ്മസ്വ ത്തെ നശിപ്പിക്കാത്തത്, അവന്റെ അന്നം സത്തുക്കൾക്കു സമ്മത മാകുന്നു.

**ഭാഷ്യം:** യോ വാ അകഥയമാനസ്യ തൂഷ്ണീംഭൂതസ്യ സർവ്വോപസംഹാരം കൃത്വാ പൂർണ്ണാനന്ദാത്മനാ അവസ്ഥിതസ്യ ആത്മാനം ന അനുസംജ്വരേത് ന താപയേത് ബ്രഹ്മസ്വം നോപഹന്യാദ് വാ ബ്രഹ്മനിഷ്ഠാസാധനഭൂതം ചേലാജിനകുശ പുസ്തകാദികം നോപഹന്യാദ് വാ. തഥാ ചോക്തം:

"രത്നഹേമാദികം നാസ്യ യോഗിനഃ സ്വം പ്രചക്ഷതേ, കുശവൽകലചേലാദ്യം ബ്രഹ്മസ്വം യോഗിനോ വിദുഃ" ഇതി. അന്യദപി ബ്രഹ്മസ്വം ബ്രാഹ്മണത്വം നോപഹന്യാദ് വാ തദന്നം തസ്യാന്നം സമ്മതം സതാം ഭോജന്യേന.

**ഭാഷ്യാർഥം:** മൗനിയും സർവ്വവും ഉപസംഹരിച്ചു പൂർണ്ണാ ത്മാവുമായി സ്ഥിതിചെയ്യുന്ന ആ ആത്മവിത്തിന്റെ ആത്മാവിനെ ആരാണോ വേദനിപ്പിക്കാത്തത്, ബ്രഹ്മസ്വത്തെ ആരാണോ നശിപ്പിക്കാത്തത്, അവന്റെ അന്നം സത്തുക്കൾക്കു ഭോജ്യമാ കുന്നു. ബ്രഹ്മനിഷ്ഠാസാധനഭൂതമായ ചേല, അജിനം, കുശം, പുസ്തകം തുടങ്ങിയവയാണു ബ്രഹ്മസ്വം. അതു നശിപ്പിക്കാത്തവ നായിരിക്കണം അന്നദാതാവ്. "രത്നഹേമാദിക ഉല്ല യോഗിയുടെ സ്വത്ത്. കുശം, വൽകലം, ചേല (വസ്ത്രം) തുടങ്ങിയവയാണു യോഗിയുടെ സ്വത്ത്. അതാണു ബ്രഹ്മസ്വ മെന്നു പറയ പ്പെടുന്നത്. ബ്രാഹ്മണന്റെ സ്വത്തും ബ്രഹ്മസ്വ മാകുന്നു. അതു

നശിപ്പിക്കാത്തവൻ എന്നും പറയാം. അത്തര ത്തിലുള്ളവന്റെ അന്നം സജ്ജനങ്ങൾക്കു സമ്മതമായ ഭോജ്യമാ കുന്നു.

**ഭാഷ്യം:** പുനരപി തസ്യൈവ സമാചാരമാഹ –

**ഭാഷ്യാർഥം:** വിണ്ടും ബ്രഹ്മവിത്തിന്റെതന്നെ സമാചാരത്തെ പ്പറ്റി പറയുന്നു –

**നിത്യമജ്ഞാതചര്യാ മ ഇതി മന്യേത ബ്രാഹ്മണഃ**
**ജ്ഞാതീനാം തു വസൻ മധ്യേ നൈവ വിന്ദേത കിഞ്ചന 31**

**അന്വയം:** നിത്യം അജ്ഞാതചര്യാ മേ കർത്തവ്യേതി ബ്രാഹ്മണോ മന്യേത. ജ്ഞാതീനാം മധ്യേ വസൻ തു കിഞ്ചന നൈവ വിന്ദേത.

**അന്വയാർഥം:**നിയമേന അജ്ഞാതചര്യയാണ് എനിക്കു കർത്തവ്യമായിട്ടുള്ളതെന്നു ബ്രഹ്മജ്ഞാനി മനസ്സിലാക്കണം. ജ്ഞാതി (ബന്ധു)ക്കളുടെ മധ്യത്തിൽ വസിക്കുന്നവനാകട്ടെ യാതൊന്നും നേടാനാവില്ല.

**ഭാഷ്യം:** നിത്യം നിയമേന അജ്ഞാതചര്യാ ഗൂഢ മേ മമ കർത്തവ്യേതി മന്യേത ബ്രാഹ്മണഃ ബ്രഹ്മവിത്. ജ്ഞാതീനാം പുത്രമിത്രകളത്രാദീനാം മധ്യേ സന്നിധൗ വസൻ നൈവ വിന്ദേത ന പ്രതിപദ്യേത കിഞ്ചന കിഞ്ചിദപി. കശ്ചനേതി കേചിത്. യോഗീ നൈവ വിന്ദേത പുത്രമിത്രകളത്രാദികം പരിത്യജ്യ കേവലം സ്വാത്മനിഷ്ഠോ ഗൂഢചര്യോ ഭവേദിത്യർത്ഥഃ. തഥാ ച ശ്രുതിഃ "കുടുംബം പുത്രദാരാംശ്ച വേദാങ്ഗാനിച സർവ്വശഃ, യജ്ഞം യജ്ഞോപവീതം ച ത്യക്ത്വാ ഗൂഢശ്ചരേന്മുനിഃ" ഇതി. തഥാ ചാഹ ഭഗവാൻ വസിഷ്ഠഃ "യന്ന സന്തം ന ചാസന്തം നാശ്രുതം ന ബഹുശ്രുതം ന സുവൃത്തം ന ദുർവൃത്തം വേദ കശ്ചിത് സ ബ്രാഹ്മണഃ.

ജാനന്നപു ച മേധാവീ ജഡവല്ലോക ആചരേത്" ഇതി. ഈദൃശസ്യൈവ ജ്ഞാനനിഷ്ഠാപ്രാപ്തിലക്ഷണോ മോക്ഷഃ നാന്യസ്യ, വിക്ഷേപബാഹുല്യാദിതി ഭാവഃ. അഥവാ "നിത്യമജ്ഞാതചര്യാ മേ അജ്ഞാതേ ചക്ഷുരാദ്യവിഷയഭൂതേ വാചാമഗോചരേ അനുദിതാനസ്തമിതജ്ഞാനാത്മനാവസ്ഥിതേ സർവ്വാന്തരേ പ്രത്യഗ്ഭൂതേ ബ്രഹ്മണി ചര്യാ നിഷ്ഠാ സമാധി ലക്ഷണാ മേ മമ കർത്തവ്യാ, ന പരാഗ്ഭൂതദേഹേന്ദ്രിയപുത്ര മിത്രകളത്രാദൗ സ്ഥൂലോഹം കൃശോഹം ഗച്ഛാമി തിഷ്ഠാമി ക്ലീബഃ കാണഃ മൂകോ ബധിരഃ അമുഷ്യ പുത്രോ*f*സ്യ നപ്താ ബ്രാഹ്മണോഹം ക്ഷത്രിയോഹം ഭാര്യാ മേ പുത്രോ മേ വിഭവോ മേ സ്നിഗ്ധബന്ധുസുഹൃദഃ ഇത്യേവമാത്മികാ കർത്തവ്യാ" ഇതി മന്യേത ബ്രാഹ്മണോ ബ്രഹ്മവിത്. തഥാ ച ശ്രുതിഃ "യച്ചക്ഷുഷാ ന പശ്യതി, യേന ചക്ഷൂംഷി പശ്യതി, തദേവ ബ്രഹ്മ" ഇതി. യസ്മാദേവമജ്ഞാത ഏവ ബ്രഹ്മണി നിഷ്ഠാ കർത്തവ്യാ, തസ്മാത് ജ്ഞാതീനാം "ക്രോധമാനാദയോ ദോഷാഃ വിഷയാശ്ചേന്ദ്രിയാണി ച, ഏത ഏവ സമാഖ്യാതാഃ ജ്ഞാതയോ ദേഹിനസ്ത്വവ" ഇതീന്ദ്രിയാദീനാം ജ്ഞാതിശബ്ദേന ഉക്തത്വാത് ഇന്ദ്രിയാദീനാം മധ്യേ വസൻ പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രൻ ഗച്ഛൻ അശ്നൻ മന്യമാനോ വിജാനന്നപി നൈവമാത്മനം പ്രമാത്രാദിരൂപേണ വിന്ദേത പ്രതിപദ്യേത, തത്സാക്ഷിത്വാദാത്മനഃ. തഥാ ച ശ്രുതിഃ "അഥ യോ വേദേദം ജിഘ്രാണീതി സ ആത്മാ" ഇതി. ദേഹദ്വയതദ്ധർമ്മാനാത്മത്വേന ന ഗൃഹ്ണീയാദിത്യർത്ഥഃ.

**ഭാഷ്യാർഥം:** നിത്യം അജ്ഞാതചര്യ, ഗൂഢചര്യ, തനിക്ക് ആവശ്യമാണെന്നു ബ്രഹ്മവിത്ത് അറിയേണ്ടതാകുന്നു. ജ്ഞാതി കളുടെ, പുത്രമിത്രകളത്രാദികളുടെ, മധ്യത്തിൽ വസിക്കുന്നവന് ഒന്നും സിദ്ധിക്കുകയില്ല. യോഗി പുത്രമിത്രകളത്രാദികളെ പരിത്യജിച്ചിട്ടു കേവലം സ്വാത്മനിഷ്ഠനായി നിഗൂഢനായി

കഴിയണം. "കുടുംബം, പുത്രദാരാദികൾ, വേദാംഗങ്ങൾ, യജ്ഞം, യജ്ഞോപവീതം തുടങ്ങിയവയെല്ലാം ത്യജിച്ചിട്ടു മുനി നിഗൂഢനായി ചരിക്കണം" എന്നാണു ശ്രുതി പറയുന്നത്.

"സജ്ജനത്തെയും അസജ്ജനത്തെയും അശ്രുതനെയും ബഹുശ്രുതനെയും സുവൃത്തനെയും ദുർവൃത്തനെയും എല്ലാം വേർതിരിച്ച് അറിയാത്തവനാണു ബ്രാഹ്മണൻ. ബ്രഹ്മജ്ഞാനി; അറിയുന്നവനായാലും ബുദ്ധിമാൻ ജഡനെപ്പോലെ ലോകത്തു കഴിയണം" എന്നു ഭഗവാൻ വസിഷ്ഠനും പറഞ്ഞിരിക്കുന്നു. ഇത്തരത്തിലുള്ളവനാണു ജ്ഞാനനിഷ്ഠാപ്രാപ്തിലക്ഷണമായ മോക്ഷം സിദ്ധിക്കുന്നത്. അല്ലാതെ വിക്ഷേപബാഹുല്യത്താൽ ജ്ഞാനനിഷ്ഠ ലഭിക്കാത്തവനല്ല.

അഥവാ, അജ്ഞാതവും ചക്ഷുരാദ്യവിഷയഭൂതവും വാചാമ–ഗോചരവും അനുദിതാനസ്തമിത ജ്ഞാനാത്മനാ അവസ്ഥിതവും അശനായാദികളാൽ അസംസ്പൃഷ്ടവും പൂർണ്ണാനന്ദസ്വരൂപവും സർവ്വാന്തരവും പ്രത്യഗ്ഭൂതവുമായ ബ്രഹ്മത്തിൽ ചര്യ, സമാധി ലക്ഷണമായ നിഷ്ഠയാണ്, എനിക്കു കർത്തവ്യമായിട്ടുള്ളത്. അല്ലാതെ, അവിദ്യാഭൂതമായ ദേഹേന്ദ്രിയപുത്രമിത്രകളത്രാദി കളിൽ താത്പര്യലേശം കൊണ്ടുപോലും ഞാൻ തടിയനാണ്, ഞാൻ കൃശനാണ്, ഞാൻ നടക്കുന്നു, ഞാൻ നിൽക്കുന്നു, ക്ലീബനാണ്, കാണനാണ്, മൂകനാണ്, ബധിരനാണ്, ഇവന്റെ പുത്രൻ, ഇവന്റെ പൗത്രൻ, ഞാൻ ബ്രാഹ്മണൻ, ക്ഷത്രിയൻ, എന്റെ ഭാര്യ, എന്റെ പുത്രൻ, എന്റെ സമ്പത്ത്, എന്റെ പ്രിയസുഹൃത്തുക്കളും ബന്ധുക്കളും എന്നെല്ലാം ബ്രഹ്മവിത്തായ ബ്രാഹ്മണൻ ചിന്തിക്കാനേ പാടില്ല. "യാതൊന്നാണോ ചക്ഷുസ്സു കൊണ്ടു കാണാത്തത്, യാതൊന്നു കൊണ്ടാണോ ചക്ഷുസ്സു കളെ കാണുന്നത്, അതുതന്നെയാണു ബ്രഹ്മം" എന്നു ശ്രുതി പറയുന്നു. അതുകൊണ്ട് അജ്ഞാതനായിത്തന്നെ ബ്രഹ്മത്തിൽ

നിഷ്ഠയ്ക്കുവേണ്ടി ശ്രമിക്കണം. "ക്രോധമാനാദികളായ ദോഷങ്ങളും വിഷയങ്ങളും ഇന്ദ്രിയങ്ങളുമെല്ലാം ദേഹിയായ നിന്റെ ജ്ഞാതികളാണെന്നു പ്രസിദ്ധമാകുന്നു" എന്ന ചൊല്ലനുസരിച്ച് ഇന്ദ്രിയാദികളും ജ്ഞാതികളാകുകയാൽ അവയുടെ മധ്യത്തിൽ വസിക്കുന്നവനും കാണുന്നവനും കേൾക്കുന്നവനും സ്പർശി ക്കുന്നവനും മണപ്പിക്കുന്നവനും നടക്കുന്നവനും ഭക്ഷിക്കുന്ന വനും ആണെന്നറിയുന്നുണ്ടെങ്കിലും ആത്മാവിനെ അത്തര ത്തിൽ കരുതാൻ പാടില്ല. ആത്മാവ് അതിനു സാക്ഷി മാത്രമാകുന്നു. "ഇതിനെ മണക്കുന്നു എന്ന് ആരാണോ അറിയുന്നത്, അതാണ് ആത്മാവ്" എന്നു ശ്രുതിയും പറയുന്നു. ദേഹദ്വയത്തെയും അതിന്റെ ധർമങ്ങളെയും ആത്മാവായി ഗ്രഹിക്കാൻ പാടില്ല. സ്ഥൂലശരീരവും സൂക്ഷ്മശരീരവുമാണു ദേഹദ്വയം.

**ഭാഷ്യം:** കസ്മാൽ പുനരേവം ന ഗൃഹ്യതേ ഇതി, അത്രാഹ

**ഭാഷ്യാർഥം:** ഇപ്രകാരം കരുതാൻ പാടില്ലെന്നുള്ളതിനു കാരണം പറയുന്നു.

**കോഹ്യേവമന്തരാത്മനം ബ്രാഹ്മണോ മന്തുമർഹതി**
**നിർലിങ്ഗമചലം ശുദ്ധം സർവ്വദ്വന്ദ്വവിവർജിതം 32**

**അന്വയം:** കോ ഹി നിർലിങ്ഗം അചലം ശുദ്ധം സർവ്വദ്വന്ദ്വവിവർജിതം അന്തരാത്മനം ഏവം ബ്രാഹ്മണഃ മന്തും അർഹതി?

**അന്വയാർഥം:**നിർലിംഗവും അചലവും ശുദ്ധവും സർവ്വദ്വന്ദ്വ വിവർജിതവും ആയ ആത്മാവിനെ ബ്രാഹ്മണനായ അരാണ് ഇപ്രകാരം വിചാരിക്കുവാൻ അർഹിക്കുന്നത്?

**ഭാഷ്യം:** കോ ഹി നിർലിങ്ഗം സ്ഥൂലസൂക്ഷ്മവിവർജിതം അചലം ക്രിയാകർത്രാദിശൂന്യം ശുദ്ധം അവിദ്യാദോഷരഹിതം സർവ്വദ്വന്ദ്വവർജിതം അശനായാപിപാസാശോകമോഹജരാമൃത്യു ശീതോഷ്ണസുഖദുഃഖാദിധർമവിവർജിതം അന്തരാത്മനം സർവ്വാന്തരം പ്രമാത്രാദിസാക്ഷിണം ആത്മനം മാനാവിഷയഭൂതം ഏവം ഉക്തേന പ്രകാരേണ ദേഹദ്വയതദ്ധർമതയാ "സ്ഥൂലോഹം കൃശോഹം ഗച്ഛാമി പശ്യാമി മൂകോ ബധിരഃ കാണഃ സുഖ്യഹം ദുഃഖ്യഹം" ഇതി ബ്രാഹ്മണഃ സൻ അർഹതി മന്തും? തഥാ സതി ബ്രാഹ്മണത്വമേവ ഹീയേതേത്യർത്ഥഃ. വക്ഷ്യതി ച "യ ഏവ സത്യാന്നാപൈതി സ ജ്ഞേയോ ബ്രാഹ്മണസ്ത്വയാ" ഇതി.

**ഭാഷ്യാർഥം:** നിർലിംഗനും സ്ഥൂലസൂക്ഷ്മശരീരവിവർജിതനും അചലനും ക്രിയാകർത്രാദിശൂന്യനും ശുദ്ധനും അവിദ്യാദിദോഷരഹിതനും സർവ്വദ്വന്ദ്വവിവർജിതനും അശനായാ, പിപാസ, ശോകം, മോഹം, ജര, മൃത്യു, ഉഷ്ണം, സുഖം, ദുഃഖം മുതലായ ധർമങ്ങളില്ലാത്തവനും അന്തരാത്മാവും സർവ്വാന്തരനും പ്രമാത്രാദിസാക്ഷിയും മാനാവിഷയഭൂതനും പ്രമാണാതീതനും ആയ ആത്മാവിനെ പറയപ്പെട്ടതുപോലെ ദേഹദ്വയം കൊണ്ടും തദ്ധർമം കൊണ്ടും "സ്ഥൂലനാണു ഞാൻ, കൃശനാണു ഞാൻ, ഞാൻ നടക്കുന്നു, ഞാൻ കാണുന്നു, ഞാൻ മൂകനാണ്, ഞാൻ ബധിരനാണ്, ഞാൻ സുഖിയാണ്, ഞാൻ ദുഃഖിയാണ്" എന്നെല്ലാം ബ്രഹ്മജ്ഞനായ ആരാണ് കരുതുന്നത്? അങ്ങനെയായൽ ബ്രാഹ്മണത്വത്തിനു തന്നെ ഹാനി വരും. 'സത്യത്തിൽ നിന്നു തെല്ലും അകലയല്ലാത്തവനാണു ബ്രാഹ്മണൻ എന്നു നീയറിയണം' എന്നിനി പറയുന്നതാണ്.

**ഭാഷ്യം:** യസ്ത്വേവം മനുതേ സ പാപീയാനിത്യാഹ

**ഭാഷ്യാർഥം:** ഇങ്ങനെ കരുതുന്നവൻ മഹാപാപിയാണെന്നു പറയുന്നു

**യോന്യഥാ സന്തമാത്മനം മന്യഥാ പ്രതിപദ്യതേ**
**കിം തേന ന കൃതം പാപം ചോരേണാത്മാപഹാരിണാ** 33

**അന്വയം:** യ അന്യഥാ സന്തമാത്മനം അന്യഥാ പ്രതിപദ്യതേ ചോരേണ ആത്മാപഹാരിണാ തേന കിം പാപം ന കൃതം?

**അന്വയാർഥം:**അന്യഥാ സത്തായ ആത്മാവിനെ ആരാണോ അന്യഥാ ശരീരാത്മനാ ധരിക്കുന്നത്, ചോരനും ആത്മാപഹാരിയുമായ അവനാൽ ഏതു പാപമാണു കൃതമാകാത്തത്?

**ഭാഷ്യം:** യോന്യഥാ സന്തമാത്മാനം ജ്ഞാനാത്മനാ നിർലിംഗം അമലം ശുദ്ധം സർവ്വദ്വന്ദ്വവിവർജിതം ചിത്സദാനന്ദാ–ദ്വിതീയബ്രഹ്മാത്മനാ സന്തം സ്വമാത്മനം അന്യഥാ ദേഹദ്വയ തദ്ധർമാത്മകതയാ "കർത്താ ഭോക്താ സുഖീ ദുഃഖീ സ്ഥൂലോഹം കൃശോഹം അമുഷ്യ പുത്രോസ്യ നപ്താ ബ്രാഹ്മണോഹം ക്ഷത്രിയോഹം" ഇത്യേവാത്മനാ പ്രതിപദ്യതേ, കിം തേന മൂർഖേണാനാത്മവിദാ ആത്മചോരേണ ആത്മാപഹാരിണാ ന കൃതം പാപം. മഹാപാതകാദി സർവ്വം തേനൈവ കൃതമിത്യർത്ഥഃ. തഥാ ച ശ്രുതിഃ "അസുര്യാ നാമ തേ ലോകാ അന്ധേന തമസാവൃതാഃ, താംസ്തേ പ്രേത്യാഭിഗച്ഛന്തി യേ കേ ചാത്മഹനോ ജനാഃ" ഇതി. തഥാ ചോക്തം "ബ്രാഹ്മണ്യം പ്രാപ്യ ലോകേസ്മിന്ന മൂകോ ബധിരോ ഭവേത്. നാപക്രാമതി സംസാരാത്സ ഖലു ബ്രഹ്മഘാതകഃ" ഇതി. തസ്മാദ് വിഷയഭൂതദേഹേന്ദ്രിയാദിഷു ആത്മഭാവം പരിത്യജ്യ അജ്ഞാത ഏവ വാഗാദ്യഗോചരേ പരമാത്മനി നിഷ്ഠാ കർതവ്യേത്യർത്ഥഃ.

**ഭാഷ്യാർഥം:** അന്യഥാ ജ്ഞാനാത്മനാ സ്ഥിതിചെയ്യുന്നതും നിർലിംഗവും, അചലവും ശുദ്ധവും സർവ്വദ്വന്ദ്വവിവർജിതവും ചിത്സദാനന്ദാദ്വിതീയബ്രഹ്മവും ആയ സ്വാത്മാവിനെ അന്യഥാ ദേഹദ്വയതദ്ധർമത്വം മൂലം "കർത്താവ്, ഭോക്താവ്, സുഖി, ദുഃഖി, സ്ഥൂലൻ, കൃശൻ, ഇവന്റെ പുത്രൻ, ഇവന്റെ പൗത്രൻ, ബ്രാഹ്മണൻ, ക്ഷത്രിയൻ" എന്നിങ്ങനെ കരുതുന്നത് ആരാണോ, മൂർഖനും അനാത്മജ്ഞനും ആത്മചോരനും ആത്മാപഹാരിയുമായ അവൻ ഏതു പാപമാണു ചെയ്യാത്തത്? മഹാപാതകാദി സമസ്തവും അവനാൽ കൃതമായിരിക്കുന്നു എന്നർത്ഥം. "അസുര്യങ്ങളും അന്ധമായ തമസ്സിനാൽ ആവൃതങ്ങളും ആയ ലോകങ്ങളെയാണു മരണാനന്തരം ആത്മഘാതികളായ ജനങ്ങൾ പ്രാപിക്കുന്നത്" എന്നു ശ്രുതിയും പറയുന്നു. "ബ്രാഹ്മണ്യം ബ്രഹ്മജ്ഞാനിത്വം പ്രാപിച്ചതിനു ശേഷം ലോകത്തിൽ മൂകനോ ബധിരനോ ആകരുത്. അവൻ സംസാരത്തിൽ നിന്നും കരകയറുന്നില്ല. അവനാണു ബ്രഹ്മഘാതകൻ" എന്നു പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടു വിഷയഭൂതമായ ദേഹേന്ദ്രിയാദികളിൽ ഉള്ള ആത്മഭാവത്തെ പരിത്യജിച്ചിട്ട് അജ്ഞാതനായിത്തന്നെ വാഗാദ്യഗോചരമായ പരമാത്മാവിൽ നിഷ്ഠ വരുത്തേണ്ടതാകുന്നു എന്നർത്ഥം.

### ബ്രാഹ്മണൻ, ബ്രഹ്മവിത്ത്, കവി

**ഭാഷ്യം:** അന്യഥാ ദേഹേന്ദ്രിയതദ്ധർമാനനുപശ്യതഃ കിം ഭവതീത്യത ആഹ

**ഭാഷ്യാർഥം:** അന്യഥാ, ദേഹേന്ദ്രിയാദികളെ ആത്മാവായിക്കാണുന്നവന് എന്തു സംഭവിക്കുന്നു എന്നിനി പറയുന്നു

**അശ്രാന്തഃ സ്യാദനാദാതാ സമ്മതോ നിരുപദ്രവഃ**
**ശിഷ്ടോ ന ശിഷ്ടവത് സ സ്യാദ് ബ്രാഹ്മണോ ബ്രഹ്മവിത് കവിഃ 34**

**അന്വയം:** യഃ അനാദാതാ സ അശ്രാന്തഃ സ്യാത്. നിരുപദ്രവഃ സമ്മതഃ ശിഷ്ടഃ സ ശിഷ്ടവന്നസ്യാത്. സ ബ്രാഹ്മണഃ ബ്രഹ്മവിത് കവിഃ ഭവതി.

**അന്വയാർഥം:** ആരാണോ അനാദാതാവായിരിക്കുന്നത്, ആ പുരുഷൻ അശ്രാന്തനായിത്തീരും. നിരുപദ്രവനും സമ്മതനും ശിഷ്ടനുമായ അവൻ ശിഷ്ടനെപ്പോലെ ചരിക്കരുത്. ആ ബ്രാഹ്മണനാണു ബ്രഹ്മവിത്തും കവിയും.

**ഭാഷ്യം:** യഃ അനാദാതാ അനാത്മഭൂതദേഹേന്ദ്രിയതദ്ധർമാൻ ആത്മത്വേന നോപാദത്തേ, സഃ പുരുഷഃ അശ്രാന്തഃ സ്യാത് സംസാരശ്രമയുക്തോ ന ഭവേത്, അശനായാദേഃ ദോഹാദി ധർമത്വാത്. തഥാ ച ശ്രുതിഃ "അശനായാപിപാസേ പ്രാണസ്യ, ശോകമോഹൗ മനസോ, ജരാമരണേ ശരീരസ്യ" ഇതി. ദേഹ ദ്വയാധ്യാസേ ഹി തദ്ധർമാധ്യാസോ ഭവതി. ഏവമശ്രാന്തതയാ നിരുപദ്രവഃ ഭവതി. ക്രോധഹർഷലോഭമോഹാദയോ അന്ത രായാഃ ഉപദ്രവാഃ, തദ്ധീനോ നിരുപദ്രവഃ, സ സമ്മതഃ ശിഷ്ടത്വേന വിദ്വദ്ഭിഃ സമ്മതഃ ശിഷ്ടവന്ന സ്യാത് നാചരേത് ജഡവച്ചരേത് ബ്രാഹ്മണോ ബ്രഹ്മവിത് കവിഃ.

**ഭാഷ്യാർഥം:** ആരാണോ അനാദാതാവ് (ആദാതാവല്ലാത്തവൻ) ആയിട്ടുള്ളത്, അനാത്മഭൂതമായ ദേഹേന്ദ്രിയങ്ങളെയും തദ്ധർമങ്ങളെയും ആത്മാവായി കരുതാത്തത്, ആ പുരുഷൻ അശ്രാന്തനാകും. സംസാരശ്രമയുക്തനാവുകയില്ല; തളരുകയില്ല. അശനായാദികൾ ദേഹാദികളുടെ ധർമമായതുകൊണ്ട് അത് ആത്മാവിനെ ബാധിക്കുന്നില്ല. "വിശപ്പും ദാഹവും പ്രാണനും, ശോകമോഹങ്ങൾ മനസ്സിനും, ജരാമരണങ്ങൾ ശരീരത്തിനും ഉള്ളതാകുന്നു" എന്നു ശ്രുതി ഉദ്ഘോഷിക്കുന്നു. ദേഹ ദ്വയാധ്യാസത്തിൽ അതിന്റെ ധർമാധ്യാസവും ഉണ്ടാകുന്നു.

ഇപ്രകാരം അശ്രാന്തത, അനായാസത, ഉണ്ടാകുന്നതുകൊണ്ടു നിരുപദ്രവനും ആയിത്തീരുന്നു. ക്രോധ, ഹർഷ, ലോഭ, മോഹാദികൾ സാധകനു വിഘ്നകരങ്ങളായ ഉപദ്രവങ്ങളാകുന്നു. അവയില്ലാത്തവനാണു നിരുപദ്രവൻ  നിർബാധൻ. ശിഷ്ടനായി വിദ്വാന്മാരാൽ സമ്മതനാകുന്ന അവൻ (ജ്ഞാനിയായ ശിഷ്ടൻ) ശിഷ്ടനെപ്പോലെ ആചരിക്കരുത്. ജഡനെപ്പോലെ വേണം ആചരിക്കാൻ. അവനാണു ബ്രാഹ്മണനായ ബ്രഹ്മവിത്തും കവിയും.

**ഭാഷ്യം:** ഇദാനീം അഗൂഢചാരിണം കുത്സയന്നാഹ

**ഭാഷ്യാർഥം:** ഇനി അഗൂഢചാരിയെ നിന്ദിച്ചു പറയുന്നു

**യേ യഥാ വാന്തമശ്നന്തി ബാലാ നിത്യമഭൂതയേ**
**ഏവം തേ വാന്തമശ്നന്തി സ്വവീര്യസ്യോപഭോജനാത് 35**

**അന്വയം:** യഥാ ബാലാ വാന്തമശ്നന്തി, ഏവം യേ ശിഷ്ടാ അഗൂഢചാരിണഃ വർത്തന്തേ. തേ സ്വവീര്യസ്യോപഭോജനാത് വാന്തമശ്നന്തി ഇദം നിത്യം അഭൂതയേ ഭവതി.

**അന്വയാർഥം:**എപ്രകാരമാണോ ബാലന്മാർ വാന്തത്തെ അശിക്കുന്നത്, അപ്രകാരം ഏതു ശിഷ്ടന്മാരാണോ അഗൂഢ ചാരികളാകുന്നത് അവർ സ്വവീര്യോപഭോജനത്താൽ വാന്തമശി ക്കുകയാണു ചെയ്യുന്നത്. ഇതു നിത്യമായ അഭൂതിക്കു കാരണമായിത്തീരും.

**ഭാഷ്യം:** "മൂഢോ ബാല ഇതി പ്രോക്തഃ ശ്വാ ച ബാല ഇതി സ്മൃതഃ" ഇതി ദർശനാത് യഥാ ബാലാ ശ്വാനോ വാ മൂഢോ വാ വാന്തം ഉദ്ഗീർണ്ണമശ്നന്തി, ഏവം യേ ശിഷ്ടാ ബ്രഹ്മവിദഃ സ്വമാഹാത്മ്യം ഖ്യാപയന്തഃ അഗൂഢചാരിണോ വർത്തന്തേ, തേ വാന്തം ഉദ്ഗീർണ്ണം അശ്നന്തി സ്വവീര്യസ്യോപഭോജനാത്.

യദിദം വാന്താശനം തദിദം അഭൂതയേ അനർത്ഥായൈവ ഇത്യർത്ഥഃ. അസ്മാദ് ഗൂഢഃ സന്നശിഷ്ടവദേവ സമാചരേദ് ഇത്യർത്ഥഃ.

**ഭാഷ്യാർഥം:** "മൂഢൻ ബാലനെന്നു വിളിക്കപ്പെടുന്നു. ശ്വാവും ബാലനെന്നാണ് അറിയപ്പെടുക" എന്നു കാണുന്നു. അതു കൊണ്ട് എപ്രകാരമാണോ ബാലന്മാർ, ശ്വാക്കളോ മൂഢന്മാരോ, വാന്തത്തെ, ഉദ്ഗീർണ്ണത്തെ (ഛർദ്ദിച്ചത്), ഭക്ഷിക്കുന്നത്, അപ്രകാരം ഏതു ശിഷ്ടന്മാരായ ബ്രഹ്മവിത്തുക്കളാണോ സ്വന്തം മാഹാത്മ്യം പ്രഖ്യാപിച്ചു കൊണ്ട് പരസ്യപ്പെടുത്തി അഗൂഢ ചാരികളായി വർത്തിക്കുന്നത്, അവർ സ്വവീര്യത്തിന്റെ ഉപ ഭോഗത്താൽ വാന്തത്തെ അശിക്കുകയാണു ചെയ്യുന്നത്. ഈ വാന്താശനം നിന്ദ്യമായ അഭൂതിക്ക്, അനർത്ഥത്തിന്, കാരണ മായിത്തീരും. അതുകൊണ്ട് ബ്രഹ്മവിത്ത് ഗൂഢമായി അശിഷ്ടനെ പ്പോലെ, അജ്ഞനെപ്പോലെ, ആചരിക്കേണ്ടതാകുന്നു എന്നർത്ഥം.

### ബ്രഹ്മവിത്ത് ബ്രഹ്മം തന്നെ

**ഭാഷ്യം:** ഇദാനീം യോഗിനം പ്രശംസന്നാഹ

**ഭാഷ്യാർഥം:** ഇനി യോഗിയെ പ്രശംസിച്ചു പറയുന്നു

**അനാഢ്യാ മാനുഷേ വിത്തേ ആഢ്യാ വേദേഷു യേ ദ്വിജാഃ**
**തേ ദുർധർഷാ ദുഷ്പ്രകംപ്യാ വിദ്യാത്താൻ ബ്രഹ്മണസ്തനും 36**

**അന്വയം:** മാനുഷേ വിത്തേ അനാഢ്യാഃ വേദേഷു ആഢ്യാഃ ച യേ ദ്വിജാഃ തേ ദുർദ്ധർഷാഃ ദുഷ്പ്രകംപ്യാശ്ച ഭവന്തി. താൻ ബ്രഹ്മണഃ തനും വിദ്യാത്.

**അന്വയാർഥം:**മാനുഷമായ വിത്തത്തിൽ അനാഢ്യന്മാരും വേദങ്ങളിൽ ആഢ്യന്മാരുമായ ദ്വിജന്മാർ ദുർദ്ധർഷന്മാരും ദുഷ്പ്രകംപ്യന്മാരുമാകുന്നു. അവർ ബ്രഹ്മത്തിന്റെ തന്നെ ശരീരമാണെന്നറിയുക.

**ഭാഷ്യം:** അനാഢ്യാഃ അബഹുമതാഃ അസക്താത്മനഃ മാനുഷേ വിത്തേ ജായാ പുത്രവിത്താദിഷു ആഢ്യാഃ വേദേഷു വേദപ്രതിപാദ്യാഹിംസാസത്യാസ്തേയാപരിഗ്രഹബ്രഹ്മചര്യസമ ാധിസാധനേഷു യേ ദ്വിജാഃ, തേ ദുർദ്ധർഷാ ദുഷ്പ്രകംപ്യാഃ വിദ്യാത്താൻ ബ്രഹ്മണഃ തനും ബ്രഹ്മസ്വരൂപഭൂതാൻ വിദ്യാത് ഇത്യർത്ഥഃ.

**ഭാഷ്യാർഥം:** ജായ, പുത്രൻ, ധനം തുടങ്ങിയ "മാനുഷ വിത്ത"ത്തിൽ അനാഢ്യന്മാർ അബഹുമതന്മാരും അസക്താത്മാക്കളും, വേദങ്ങളിൽ ആഢ്യന്മാരും വേദപ്രതിപാദ്യമായ അഹിംസ, സത്യം, അസ്തേയം, അപരിഗ്രഹം, ബ്രഹ്മചര്യം തുടങ്ങിയ സമാധിസാധനങ്ങളിൽ മാത്രം ശ്രദ്ധാലുക്കളായ ദ്വിജന്മാർ ദുർദ്ധർഷന്മാരും ദുഷ്പ്രകംപ്യന്മാരുമാകുന്നു. അവരെ ബ്രഹ്മത്തിൽ നിന്നകറ്റാൻ ആർക്കും കഴിയുന്നതല്ല. അവരെ ബ്രഹ്മത്തിന്റെ ശരീരമായി കരുതണം. അവർ ബ്രഹ്മം തന്നെയാണെന്നർത്ഥം.

**ഭാഷ്യം:** കിഞ്ച ബ്രഹ്മവിന്മഹിമൈഷഃ

**ഭാഷ്യാർഥം:** ഇതും ബ്രഹ്മവിത്തിന്റെ മഹിമയാകുന്നു.

**സർവ്വാൻ സ്വിഷ്ടകൃതോ ദേവാൻ വിദ്യാദ്യ ഇഹ കശ്ചന**
**ന സമാനോ ബ്രാഹ്മണസ്യ യസ്മിൻ പ്രയതതേ സ്വയം 37**

**അന്വയം:** സ്വിഷ്ടകൃതഃ സർവ്വാൻ ദേവാൻ യഃ കശ്ചന ഇഹ വിദ്യാത് സ ബ്രാഹ്മണസ്യ സമാനോ ന ഭവതി. യസ്മിൻ സ്വയം പ്രയതതേ സ ദേവോപി ന സമാനഃ സ്യാത്.

**അന്വയാർഥം:**സ്വിഷ്ടകൃത്തുക്കളായ സർവ്വദേവന്മാരെയും ആരാണോ അറിയുന്നത്, അവൻ ബ്രാഹ്മണനു തുല്യനല്ല. ഏതു ദേവനിലാണോ സ്വയം പ്രയത്നിക്കുന്നത്, ആ ദേവനും സമാനനല്ല.

**ഭാഷ്യം:** സർവ്വാൻ അഗ്ന്യാദീൻ സ്വിഷ്ടകൃതഃ സുഷ്ഠു ഇഷ്ടം കുർവ്വന്തീതി. തഥാ ച ശ്രുതിഃ 'സ്വിഷ്ടം കുർവ്വൻ സ്വിഷ്ടകൃത്' ഇതി. ദേവാൻ പ്രത്യേകമുദ്ദിശ്യ ത്യാഗാർത്ഥം വിദ്യാത് യ ഇഹ കശ്ചന സർവ്വദേവതായാജ്യപി ബ്രാഹ്മണസ്യ ന സമാനഃ ബ്രാഹ്മണേന ബ്രഹ്മവിദാ ന സമാനഃ ഇത്യർത്ഥഃ. നൈതദാശ്ചര്യം, യസ്മിൻ ദേവതാവിശേഷേ ഹവിഷ ഉദ്ദേശത്യാഗേന ഫലാർത്ഥം പ്രയതതേ സ്വയം യജമാനഃ "ഇദമഗ്നയേ ഇദമിന്ദ്രായ" ഇതി സോƒപി ഹവിഷ്പ്രതിയോഗീ ദേവതാ വിശേഷഃ ന സമാനോ ബ്രഹ്മവിദാ, കിമു വക്തവ്യം ദേവപശുർ യജമാനോ ന സമാന ഇതി. തഥാ ച മോക്ഷധർമേ "ബ്രാഹ്മണസ്യ ന സാദൃശ്യേ വർത്തതേ സോപി കിം പുനഃ; ഇജ്യതേ യേന മന്ത്രേണ യജമാനോ ദ്വിജോത്തമഃ" ഇതി. തഥാ ചാഹ ഭഗവാൻ മനുഃ "ബ്രഹ്മവിദ്ഭ്യഃ പരം ഭൂതം നകിഞ്ചിദിഹ വിദ്യതേ" ഇതി.

**ഭാഷ്യാർഥം:** സ്വിഷ്ടകൃത്തുക്കളായ സർവ്വദേവന്മാരെയും അഗ്ന്യാദി ദേവന്മാരെയെല്ലാം അറിയുന്ന സർവ്വദേവതായാജി യായ ഒരാളും ബ്രഹ്മജ്ഞാനിക്കു തുല്യനല്ല. സുഷ്ഠുവായി, നന്നായി, ഇഷ്ടത്തെ ചെയ്യുന്നവർ സ്വിഷ്ടകൃത്തുകൾ. അത് ആശ്ചര്യമൊന്നുമല്ല. "സ്വിഷ്ടം ചെയ്യുന്നവൻ സ്വിഷ്ടകൃത്ത്" എന്നു

ശ്രുതിയും പറയുന്നു. യാതൊരു ദേവതാവിശേഷത്തിലാണോ ഹവിസ്സിന്റെ സോദ്ദേശ്യമായ ത്യാഗത്താൽ യജമാനൻ സ്വയം ഫലത്തിനുവേണ്ടി പ്രയത്നിക്കുന്നത്, ഹവിഷ്പ്രതിയോഗിയായ, ഹവിർഭോക്താവായ, ആ ദേവതാവിശേഷം പോലും ബ്രഹ്മ വിത്തിനു സമാനനല്ല. ദേവപശുവായ യജമാനൻ സമാനന ല്ലെന്നു പിന്നെപ്പറയണമോ? "മന്ത്രം ചൊല്ലി യജിക്കുന്ന ദ്വിജോത്തമൻ പോലും ബ്രാഹ്മണനു തുല്യനല്ല" എന്നു മോക്ഷധർമത്തിലും പറഞ്ഞിരിക്കുന്നു. "ബ്രഹ്മജ്ഞാനിയെക്കാൾ ശ്രേഷ്ഠമായിട്ടൊരു ഭൂതവും (പ്രാണിയും) ലോകത്തില്ല" എന്നു ഭഗവാൻ മനുവും പറഞ്ഞിരിക്കുന്നു.

**ഭാഷ്യം:** പുനരപി തസ്യൈവ സമാചാരമാഹ

**ഭാഷ്യാർഥം:** വീണ്ടും ബ്രഹ്മവിത്തിന്റെ സമാചാരത്തെപ്പറ്റി പറയുന്നു

**യമപ്രയതമാനം തു മാനയന്തി സ മാനിതഃ**
**ന മാന്യമാനോ മന്യേത നാവമാനേ വിസംജ്വരേത് 38**

**അന്വയം:** അപ്രയതമാനം യം തു മാനയന്തി, സ മാനിതഃ മാന്യമാനഃ അഹമിതി ന മന്യേത. തഥാ അവമാനേ ച ന വിസംജ്വരേത്.

**അന്വയാർഥം:** അപ്രയതമാനനായ സ്ഥിതപ്രജ്ഞനെ അറിയുന്ന ചിലർ പൂജിക്കുകയാണെങ്കിൽ പൂജിതനായ ബ്രഹ്മ ജ്ഞാനി ഞാൻ സംപൂജ്യനാണെന്നു വിചാരിക്കരുത്. അതു പോലെ അവമാനം ഉണ്ടായാലും ദുഃഖിക്കരുത്.

**ഭാഷ്യം:** യം ബ്രഹ്മവിദം അപ്രയതമാനം തൂഷ്ണീംഭൂതം സർവ്വോപസംഹാരം കൃത്വാ സ്വേ മഹിമ്നി വ്യവസ്ഥിതം ബ്രഹ്മചര്യാദേവ കൃതസന്യാസിനം വേദാന്തവിജ്ഞാന

സുനിശ്ചിതാർത്ഥം പരമഹംസപരിവ്രാജകാചാര്യം ഗൂഢചാരിണം കേചിദ് വിദ്വാംസഃ സ്ഥിതപ്രജ്ഞലക്ഷണജ്ഞാഃ ബ്രഹ്മവിദിതി മത്വാ മാനയന്തി പൂജയന്തി ചേത്, സ തൈഃ പൂജിതോ വിദ്വാൻ ന മാന്യമാനഃ അഹമിതി ന മന്യേത. തഥാ, സ്ഥിതപ്രജ്ഞലക്ഷണാനാമനഭിജ്ഞാഃ ജഡ ഇതി മത്വാ അവമാനം കുർവ്വന്തി ഇതി ചേത്, തസ്മിൻ അവമാനേ നിമിത്തേ ന വിസംജ്വരേത് നാനുതപേത്.

**ഭാഷ്യാർഥം:** അപ്രയതമാനനും തൂഷ്ണീംഭൂതനും സർവ്വവും ഉപസംഹരിച്ചു സ്വന്തം മഹിമയിൽ വ്യവസ്ഥിതനും ബ്രഹ്മചര്യം മുതൽ തന്നെ സന്യാസം സ്വീകരിച്ചവനും വേദാന്തവിജ്ഞാന സുനിശ്ചിതാർത്ഥനും പരമഹംസപരിവ്രാജകാചാര്യനും ഗൂഢ ചാരിയുമായ ബ്രഹ്മവിത്തിനെ സ്ഥിരപ്രജ്ഞലക്ഷണജ്ഞരായ വിദ്വാന്മാർ ബ്രഹ്മവിത്താണെന്നറിഞ്ഞു പൂജിക്കുകയാണെങ്കിൽ, പൂജിതനായ വിദ്വാൻ താൻ പൂജിക്കപ്പെടുന്നല്ലോ എന്നു കരുതി സന്തോഷിക്കുകയോ അഹങ്കരിക്കുകയോ അഭിമാനം കൊള്ളു കയോ ചെയ്യരുത്. അതുപോലെ, സ്ഥിതപ്രജ്ഞലക്ഷണങ്ങൾ അറിയാത്തവർ ജഡനാണെന്നു കരുതി അവമാനിക്കുകയാ ണെങ്കിൽ അതിൽ ചൂടാവുകയും, സന്തപിക്കുകയും, ചെയ്യരുത്.

**ഭാഷ്യം:** കഥം തർഹി മാനിതേനാവമാനിതേന വാ മന്തവ്യമിത്യാഹ ശ്ലോകദ്വയേന

**ഭാഷ്യാർഥം:** മാനിതനോ അവമാനിതനോ ആയ ബ്രഹ്മവിത്ത് എന്താണു ചിന്തിക്കേണ്ടതെന്നു രണ്ടു ശ്ലോകങ്ങൾ കൊണ്ടു പറയുന്നു

**ലോകസ്വഭാവവൃത്തിർഹി നിമേഷോന്മേഷവത്സദാ**
**വിദ്വാംസോ മാനയന്തീഹ ഇതി മന്യേത മാനിതഃ** 39

**അധർമവിദുഷോ മൂഢാ ലോകശാസ്ത്രവിവർജിതാഃ**
**ന മാന്യം മാനയിഷ്യന്തി ഇതി മന്യേദമാനിതഃ 40**

**അന്വയം:** യദിദം വിദ്വാംസോ ബ്രഹ്മവിദം മാനയന്തീതി തത് തേഷാം നിമേഷോന്മേഷവത് ലോകസ്വഭാവവൃത്തിരിതി മാനിതഃ സദാ മന്യേത. അധർമവിദുഷഃ ലോകശാസ്ത്രവിവർജിതാഃ മൂഢാഃ മാന്യം ന മാനയിഷ്യന്തീതി അവമാനിതഃ മന്യേത.

**അന്വയാർഥം:**ഈ ലോകത്തു വിദ്വാന്മാർ ബ്രഹ്മവിത്തിനെ മാനിക്കുന്നു എന്നത് അവരുടെ ഇമവെട്ടൽ പോലെ ലോകത്തിന്റെ സ്വാഭാവികമായ വൃത്തിയാണെന്നു മാനിതനായ വിദ്വാൻ എപ്പോഴും വിചാരിക്കണം. അതുപോലെ, അധർമവിദ്വാന്മാരും ലോകശാസ്ത്രവിവർജിതന്മാരുമായ മൂഢന്മാർ മാന്യനെ മാനിക്കുകയില്ലെന്നും അവമാനിതനാകുന്ന വിദ്വാൻ മനസ്സിലാക്കണം.

**ഭാഷ്യം:** യദിദം വിദ്വാംസോ ബ്രഹ്മവിദം മാനയന്തി ഇതി തത്തേഷാം നിമേഷോന്മേഷവത് സ്വഭാവവൃത്തിഃ സ്വഭാവികീ പ്രവൃത്തിഃ ഇതി മന്യേത. തഥാ, അവമാനിതോ ജനൈഃ അവജ്ഞാതോ വിദ്വാനേവം മന്യേത അധർമവിദുഷോ മൂഢാഃ, വിവേകഹീനാ, ലോകശാസ്ത്രവിവർജിതാ ന മാന്യം, മാനാർഹം, മാനയിഷ്യന്തി, മാന്യമപി ന മാനയിഷ്യന്തി, ഇത്യേതത് അവിദുഷാം സ്വഭാവ ഇതി മന്യേത അമാനിതഃ അപൂജിതോ വിദ്വാൻ.

**ഭാഷ്യാർഥം:** വിദ്വാന്മാർ ബ്രഹ്മവിത്തിനെ മാനിക്കുന്നു എന്നത് അവരുടെ നിമേഷോന്മേഷങ്ങൾ (ഇമവെട്ടൽ) പോലെ സ്വഭാവവൃത്തി, സ്വാഭാവികമായ പ്രവൃത്തിയാണെന്നു വിചാരിക്കണം. അതുപോലെ, അവമാനിതൻ ജനങ്ങളാൽ അവജ്ഞാതനായ വിദ്വാൻ ഇങ്ങനെ കരുതണം. അധർമവിത്തുക്കളായ

മൂഢന്മാർ, ലോകശാസ്ത്രവിവർജിതന്മാരായ അവിവേകികൾ, മാന്യനെ ബഹുമാനിക്കയില്ലെന്നത് അവിദ്വാന്മാരുടെയും സ്വഭാവ മാണെന്ന് അപൂജിതനായ വിദ്വാൻ അറിഞ്ഞിരിക്കണം.

## മാനവും മൗനവും

**ഭാഷ്യം:** ഇദാനീം മാനമൗനയോഃ ഭിന്നവിഷയത്വമാഹ

**ഭാഷ്യാർഥം:** ഇനി മാനവും മൗനവും ഭിന്നവിഷയങ്ങളാണെന്നു പറയുന്നു

**ന വൈ മാനശ്ച മൗനം ച സഹിതൗ വസതഃ സദാ**
**അയം മാനസ്യ വിഷയോ ഹ്യസൗ മാനസ്യ തദ്വിദുഃ 41**

**അന്വയം:** മാനശ്ച മൗനഞ്ച സഹിതൗ നൈവ വസതഃ. അയം ലോകഃ സദാ മാനസ്യ വിഷയഃ. അസൗ (പരലോകം) മൗനസ്യ വിഷയഃ. തത് വിദുഃ.

**അന്വയാർഥം:**മാനവും മൗനവും സഹിതങ്ങളായി വസിക്കുന്നില്ല. എപ്പോഴും ഈ ലോകമാണു മാനത്തിന്റെ വിഷയം. പരലോകമാണു മൗനത്തിനു വിഷയം. അതാണു 'തത്' ബ്രഹ്മം എന്നറിയപ്പെടുന്നത്.

**ഭാഷ്യം:** ന വൈ മാനശ്ച മൗനം ച സഹിതൗ ഏകത്ര വസതഃ. സദാ അയം ഹി പ്രത്യക്ഷാദിഗോചരേ ലോകോ ലോക്യത ഇതി പ്രപഞ്ചോ മാനസ്യ വിഷയഃ ഇത്യർത്ഥഃ. അസൗ പരലോകോ മൗനസ്യ കോസൗ തത് വിദുഃ. തദിതി ബ്രഹ്മണോ നാമ. തഥാഹ ഭവവാൻ "ഓം തത്സദിതി നിർദ്ദേശോ ബ്രഹ്മണ സ്ത്രിവിധഃ സ്മൃതഃ" ഇതി. തഥാ ചാനുഗീതാസു "ഓം തത്സദ് വിഷ്ണവേ ചേതി സായൂജ്യാദിപ്രദാനി വൈ" ഇതി. തച്ഛബ്ദവാച്യം ബ്രഹ്മ മൗനസ്യ വിഷയ ഇത്യർത്ഥഃ. ഏതദുക്തം ഭവതി

"മാനാത് സംസാരപ്രാപ്തിഃ, മൗനേന ബ്രഹ്മപ്രാപ്തിഃ" ഇതി. ഉക്തം ച ഹൈരണ്യഗർഭേ "അന്നാംഗനാദി ഭോഗേഷു ഭാവോ മാന ഇതി സ്മൃതഃ, ബ്രഹ്മാനന്ദസുഖപ്രാപ്തിഹേതുർമൗനമിതി സ്മൃതഃ" ഇതി.

**ഭാഷ്യാർഥം:** മാനവും മൗനവും ഒന്നിച്ച് ഒരിടത്ത് ഇരിക്കുകയില്ല. സദാ പ്രത്യക്ഷാദിഗോചരമായ ഈ പ്രപഞ്ചമാണു മാനത്തിനു വിഷയമെന്നർത്ഥം. കാണപ്പെടുന്നു, അനുഭവിക്കപ്പെടുന്നു എന്ന അർത്ഥത്തിലാണു ലോകശബ്ദം പ്രയോഗിച്ചിരിക്കുന്നത്. പരലോകമാണു മൗനത്തിന്റെ വിഷയം. 'തത്' എന്നതു ബ്രഹ്മത്തിന്റെ നാമമാകുന്നു. അതാണു മൗനവിഷയം. "ഓം തത് സത് എന്നു മൂന്നു വിധത്തിൽ നിർദ്ദേശിക്കപ്പെടുന്നതു ബ്രഹ്മമാണ്" എന്നു ഭഗവാൻ പറഞ്ഞിരിക്കുന്നു. "ഓം തത് സത് വിഷ്ണവേ എന്ന മന്ത്രപദങ്ങൾ സായൂജ്യാദിപ്രദങ്ങളാകുന്നു" എന്ന് അനുഗീതയും പറഞ്ഞിരിക്കുന്നു. ഇവിടെ തച്ഛബ്ദവാച്യം 'തത്' എന്ന ശബ്ദത്തിന്റെ അർത്ഥമായ 'ബ്രഹ്മം' മൗനത്തിനു വിഷയമാകുന്നു എന്നർത്ഥം. അതുകൊണ്ടാണു "മാനം നിമിത്തം സംസാരപ്രാപ്തി, മൗനം കൊണ്ടു ബ്രഹ്മപ്രാപ്തി" എന്നു പറഞ്ഞിരിക്കുന്നത്. ഹൈരണ്യഗർഭത്തിലും ഇങ്ങനെ പറയപ്പെടുന്നു അന്നാംഗനാദിഭോഗങ്ങളിലുള്ള ഭാവമാണു മാനമെന്നും സ്മരിക്കപ്പെടുന്നു. ബ്രഹ്മാനന്ദസുഖപ്രാപ്തി ഹേതുവാണു മൗനമെന്നും സ്മൃതമായിരിക്കുന്നു"

**ഭാഷ്യം:** ഇദാനീം മാനാർത്ഥസംവാസേ അപവർഗാഭാവം ദർശയതി.

**ഭാഷ്യാർഥം:** ഇനി മാനവിഷയസഹവാസത്തിൽ അപവർഗം, മോക്ഷം, ഇല്ലെന്നു പറയുന്നു.

**ശ്രീർഹി മാനാർത്ഥസംവാസാത്സാ ചാപി പരിപന്ഥിനീ.**
**ബ്രാഹ്മീ സുദുർലഭാ ശ്രീർഹി പ്രജ്ഞാഹീനേന ക്ഷത്രിയ 42**

**അന്വയം:** ഹേ ക്ഷത്രിയ, മാനാർത്ഥസംവാസാത് ശ്രീർഹി ഭവതി. സാ ചാപി പരിപന്ഥിനീ. പ്രജ്ഞാഹീനേന ബ്രാഹ്മീ ശ്രീഃ സുദുർലഭാ ഹി.

**അന്വയാർഥം:**അല്ലയോ ക്ഷത്രിയ, മാനാർത്ഥസംവാസം കൊണ്ടു ശ്രീ (ഐശ്വര്യം) ഉണ്ടാകുന്നു. എന്നാൽ, ആ ശ്രീ പരിപന്ഥിനി ആകുന്നു. പ്രജ്ഞാഹീനനാൽ ബ്രാഹ്മിയായ ശ്രീ സുദുർലഭയാകുന്നു.

**ഭാഷ്യം:** ഹേ ക്ഷത്രിയ, മാനാർത്ഥസംവാസാത് മാനവിഷയ സംവാസാത് മാനഗോചരപ്രപഞ്ചേ പരിവർതമാനസ്യ സ്വർഗ പശ്വന്നാദ്യാദിസാധനഭൂതം കർമ്മാനുതിഷ്ഠതോ വിഷവിഷാന്ധ സ്യ ശ്രീർഹി ഭവതി. സാ ചാപി ശ്രീഃ പരിപന്ഥിനീ ശ്രേയോ മാർഗവിരോധിനീ. തഥാ ച മോക്ഷധർമേ "നിബന്ധിനീ രജ്ജുരേഷാ യാ ഗ്രാമേ വസതോ രതിഃ, ഛിത്ത്വൈനാം സുകൃതോ യാന്തി നൈനാം ഛിന്ദന്തി ദുഷ്കൃതഃ" ഇതി. യ ഏവം ശ്രിയാഭിഭൂതോ മൂഢഃ സൻ വിഷയേഷു പ്രവർത്തതേ, തേന പ്രജ്ഞാഹീനേന വിദ്യാഹീനേന ബ്രാഹ്മീ ബ്രഹ്മാനന്ദ ലക്ഷണാ ശ്രീഃ ദുർലഭാ. തഥാച ഹൈരണ്യഗർഭേ "യാ നിത്യാ ചിദ്ഘനാനന്ദാ ഗുണരൂപവിവർജിതാ, ആനന്ദാഖ്യാ പരാ ശുദ്ധാ ബ്രാഹ്മീ ശ്രീരിതി കഥ്യതേ" ഇതി. സാച സുദുർലഭാ ശ്രവണായാപി ന ശക്യാ. തഥാ ച ശ്രുതിഃ "ശ്രവണായാപി ബഹുഭിർയോ ന ലഭ്യഃ" ഇതി.

**ഭാഷ്യാർഥം:** അല്ലയോ ക്ഷത്രിയ, മാനാർത്ഥസംവാസ ത്താൽ, മാനവിഷയസഹവാസത്താൽ, മാനഗോചരമായ പ്രപഞ്ച ത്തിൽ പരിവർത്തിക്കുന്നവനും സ്വർഗം, പശു, അന്നം മുതലായ

വയുടെ സാധനഭൂതമായ കർമ്മം അനുഷ്ഠിക്കുന്നവനും ആയ വിഷയവിഷാസ്ഥനു ശ്രീ, ഐശ്വര്യം, ഉണ്ടാകുന്നു. ആ ശ്രീയും പരിപന്ഥിനിയാകുന്നു, ശ്രേയോമാർഗത്തിനു, മോക്ഷമാർഗ ത്തിനു, വിരോധിനി ആകുന്നു. "ഗ്രാമവാസിയായ വിദ്വാന്റെ രതി അവനെ ബന്ധിക്കുന്ന പാശമാകുന്നു; ഈ പാശത്തെ ഛേദിച്ചു സുകൃതികൾ മോക്ഷം പ്രാപിക്കുന്നു, ദുഷ്കൃതികൾ ആ പാശത്തെ നശിപ്പിക്കുന്നില്ല" എന്നു മോക്ഷധർമത്തിൽ പറയുന്നു. ശ്രീയാൽ അഭിഭൂതനായ മൂഢൻ വിഷയങ്ങളിൽ പ്രവർത്തിക്കുന്നു. പ്രജ്ഞാഹീനനും വിദ്യാഹീനനുമായ അവനു ബ്രാഹ്മിയായ ബ്രഹ്മാനന്ദലക്ഷണയായ ശ്രീ സുദുർലഭയാ കുന്നു. "നിത്യയും ചിദ്ഘനാനന്ദയും ഗുണരൂപവിവർജിതയും ആനന്ദാഖ്യയും പരയും ശുദ്ധയുമായ ശ്രീയാണു ബ്രാഹ്മിയായ ശ്രീ എന്നു പറയപ്പെടുന്നത്" എന്നു ഹിരണ്യഗർഭത്തിൽ പറഞ്ഞി രിക്കുന്നു. ഈ ബ്രാഹ്മിയായ ശ്രീ സുദുർലഭയാകുന്നു. ശ്രവി ക്കാൻ പോലും അശക്യയാകുന്നു. "വളരെപ്പേർക്കും കേൾക്കാൻ പോലും കഴിയാത്തതാണു ബ്രഹ്മം" എന്നു ശ്രുതിയും പറയുന്നു.

**ഭാഷ്യം:** ഇദാനീം ബ്രഹ്മലക്ഷ്മീ പ്രവേശദ്വാരാണി ദർശയതി

**ഭാഷ്യാർഥം:** ഇനി ബ്രഹ്മലക്ഷ്മിയെ പ്രാപിക്കുന്നതിനുള്ള വാതിലുകൾ കാണിച്ചുതരുന്നു

**ദ്വാരാണി സമ്യക് പ്രവദന്തി സന്തോ**
**ബഹുപ്രകാരാണി ദുരാചരാണി**
**സത്യാർജവേ ഹ്രീർദ്ദമശൗചവിദ്യാഃ**
**ഷണ്മാനമോഹപ്രതിബന്ധകാനി 45**

**അന്വയം:** സന്തഃ ബഹുപ്രകാരാണി ദുരാചരാണി ദ്വാരാണി സമ്യക് പ്രവദന്തി. സത്യാർജവേ, ഹ്രീഃ, ദമശൗചവിദ്യാഃ ഇത്യേതാനി 'ഷട്' മാനമോഹപ്രതിബന്ധകാനി ഭവന്തി.

**അന്വയാർഥം:**സത്തുക്കൾ ബഹുപ്രകാരങ്ങളും ദുരാചരങ്ങളുമായ ദ്വാരങ്ങളെപ്പറ്റി ഭംഗിയായി പറഞ്ഞിട്ടുണ്ട്. സത്യം ആർജാവം, ഹ്രീ, ദമം, ശൗചം, വിദ്യ എന്നിങ്ങനെ ആറെണ്ണമാണു മാനമോഹപ്രതിബന്ധകങ്ങളായിത്തീരുന്നത്.

**ഭാഷ്യം:** ദ്വാരാണി ബ്രഹ്മലക്ഷ്മീപ്രവേശദ്വാരാണി സമ്യക് പ്രവദന്തി സന്തഃ ബഹുപ്രകാരാണി ദുരാചരാണി, ദുഃഖാചരണാനി. കാനി താനി? സത്യാർജവേ. സത്യം യഥാർത്ഥ സംഭാഷണം ഭൂതഹിതം ച. ആർജവം അകൗടില്യം. ഹ്രീഃ, ആകാര്യകരണേ ലജ്ജാ. ദമശൗചവിദ്യാഃ ദമഃ അന്തഃകരണോപരതിഃ. ബഹിഃകരണോപരതിരിതി കേചിത്. ശൗചം കൽമഷ പ്രക്ഷാളനം. വിദ്യാ ബ്രഹ്മവിദ്യാ. ഷട് ഏതാനി മാനമോഹ പ്രതിബന്ധകാനി.

**ഭാഷ്യർത്ഥം**: സജ്ജനങ്ങൾ ദ്വാരങ്ങളെപ്പറ്റി, ബ്രഹ്മലക്ഷ്മീ പ്രവേശദ്വാരങ്ങളെപ്പറ്റി ശരിയായി പറയുന്നുണ്ട്. അവ ബഹുപ്രകാരങ്ങളും ദുരാചരങ്ങളും ആകുന്നു. ക്ലേശത്തോടുകൂടി മാത്രം ആചരിക്കാവുന്നവ, ദുരാചരണങ്ങളാകുന്നു. അവ ഏതൊക്കെയാണ്? സത്യവും ആർജവവും. ഭൂതഹിതമായ യഥർത്ഥസംഭാഷണമാണ് സത്യം. ആർജവം കൗടില്യമില്ലായ്മ വഞ്ചനയില്ലായ്മ. അകൗടില്യമാണത്. ഹ്രീ എന്നു പറയുന്നത് അകാര്യകരണത്തിലുള്ള ലജ്ജയാകുന്നു. ദമ, ശൗച, വിദ്യകളിൽ ദമം അന്തഃകരണോപരതിയാകുന്നു. ബഹിഃകരണോപരതി എന്നു ചിലർ പറയുന്നു. കൽമഷപ്രക്ഷാളനമാണു ശൗചം. വിദ്യ ബ്രഹ്മവിദ്യ, ആത്മവിദ്യ തന്നെ. ഇവയാറുമാണു മാനമോഹപ്രതിബന്ധകങ്ങൾ, മാനമോഹങ്ങളെ നശിപ്പിക്കുന്നവ.

**ഇതി സനത്സുജാതീയഭാഷ്യേ പ്രഥമോദ്ധ്യായഃ**

**ഇപ്രകാരം സനത്സുജാതീയഭാഷ്യത്തിൽ ഒന്നാമദ്ധ്യായം സമാപ്തം**

# അദ്ധ്യായം രണ്ട്

### മൗനം ഉണ്ടാകുന്നത് ആർക്കാണ്?

**ഭാഷ്യം:** "അയം മാനസ്യ" ഇത്യാദിതാ മൗനമാഹാത്മ്യം പ്രദർശിതം ശ്രുത്വാ പ്രാഹ ധൃതരാഷ്ട്രഃ -

**ഭാഷ്യാർഥം:** ഭഗവാൻ സനത്കുമാരൻ മൗനമാഹാത്മ്യം വ്യക്തമാക്കിയതു കേട്ടിട്ടു ധൃതരാഷ്ട്രർ ചോദിച്ചു:

ധൃതരാഷ്ട്ര ഉവാച - ധൃതരാഷ്ട്രർ പറഞ്ഞു.

**കസ്യൈഷ മൗനഃ കതരന്നു മൗനം**
**പ്രബ്രൂഹി വിദ്വന്നിഹ മൗനഭാവം**
**മൗനേന വിദ്വാനുപയാതി മൗനം**
**കഥം മുനേ, മൗനമിഹാചരന്തി 1**

**അന്വയം:** കസ്യ ഏഷ മൗനഃ ഭവതി? കതരന്നു മൗനം പ്രബ്രൂഹി. ഹേ വിദ്വൻ, ഇഹ മൗനഭാവം മൗനം മൗനേന വിദ്വാനുപയാതി കിം? ഹേ മുനേ, കഥം മൗനം ആചരതി?

**അന്വയാർഥം:** ആർക്കാണു മൗനം സംഭവിക്കുന്നത? എന്താണു മൗനമെന്നു പറഞ്ഞാലും. ഹേ വിദ്വൻ, ഇവിടെ മൗനഭാവമായ മൗനത്തെ മൗനം കൊണ്ടു വിദ്വാൻ പ്രാപിക്കുകയാണോ? ഹേ മുനേ, മൗനം ആചരിക്കുന്നതെങ്ങിനെ?

**ഭാഷ്യം:** കസ്യ കീദൃശസ്യ ഏഷ പൂർവോക്തോ വാഗാദ്യുപരതിലക്ഷണോ മൗനഃ ഭവതി. കതരന്നു ഏതയോരസംഭാഷണാത്മസ്വരൂപയോഃ മൗനം പ്രബ്രൂഹി. ഹേ വിദ്വൻ, ഇഹ മൗനഭാവം മൗനസ്യ സ്വഭാവം മൗനേന തൂഷ്ണീംഭാവേന

വിദ്വാനുപയാതി മൗനം ബ്രഹ്മ, ആഹോസ്വിദന്യേന? കഥം മുനേ മൗനമിഹാചരന്തി?

**ഭാഷ്യാർഥം:** ഏതുതരത്തിലുള്ള മനുഷ്യനാണു മുൻപു പറഞ്ഞ വാഗാദികളുടെ ഉപരതിരൂപമായ മൗനം ഉണ്ടാകുന്നത്? അസംഭാഷണവും, ആത്മസ്വരൂപവും മൗനമാണ്; സംഭാഷണം ഇല്ലാതിരിക്കുന്നതാണു അസംഭാഷണം. ഇവയിൽ ഏതാണു മൗനമെന്നു വേർ തിരിച്ചു പറഞ്ഞാലും. ഹേ വിദ്വൻ, ഇവിടെ മൗനത്തിന്റെ സ്വഭാവമായ മൗനഭാവത്തെ മൗനമായ ബ്രഹ്മത്തെ തൂഷ്ണീംഭാവം (മിണ്ടാതിരിക്കൽ) കൊണ്ടാണോ വിദ്വാൻ പ്രാപിക്കുന്നത്, അതോ അന്യമായ മൗനം കൊണ്ടാണോ? ഹേ മുനേ, എങ്ങിനെയാണിവിടെ മുനിമാർ മൗനമാചരിക്കുക?

**ഭാഷ്യം:** ഏവം പൃഷ്ടഃ പ്രാഹ ഭഗവാൻ:

**ഭാഷ്യാർഥം:** ഇപ്രകാരം അനുയുക്തനായ ഭഗവാൻ പറയുന്നു.

സനത്സുജാത ഉവാച – സനത്കുമാരൻ പറഞ്ഞു

**യതോ ന വേദാ മനസാ സഹൈനം–**
**മനുപ്രവിശ്യന്തി തതോഽഥ മൗനം**
**യത്രോത്ഥിതോ വേദശബ്ദസ്തഥായം**
**സ തന്മയത്വേന വിഭാതി രാജൻ 2**

**അന്വയം:** യതഃ വേദാഃ മനസാ സഹ ഏനം ന അനുപ്രവിശ്യന്തി തതോഽഥ മൗനം. ഹേ രാജൻ, യത്ര ഉത്ഥിതഃ വേദശബ്ദഃ തഥാ അയം സ തന്മയത്വേന വിഭാതി.

**അന്വയാർഥം:** യാതൊന്നുകൊണ്ടാണോ വേദങ്ങൾ മനസ്സിനോടൊത്ത് ഇവനെ പ്രാപിക്കാതിരിക്കുന്നത്, അതുകൊണ്ട്

ഇവൻ മൗനമാകുന്നു. ഹേ രാജൻ, ഏതർത്ഥത്തിലാണോ വേദശബ്ദം ഉത്ഥിതമായത് അതുപോലെ ഈ പരമാത്മാവു തന്മയത്വേന അറിയപ്പെടുന്നു.

**ഭാഷ്യം:** യതഃ യസ്മാത് വേദാ മനസാ സഹ ഏനം പരമാത്മാനം ന അനുപ്രവിശ്യന്തി തഥാ ച ശ്രുതിഃ "യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ" ഇതി. തതഃ തസ്മദേവ കാരണാത് സ ഏവ വാചാമഗോചരഃ പരമാത്മാ മൗനം. യദ്യേവം കിംലക്ഷണസ്തർഹി പരമാത്മാ? അത്രാഹ യത്രോത്ഥിതോ വേദശബ്ദഃ യസ്മിൻ അർത്ഥേ നിമിത്തഭൂതേ സമുത്ഥിതോ വേദശബ്ദഃ ശാസ്ത്രാദികാരണം ബ്രഹ്മേത്യർഥഃ. അഥവാ, യസ്മിൻ സംവേദനാഖ്യേ ഉത്ഥിതോ വാചകത്വേന പ്രയുക്തോ വേദശബ്ദ ഇത്യർഥഃ. തഥാ വേദശബ്ദപ്രതിപാദ്യഃ സംവിദ്രൂപഃ അയം പരമാത്മാ. യദി വാചാമഗോചരഃ പരമാത്മാ, കഥമേതദവഗമ്യതേ സംവിദ്രൂപഃ പരമാത്മേതി? തത്രാഹ സ പരമാത്മാ തന്മയത്വേന ജ്യോതിർമയത്വേന അസ്മാകം വിഭാതി രാജൻ. ഏവമേവാസ്മാകനുഭവഃ നാത്രാവിശ്വാസഃ കർതവ്യ ഇത്യർഥഃ. അഥവാ, ശ്രുതിസ്മൃതീതിഹാസപുരാണാദിഷു ജ്യോതിർമയത്വേന പ്രതീയതേ. തഥാ ച ശ്രുതി "തം ദേവാഃ ജ്യോതിഷാം ജ്യോതിഃ", "അന്തഃശരീരേ ജ്യോതിർമയോ ഹി ശുഭ്രോ യം പശ്യന്തി യതയഃ ക്ഷീണദോഷാഃ" ഇതി. തഥാ ച ഭഗവാൻ "ജ്യോതിഷാമപിതജ്ജ്യോതിസ്തമസഃ പരമുച്യതേ" ഇതി.

**ഭാഷ്യാർഥം:** വേദങ്ങൾ മനസ്സോടൊത്ത് ഈ പരമാത്മാവിനെ പ്രാപിക്കുന്നില്ല. "മനസ്സിനോടൊത്തു വാക്കുകൾ യാതൊന്നിനെ പ്രാപിക്കാതെ പിന്തിരിയുന്നു' എന്നു ശ്രുതിയും പറയുന്നു. അതുകൊണ്ടു വാക്കുകൾക്കു അഗോചരമായ ആ പരമാത്മാവു തന്നെയാണു ബോധമായ മൗനം. അങ്ങിനെയാണെങ്കിൽ, പരമാത്മാവിന്റെ ലക്ഷണം എന്താണ്? പറയുന്നു:

ഏതർത്ഥത്തിലാണോ വേദശബ്ദം സമുത്ഥിതമായത് ഏതു ബോധത്തിലാണോ ശബ്ദം ജാതമായത്, ആ വേദശബ്ദം ശാസ്ത്രാദികാരണമായ ബ്രഹ്മമാകുന്നു. അഥവാ യാതൊരു സംവേദനാഖ്യവസ്തുവിൽ ഉത്ഥിതവും വാചകത്വേന പ്രയുക്തവുമായ വേദശബ്ദം എന്നർത്ഥം. ഓങ്കാരമാണത്. അങ്ങനെ വേദശബ്ദപ്രതിപാദ്യവും, സംവിദ്രൂപവും (ബോധരൂപം) ആണ് ആ പരമാത്മാവ്. പരമാത്മാവു വാചാമഗോചരനാണെങ്കിൽ സംവിദ്രൂപനാണു പരമാത്മാവെന്നു എങ്ങിനേ മനസ്സിലാക്കാൻ കഴിയും? പറയാം, ഹേ രാജൻ, തന്മയമായി ജ്യോതിർമയമായിട്ടാണു നമുക്കു അറിയാൻ കഴിഞ്ഞിട്ടുള്ളത്. ഇത്തരത്തിലാണു നമ്മുടെ അനുഭവം. ഇക്കാര്യത്തിൽ അവിശ്വസിക്കേണ്ട കാര്യമില്ല. അഥവാ, ശ്രുതിസ്മൃതീതിഹാസപുരാണാദികളിൽ ആത്മാവു ജ്യോതിർമയമായിട്ടാണു അറിയപ്പെടുന്നത്. "അവൻ ജ്യോതിസ്സുകളുടെ ജ്യോതിസ്സാണെന്നു ദേവന്മാർ പറയുന്നു", "ശരീരാന്തർഭാഗത്തു ജ്യോതിർമയനും, ശുഭ്രനും (ശുദ്ധൻ) ആയ ആ പരമാത്മാവിനെ ക്ഷീണദോഷന്മാരായ യതികൾ കാണുന്നു" എന്നെല്ലാം ശ്രുതിയും പറയുന്നു. "ജ്യോതിസ്സുകൾക്കും ജ്യോതിസ്സായ അതു തമസഃപരമാണെന്നു പറയപ്പെടുന്നു" എന്നു ഭഗവാനും പറയുന്നു.

**വേദസ്വഭാവം**

**ഭാഷ്യം:** ഇദാനീം വേദസ്വാഭാവപരിജ്ഞാനായ പ്രാഹ ധൃതരാഷ്ട്രഃ

**ഭാഷ്യാർഥം:** വേദസ്വഭാവമെന്തെന്നറിയുന്നതിന്നു വേണ്ടി ധൃതരാഷ്ട്രർ ചോദിക്കുന്നു.

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു.

**ഋചോ യജും്ഷ്യധീതേ യഃ സാമവേദം ച യോ ദ്വിജഃ**
**പാപാനി കുർവൻ പാപേന ലിപ്യതേ ന സ ലിപ്യതേ 3**

**അന്വയം:** പാപാനി കുർവൻ യഃ ദ്വിജഃ ഋചഃ യജൂംഷി സാമവേദം ച അധീതേ സ കിം പാപേന ലിപ്യതേ ന വാ ലിപ്യതേ?

**അന്വയാർഥം:** ഋക്, യജുസ്സ്, സാമം എന്നീ വേദങ്ങൾ അധ്യയനം ചെയ്യുന്ന ദ്വിജൻ പാപങ്ങൾ ചെയ്യുകയാണെങ്കിൽ അയാളെ പാപം ബാധിക്കുമോ? അതോ പാപം ബാധിക്കുകയില്ലേ?

**ഭാഷ്യം:** യഃ പാപാനി കുർവൻ ഋഗാദിവേദം അധീതേ സ തേന വേദാധ്യായനേന പൂയതെ ന വാ? ഏതദ് വക്തുമർഹസീത്യഭിപ്രായഃ.

**ഭാഷ്യാർഥം:** യാതൊരു ദ്വിജനാണോ പാപങ്ങൾ ചെയ്തുകൊണ്ടു ഋഗാദിവേദങ്ങൾ അദ്ധ്യയനം ചെയ്യുന്നത് അയാൾ ആ വേദാധ്യായനം കൊണ്ടു പൂതനാകുന്നുണ്ടോ? ഇല്ലയോ? എന്നു പറയാൻ അർഹിക്കുന്നു എന്നഭിപ്രായം.

**ഭാഷ്യം:** ഏവം പൃഷ്ടഃ പ്രാഹ ഭഗവാൻ

**ഭാഷ്യാർഥം:** ഇങ്ങിനെ പൃഷ്ടനായ (ചോദിതനായ) ഭഗവാൻ പറയുന്നു.

സനത്സുജാത ഉവാച – സനത്കുമാരൻ പറഞ്ഞു,

**നൈനം സാമാന്യൃചോ വാപി യജൂംഷീ ച വിചക്ഷണ**
**ത്രായന്തേ കർമ്മണഃ പാപാന്നതേ മിഥ്യാ ബ്രവീമ്യഹം 4**

**അന്വയം:** ഏതം സാമാനി ഋചഃ വാപി യജൂംഷി ച ഹേ വിചക്ഷണ, പാപാത് കർമണഃ ന ത്രായന്തേ. നാഹം തേ മിഥ്യാ ബ്രവീമി.

**അന്വയാർഥം:** ഇവനെ സാമങ്ങളോ, ഋക്കുകളോ, യജുസ്സു കളോ, ഹേ ബുദ്ധിമൻ, പാപകർമ്മത്തിൽ നിന്നു ത്രാണനം ചെയ്യുന്നില്ല. ഞാൻ നിന്നോടു വൃഥാ പറയുകയല്ല.

**ഭാഷ്യം:** യഃ പാപാനി കുർവൻ ഋഗാദിവേദമധീതെ നൈനം പ്രതിഷിദ്ധാചാരിണം ഋഗാദയോ വേദാഃ പാപാത് കർമണഃ ത്രായന്തേ, ന രക്ഷന്തി. ന തേ മിഥ്യാ ബ്രവീമ്യഹം ഏവമേവൈ തത്, നാത്രാവിശ്വാസഃ കർതവ്യ ഇത്യർഥഃ.

**ഭാഷ്യാദർഥം:** യാതൊരുവനാണോ പാപങ്ങൾ ചെയ്തു കൊണ്ടു ഋഗ്വേദവും യജുർവേദവും, സാമവേദവും, അദ്ധ്യയനം ചെയ്യുന്നത്, പ്രതിഷിദ്ധകർമ്മം ആചരിക്കുന്ന ഇവനെ ഋഗാദി വേദങ്ങൾ പാപകർമ്മത്തിൽ നിന്നു സംരക്ഷിക്കുന്നില്ല. ഞാൻ നിന്നോടു കള്ളം പറയുകയല്ല. സത്യമാണിത്. ഇതിൽ അവിശ്വാസത്തിന്നു ഒട്ടും സ്ഥാനമില്ല എന്നർത്ഥം.

**ഭാഷ്യം:** കിം കുർവന്തീതി ചേത്, തത്രാഹ

**ഭാഷ്യാർഥം:** അവ എന്തു ചെയ്യുന്നു എന്നിനി പറയുന്നു.

**ന ച്ഛന്ദാംസി വൃജിനാത്താരയന്തി**
**മായാവിനം മായയാ വർത്തമാനം**
**നീഡം ശകുന്താ ഇവ ജാതപക്ഷാ-**
**ശ്ഛന്ദാംസ്യേനം പ്രജഹന്ത്യന്തകാലേ** 5

**അന്വയം:** ഛന്ദാംസി മായാവിനം മായയാ വർത്തമാനം ഏനം വൃജിനാത് ന താരയന്തി. ജാതപക്ഷാ ശകുന്താ നീഡമിവ ഛന്ദാംസി അന്തകാലേ ഏനം പ്രജഹന്തി.

**അന്വയാർഥം:** ഛന്ദസ്സുകൾ മായാവിയും, മായ കൊണ്ടു വർത്തിക്കുന്നവനുമായ ഇവനെ വൃജിനത്തിൽനിന്നു രക്ഷിക്കുന്നില്ല. ജാതപക്ഷങ്ങളായ ശകുന്തങ്ങൾ നീഡത്തെ എന്നപോലെ ഈ ഛന്ദസ്സുകൾ അന്തകാലത്തു ഇവനെ ഉപേക്ഷിക്കുന്നു.

**ഭാഷ്യം:** ന ഛന്ദാംസി എനം വൃജിനാത് അധർമാത് നാസ്തികം പാപകാരിണം അധീതവേദം അധീതവേദാർഥം മായാവിനം ധർമധ്വജിനം മായയാ വർത്തമാനം മിഥ്യാചാരിണം താരയന്തി ന രക്ഷന്തി. കിം കരിഷ്യന്തീതി ചേത് യഥാ ശകുന്താഃ പക്ഷിണഃ ജാതപക്ഷാഃ നീഡം സ്വാശ്രയം പരിത്യജന്തി, ഏവം ഛന്ദാംസി അന്തകാലേ മരണകാലേ ഏനം സ്വാശ്രയഭൂതം പ്രജഹന്തി, പരിത്യജന്തി, ന പുരുഷാർഥായ ഭവന്തീത്യർഥഃ.

**ഭാഷ്യാർഥം:** ഛന്ദസ്സുകൾ, നാസ്തികനും, പാപകാരിയും അധീതവേദനും വേദാർത്ഥങ്ങളറിഞ്ഞവനും മായാവിയും ധർമ്മധ്വജിയും മിഥ്യാചാരിയുമായ ഇവനെ വൃജിനത്തിൽനിന്നും രക്ഷിക്കുന്നില്ല. പിന്നെ എന്തു ചെയ്യുന്നു എന്നാണെങ്കിൽ ജാതപക്ഷങ്ങളായ (ചിറകു മുളച്ച) ശകുന്തങ്ങൾ, പക്ഷികൾ, എങ്ങിനെയാണോ സ്വാശ്രയമായ നീഡം (കൂട്) പരിത്യജിച്ചു പറന്നു പോകുന്നതു അങ്ങനെ ഛന്ദസ്സുകളും (വേദങ്ങൾ) മരണകാലത്തു സ്വാശ്രയഭൂതമായിരുന്ന ഇവനെ പരിത്യജിക്കുന്നു. പുർഷാർത്ഥസിദ്ധിക്കു ഉപകരിക്കുന്നില്ല എന്നർഥം.

**ഭാഷ്യം:** ഏവമുക്തോ ധൃതരാഷ്ട്രഃ പ്രാഹ

**ഭാഷ്യാർഥം:** ഇങ്ങിനെ പറഞ്ഞപ്പോൾ ധൃതരാഷ്ട്രർ ചോദിക്കുന്നു.

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു.

**ന ചേദ്വേദാ വേദവിദം ത്രാതും ശക്താ വിചക്ഷണ**
**അഥ കസ്മാത് പ്രലാപോ*ƒ*യം ബ്രാഹ്മണാനാം സനാതനഃ 6**

**അന്വയം:** വേദാ വേദവിദം ത്രാതും ശക്താ ന ചേത്, ഹേ വിചക്ഷണാ, അഥ കസ്മാത് ബ്രാഹ്മണാനാമയം പ്രലാപഃ സനാതനഃ.

**അന്വയാർഥം:** വേദങ്ങൾ വേദവിത്തുക്കളെ ത്രാണനം ചെയ്യാൻ ശക്തങ്ങളല്ലെങ്കിൽ, ഹേ വിദ്വൻ, എന്തുകൊണ്ടാണു ബ്രാഹ്മണന്മാരുടെ സനാതനമായ ഈ പ്രലാപം?

**ഭാഷ്യം:** കർമോദയേ ഇത്യാദിനാ നിത്യാനാം കാമ്യാനാം ച പിതൃലോകാദിപ്രാപ്തിഹേതുത്വേന സംസാരാനർഥഹേതു-ത്വസ്യ ദർശിതത്വാത് പ്രതിഷിദ്ധസ്യ കർമണഃ നരകഹേതുത്വേന അനർഥഹേതുത്വസ്യ ദർശിതത്വാത് ന വേദാ വേദവിദം ത്രാതും ശക്താശ്ചേത്, അഥ കസ്മാത് ഹേതോഃ അയം പ്രലാപഃ സനാതനഃ ചിരന്തനഃ ഇത്യർഥഃ. സംസാരാനർഥഹേതുത്വേന വേദാധ്യയനതദർഥവിചാരതദനുഷ്ഠാനാനി ന കർത്തവ്യാനി ഇത്യർഥഃ.

ഭവേദയം പ്രലാപഃ യദ്യേഷ ഏവ വേദാർഥഃ സ്യാത്, അന്യ ഏവ സ്വർഗാദേഃ പരമപുരുഷാർഥോ മോക്ഷാഖ്യോ വേദാർഥഃ, ഇതരസ്യ ച കർമരാശേരുപാസനായാശ്ച തത്പ്രാപ്തിസാധന ജ്ഞാനസാധനാന്തഃകരണശുദ്ധിസാധനത്വേന പാരമ്പര്യേണ പുരുഷാർഥത്വാദേവ വേദപ്രതിപാദ്യത്വം. തഥാ ഹി – തമേവ പരമജ്ഞാനം പരമപുരുഷാർഥം ദർശയാതി വേദഃ "അനന്ദാ

നാമ തേ ലോകാ അന്ധേന തമസാവൃതാഃ താംസ്തേ പ്രേത്യാഭിഗച്ഛന്തി അവിദ്വാംസോƒബുധാജനാഃ" ഇതി. സ്വർഗാദി ലോകാനാം അപുരുഷാർഥത്വം അനാനന്ദാത്മകത്വം അവിദ്യാവദ് വിഷയത്വേന ദർശയിത്വാ – "ആത്മാനം ചേദ് വിജാനീയാദ് അയമസ്മീതി പുരുഷഃ, കിമിച്ഛൻ കസ്യ കാമായ ശരീരമനു സംജ്വരേത്" ഇത്യാത്മവിദഃ കൃതകൃത്യതാം ദർശയിത്വാ "ഇഹൈവ സന്തോƒഥ വിദ്മസ്തദ്വയം ന ചേദിഹാവേദീന്മഹതീ വിനഷ്ടിഃ, യ ഏതദ് വിദുരമൃതാസ്തേ ഭവന്ത്യഥേതരേ ദുഃഖമേ–വാപി യന്തി" ഇത്യാത്മവിദോ? മൃതതാപ്രാപ്തിമനാത്മവിദഃ ആത്മവിനാശമനർഥപ്രാപ്തിം ച ദർശയിത്വാ "യദൈതമനു പശ്യത്യാത്മാനം ദേവമഞ്ജസാ, ഈശാനം ഭൂതഭവ്യസ്യ ന തതോ വിജുഗുപ്സതേ" ഇത്യാദിഭിഃ വാക്യൈഃ തത്സ്വരൂപ തദർഥദർശനതത്ഫലാനി ഭൂയോ ഭൂയോ ദർശയിത്വാ കഥമേനം മകരാദിഭിരിവ രാഗാദിഭിരിതസ്തതഃ സമാകൃഷ്യമാണം വിഷയാഭി ഭൂതം പാപകാരിണം മോക്ഷയിത്വാ പരമപദേ പരമാത്മനി പൂർണാനന്ദേ സ്വാരാജ്യേ മോക്ഷാഖ്യേ സ്ഥാപയിഷ്യാമീതി മത്വാ തത്പ്രാപ്തിസാധനജ്ഞാനസാധനവിവിദിഷാസാധന ത്വേന യജ്ഞാദീൻ വിനിയുങ്ക്തേ "തമേനം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദാനേന തപസാനാശകേന" ഇതി. തസ്മാത്തദർഥത്വേനൈവ യജ്ഞാദീനാം പുരുഷാർഥത്വം ഇതരത്ര തു പുനഃ സ്വർഗാദൗ ശ്യേനാദീനാമിവ അപുരുഷാർഥത്വം, സംസാരാനർഥഹേതുത്വാത്. തഥാ ച ശ്രുതിഃ – "പ്ലവാ ഹ്യേതേ അദൃഢാ യജ്ഞരൂപാ അഷ്ടാദശോക്ത മവരം യേഷു കർമ, ഏതച്ഛ്രേയോ യേƒഭിനന്ദന്തി മൂഢാ ജരാമൃത്യൂ തേ പുനരേവാപി യന്തി" ഇതി യസ്മാദേവം മോക്ഷതത്സാധനപ്രതിപാദകത്വേന സംസാരാനർഥനിവൃത്തി ഹേതുത്വം വേദാനാം, തസ്മാദ്വേദാഃ വേദവിദം ത്രാതും ശക്താ ഏവേത്യേതത്സർവമഭിപ്രേത്യാഹ ശ്ലോകത്രയേണ "തത്ര

പ്രഥമേന നിത്യാപരോക്ഷം പരമപുരുഷാർഥം പരമജ്ഞാനം ദർശയതി.

**ഭാഷ്യാർഥം:** "കർമത്തിന്റെ ഉദയത്തിൽ" എന്നു തുടങ്ങുന്ന ഭാഗത്താൽ നിത്യങ്ങളും കാമ്യങ്ങളുമായ കർമങ്ങൾക്ക് പിതൃ ലോകാദിപ്രാപ്തിഹേതുത്വം ഉള്ളതിനാൽ സംസാരാനർഥ ഹേതുത്വം വ്യക്തമാക്കികഴിഞ്ഞു. പ്രതിഷിദ്ധമായ കർമ്മത്തിനു നരകഹേതുത്വം മൂലം അനർഥഹേതുത്വവും കാണിച്ചുതന്നു. തന്മൂലം ഈ വേദങ്ങൾ വേദവിത്തിനെ രക്ഷിക്കാൻ ശക്തങ്ങ ളല്ലെങ്കിൽ എന്തിനു വേണ്ടിയാണ് എന്തുകൊണ്ടാണ് സനാതന മായ ചിനന്തനമായ ഈ പ്രലാപം? സംസാരാനർഥഹേതുക്ക ളാകുന്നതുകൊണ്ട് വേദാധ്യായനവും തദർഥവിചാരവും തദനു ഷ്ഠാനങ്ങളും കർതവ്യങ്ങളല്ല എന്നർഥം.

ഇതുതന്നെയാണു വേദാർഥമെങ്കിൽ ഇതു പ്രലാപം തന്നെ യാണ്, മിഥ്യാജല്പനമാണ്. സ്വർഗാദിയിൽനിന്നു വ്യതിരിക്തമാ യതും മോക്ഷാക്യവുമായ പരമപുരുഷാർഥവുമാണു വേദാർഥം. തത്പ്രാപ്തിസാധനമായ ജ്ഞാനത്തിന്റെ സാധനമായ അന്തഃ കരണശുദ്ധിക്കു പാരമ്പര്യേണ സാധനമാകുന്നതുകൊണ്ടാണു കർമ്മരാശിക്കും ഉപാസനയ്ക്കും പുരുഷാർഥത്വവും വേദ പ്രതിപാദ്യത്വവും സിദ്ധിക്കുന്നത്. എന്തുകൊണ്ടെന്നാൽ ആ പരമത്മാവിനെത്തന്നെയാണ് പരമപുരുഷാർഥമായി വേദം കാണിച്ചുതരുന്നത്. "അനന്ദാ നാമ തേ ലോകാഃ ..... അബുധാഃ ജനാഃ" എന്ന വേദമന്ത്രത്തിലൂടെ അവിദ്യാവിഷയമാകയാൽ സ്വർഗ്ഗാദിലോകങ്ങളുടെ അപുരുഷാർഥത്വവും അനാനന്ദാത്മക ത്വവും കാണിച്ചുതരുന്നു. പുരുഷാർഥമല്ലാത്തത് അപുരുഷർഥം. ആനന്ദാത്മകമല്ലാത്തത് അനാനന്ദാത്മകം. "ഞാനാണു ബ്രഹ്മം എന്ന് ആത്മാവിനെ (തന്നെ) അറിയുന്ന പുരുഷൻ (മനുഷ്യൻ) എന്താശിച്ചാണ്, ആരുടെ കാമത്തിനു വേണ്ടിയാണു ശരീരത്തെ

പീഡിപ്പിക്കുന്നത്? ചൂടുപിടിപ്പിക്കുന്നത് സന്തപിക്കുന്നത്?" ഈ മന്ത്രത്തിലൂടെ "ആത്മവിത്തു കൃതകൃത്യനാണ്; അവനൊന്നും നേടാനില്ല" എന്നു ശ്രുതികാണിച്ചു തരുന്നു.

"ഈ ലോകത്തുവച്ചുതന്നെ മനുഷ്യശരീരമുള്ളപ്പോൾതന്നെ "തത്" (അതിനെ) പരമാത്മാവിനെ അറിഞ്ഞില്ലെങ്കിൽ നമുക്കതു വലിയ നഷ്ടമാകും. ആത്മവിത്തുക്കൾ അമൃതന്മാരാകുന്നു. മറ്റു ള്ളവർ ദുഃഖത്തെത്തന്നെ പ്രാപിക്കുന്നു" എന്ന് ആത്മവിത്തിന് അമൃതത്വപ്രാപ്തിയും അനാത്മവിത്തിനു ആത്മവിനാശവും അനർഥപ്രാപ്തിയും കാണിച്ചുതന്നിട്ടുണ്ട്.

"ദേവനും ഭൂതഭവ്യങ്ങളുടെ ഈശ്വരനുമായ ആത്മാവിനെ കാണുന്ന നിമിഷം മനുഷ്യൻ അനിന്ദ്യനായിത്തീരുന്നു" എന്നു തുടങ്ങിയ വാക്യങ്ങൾകൊണ്ടു തത്സ്വരൂപവും തദർഥദർശനഫല ങ്ങളും വീണ്ടും വീണ്ടും കാണിച്ചുതന്നിട്ടു മകരാദികളാലെന്ന പോലെ രാഗാദിദോഷങ്ങളാൽ അങ്ങോട്ടുമിങ്ങോട്ടും സമാകർഷി ക്കപ്പെടുന്നവനും വിഷയാഭിഭൂതനും പാപകാരിയുമായ ഇവനെ (മനുഷ്യനെ) മോചിപ്പിച്ചു പരമപദവും പരമതത്വവും പൂർണ്ണാ നന്ദവും മോക്ഷാഖ്യവുമായ സ്വാരാജ്യത്തിൽ എങ്ങനെ സ്ഥാപി ക്കാമെന്നു വിചാരിച്ചു തത്പ്രാപ്തിസാധനമായ ജ്ഞാനത്തിന്റെ സാധനമായ വിവിദിഷയുടെ (ജിജ്ഞാസയുടെ) സാധനമായി ട്ടാണു യജ്ഞാദികളെ വിനിയോഗിച്ചിരിക്കുന്നത്.

"വേദാനുവചനം അനുസരിച്ച് ബ്രാഹ്മണൻ ആ പരമാത്മാ വിനെ യജ്ഞംകൊണ്ടും ദാനംകൊണ്ടും അനാശകമായ തപസ്സു കൊണ്ടും അറിയാൻ ആഗ്രഹിക്കുന്നു." അതുകൊണ്ട് തദർഥമാ കയാലാണു (ബ്രഹ്മാർഥം) യജ്ഞാദികൾക്കു പുരുഷാർഥത്വം ലഭിക്കുന്നത്. അന്യത്ര സ്വർഗാദികളിൽ ശ്യേനാദികൾക്കെന്ന പോലെ സംസാരാനർഥഹേതുമാകുന്നതുകൊണ്ടു പുരുഷാർഥ

ത്വം സിദ്ധിക്കുന്നില്ല. "അഷ്ടാദശയജ്ഞരൂപങ്ങളും അദൃഢങ്ങളായ പ്ലവങ്ങളാകുന്നു. അവയിലുള്ള കർമ്മം അവരമാകുന്നു. മൂഢന്മാരാണു ഇതുകൊണ്ടുള്ള ശ്രേയസ്സിനെ അഭിനന്ദിക്കുന്നത്. അവർ വീണ്ടും ജരമൃത്യുകളിലേക്കുള്ള പ്രയണം തുടരുന്നു." ഇപ്രകാരം മോക്ഷത്തെയും തത്സാധനത്തെയും പ്രതിപാദിക്കുന്നതുകൊണ്ടു വേദങ്ങൾക്കു സംസാരാനർഥനിവൃത്തിഹേതുത്വം സിദ്ധിക്കുന്നു. അതുകൊണ്ടു വേദങ്ങൾ വേദവിത്തിനെ സംരക്ഷിക്കാൻ ശക്തങ്ങളാകുന്നു. ഇതെല്ലാം മനസ്സിൽ കരുതിക്കൊണ്ടാണ് അടുത്ത മൂന്നു ശ്ലോകങ്ങൾ പറഞ്ഞിരിക്കുന്നത്. അതിൽ ഒന്നാമത്തെ ശ്ലോകം കൊണ്ടു നിത്യാപരോക്ഷവും പരമപുരുഷാർഥവുമായ പരമാത്മാവിനെ കാണിക്കുന്നു.

സനത്സുജാത ഉവാച – സനത്കുമാരൻ പറഞ്ഞു,

**തസ്യൈവ നാമാദിവിശേഷരൂപൈ–**
**രിദം ജഗദ്ഭാതി മഹാനുഭാവ**
**നിർദിശ്യ സമ്യക് പ്രവദന്തി വേദാ–**
**സ്തദ്വിശ്വവൈരൂപ്യമുദാഹരന്തി 7**

**അന്വയം:** ഹേ മഹാനുഭാവ, തസ്യൈവ നാമാദിവിശേഷരൂപൈഃ ഇദം ജഗത് ഭാതി. ബഹുരൂപം നിർദിശ്യ തസ്യ സമ്യഗ് രൂപം വേദാഃ പ്രവദന്തി. വേദാഃ തത് വിശ്വവൈരൂപ്യം ഉദാഹരന്തി.

**അന്വയാർഥം:** ഹേ മഹാനുഭാവ, അതിന്റെ തന്നെ നാമാദി വിശേഷരൂപങ്ങൾകൊണ്ട് ഈ ജഗത്തു പ്രകാശിക്കുന്നു ബഹുരൂപം നിർദ്ദേശിച്ചിട്ടു അതിന്റെ സമ്യക്കായ രൂപത്തെക്കുറിച്ചു വേദങ്ങൾ പറയുന്നു. വേദങ്ങൾ അതിനെ (ആത്മാവിനെ) വിശ്വവൈരൂപ്യമായി ഉദാഹരിച്ചിരിക്കുന്നു.

**ഭാഷ്യം:** തസ്യൈവ പരമാത്മനഃ മായാപരികല്പിതൈഃ നാമാദിവിശേഷരൂപൈഃ ഇദം ജഗത് ഭാതി, ഹേ മഹാനുഭാവ. കഥമേതദവഗമ്യതേ തസ്യൈവ നാമദിവിശേഷരൂപൈരിദം ജഗത് ഭാതീതി? "ഇന്ദ്രോ മായാദിഃ പുരുരൂപ ഈയതേ" ഇതി മായാനിർമിതം ബഹുരൂപം നിർദിശ്യ തസ്യൈവ സമ്യഗ്രൂപം "തദേതദ് ബ്രഹ്മാപൂർവമനപരമനന്തരമബാഹ്യമയമാത്മാ ബ്രഹ്മ സർവാനുഭൂരിത്യനുശാസനം" ഇതി പ്രവദന്തി വേദാഃ. തഥാ ച "ദ്വേ വാവ ബ്രഹ്മണോ രൂപേ മൂർത്തം ചൈവാമൂർത്തം ച" ഇത്യാദിനാ തസ്യൈവ മൂർത്താമൂർത്താത്മകമാത്മവത് ജഗത്സ്വരൂപം നിർദിശ്യ തസ്യ സമ്യഗ്രൂപം "നേതിനേതി" ഇത്യാദിനാ പ്രവദന്തി വേദാഃ. തഥാ "ആത്മന ആകാശഃ സംഭൂതഃ" ഇതി വിയദാദിധരിത്ര്യന്തം തസ്യൈവ കാര്യം നിർദിശ്യ കോശോപന്യാസമുഖേന തസ്യൈവ സമ്യഗ്രൂപം "യതോ വാചോ നിവർതന്തേ അപ്രാപ്യ മനസാ സഹ" ഇത്യാദിനാ പ്രവദന്തി വേദാഃ. "അധീഹി ഭഗവ ഇതി ഹോപസസാദ" ഇത്യാദിനാ നാമാദി പ്രാണാന്തം തസ്യൈവ മായാനിമിത്തം ജഗന്നിർദിശ്യ "യത്ര നാന്യത് പശ്യതി നാന്യച്ഛൃണോതി നാന്യദ്വിജാനാതി സ ഭൂമാ" ഇത്യാദിനാ തസ്യൈവ സമ്യഗ്രൂപം ഭൂമാനം തമസഃ പാരം സ്വേ മഹിമ്നി വ്യവസ്ഥിതം പ്രവദന്തി വേദാഃ. നകേവലം വേദാ പ്രവദന്തി, അപി തു മുനയോ$f$പി തത് ബ്രഹ്മ വിശ്വവൈരൂപ്യം വിശ്വരൂപവിപരീതരൂപം ഉദാഹരന്തി. തഥാ ചാഹ ഭഗവാൻ പരാശരഃ –

"പ്രത്യസ്തമിതഭേദം യത് സത്താമാത്രമഗോചരം
മനസാമാത്മസംവേദ്യം തജ്ജ്ഞാനം ബ്രഹ്മസംജ്ഞിതം
തച്ച വിഷ്ണോഃ പരം രൂപമരൂപാഖ്യമനുത്തമം
തദ് വിശ്വരൂപവൈരൂപ്യലക്ഷണം പരമാത്മനഃ" ഇതി.

ഇദാനീം ഈശ്വരാർഥമനുഷ്ഠീയമാനാനാം തത്പ്രാപ്തി സാധനജ്ഞാനാപേക്ഷിതശുദ്ധിദ്വാരേണ പാരമ്പര്യേണ പുരുഷാ ർഥത്വം, അന്യേഷാം സംസാരാനർഥഹേതുത്വേന അപുരുഷാർഥ ത്വം ച ദർശയതി ശ്ലോകദ്വയേന.

**ഭാഷ്യാർഥം:** ഹേ മഹാനുഭാവ, ആ പരമാത്മാവിന്റെ തന്നെ മായാപരികല്പിതങ്ങളായ നാമാദിവിശേഷരൂപങ്ങൾ കൊണ്ടു ഈ ജഗത്തു ഭാസിക്കുന്നു. പരമാത്മാവിന്റെ തന്നെ നാമാദി വിശേഷരൂപങ്ങളായി ഈ ജഗത്തു ഭാസിക്കുന്നു എന്ന് എങ്ങനെ അറിയാൻ കഴിയും? "ഇന്ദ്രൻ മായകളാൽ പുരുരൂപനാകുന്നു" എന്നു മായാനിർമ്മിതമായ ബഹുരൂപത്തെ നിർദേശിച്ചിട്ട് "ഈ ബ്രഹ്മം അപൂർവ്വവും അനപരവും അനന്തരവും അബാഹ്യവു മാകുന്നു. ഈ അനന്തമായ ബ്രഹ്മം തന്നെയാണു സർവ്വവും അനുഭവിക്കുന്നവനാകുന്നത് എന്ന് അനുശാസിക്കുന്നു" എന്ന് ആത്മാവിന്റെതന്നെ സമ്യഗ്രൂപത്തെ വേദങ്ങൾ വ്യക്തമായി പറയുന്നു.

അതുപോലെ "ബ്രഹ്മത്തിനു രണ്ടു രൂപമുണ്ട്. ഒന്നു മൂർത്തം മറ്റത് അമൂർത്തം" എന്നു തുടങ്ങിയ വാക്യങ്ങൾകൊണ്ട് അതിന്റെ തന്നെ മൂർത്താമൂർത്താത്മകമായ ആത്മവത്തായ ജഗത്തിന്റെ സ്വരൂപം നിർദേശിച്ചിട്ട് അതിന്റെ സമ്യഗ്രൂപത്തെ "നേതിനേതി" എന്നു തുടങ്ങിയ വാക്യങ്ങൾ കൊണ്ടു വേദങ്ങൾ പ്രകടമാക്കുന്നു. അതുപോലെ "ആത്മാവിൽനിന്നു ആകാശ മുണ്ടായി" എന്നിങ്ങനെ വിയത്തു മുതൽ ധരിത്രി വരെയുള്ള അതിന്റെ കാര്യത്വം നിർദേശിച്ചിട്ട് കോശോപന്യസം മുഖേന അതിന്റെ തന്നെ സമ്യഗ്രൂപവും "യതോ വാചോ നിവർതന്തേ" ഇത്യാദിവാക്യങ്ങൾ കൊണ്ട് വേദങ്ങൾ വ്യക്തമായി പറയുന്നു.

"ഭഗവാൻ പഠിപ്പിച്ചാലും എന്നു പറഞ്ഞ് ഉപഗമിച്ചു" ഇത്യാദി വാക്യങ്ങളാൽ നാമം മുതൽ പ്രാണൻ വരെയുള്ള അതിന്റെ തന്നെ മായാനിർമിതമാണു ജഗത്തെന്നു നിർദ്ദേശിച്ചിട്ട് "എവിടെ മറ്റൊന്നും കാണുന്നില്ല, മറ്റൊന്നും കേൾക്കുന്നില്ല, മറ്റൊന്നുമറിയുന്നില്ല, അത് ഭൂമാവാകുന്നു" ഇത്യാദിവാക്യ ങ്ങളാൽ അതിന്റെ (ആത്മാവിന്റെ) തന്നെ സമ്യഗ്രൂപമായ ഭൂമാവിനെയും തമസഃ പരമായ സ്വന്തം മഹിമയിലുള്ള സ്ഥിതി യെയും വേദങ്ങൾ പ്രവചിക്കുന്നു. വേദങ്ങൾ മാത്രമല്ല മുനി മാരും ബ്രഹ്മം വിശ്വവൈരൂപ്യം വിശ്വരൂപവിപരീതരൂപമായി ഉദാഹരിക്കുന്നു. ഭഗവാൻ പരാശരനും ഇപ്രകാരം പറയുന്നു "പ്രത്യസ്തമിതമായ ഭേദത്തോടു കൂടിയതും സത്താമാത്രവും മനസ്സുകൾക്ക് അഗോചരവും ആത്മസംവേദ്യവും ആയ ആ ജ്ഞാനം തന്നെ ബ്രഹ്മം എന്ന സംജ്ഞയോടു കൂടിയത്. അതു വിഷ്ണുവിന്റെ അരൂപാഖ്യവും അനുത്തമവും ആയ രൂപമാ കുന്നു. പരമത്മാവിന്റെ വിശ്വരൂപവൈരൂപ്യലക്ഷണമാണത്.

ഇങ്ങനെ ഈശ്വരാർഥം അനുഷ്ഠിക്കപ്പെടുന്ന കർമ്മം കൊണ്ടു മോക്ഷപ്രപ്തിസാധനമായ (ബ്രഹ്മപ്രാപ്തിസാധനം) ജ്ഞാനത്തിനാവശ്യമായ ശുദ്ധിദ്വാരേണ പാരമ്പര്യേണ പുരുഷാർത്ഥത്വം സിദ്ധിക്കുന്നു. മറ്റുള്ളവയ്ക്ക് സംസാരാനർഥഹേതുത്വം കൊണ്ട് അപുരുഷാർഥത്വം ശ്ലോകദ്വയത്താൽ കാണിക്കുന്നു.

**തദർഥമുക്തം തപ ഏതദിജ്യാ**
**താഭ്യാമസൗ പുണ്യമുക്തപൈതി വിദ്വാൻ**
**പുണ്യേന പാപം വിനിഹത്യ പശ്ചാത്**
**സ ജായതേ ജ്ഞാനവിദീപിതാത്മാ 8**

**ജ്ഞാനേനെ ചാത്മാനമുപൈതി വിദ്വാ-**
**ന്ന ചാന്യഥാ വർഗഫലാനുകാങ്ക്ഷീ**

**അസ്മിൻ കൃതം തത്പരിഗൃഹ്യ സർവ–**
**മമുത്ര ഭുങ്ക്തേ പുനരേതി മാർഗം 9**

**അന്വയം:** വേദേന തപ ഇജ്യാ ച ഏതത് തദർഥം ഉക്തം. താഭ്യാമസൗ വിദ്വാൻ പുണ്യമുപൈതി. സഃ പുണ്യേന പാപം വിനിഹത്യ പശ്ചാത് ജ്ഞാനവിദീപിതാത്മാ ജായതേ. വിദ്വാൻ ജ്ഞാനേന ച ആത്മാനം ഉപൈതി. അന്യഥാ വർഗഫലാനു കാങ്ക്ഷീ അസ്മിൻ കൃതം തത് പരിഗൃഹ്യ അമുത്ര ഭുങ്ക്തേ. പുനരേതി മാർഗം.

**അന്വയാർഥം:** തപസ്സും ഇജ്യയും തദർഥമാണെന്നു വേദ ത്താൽ പറയപ്പെട്ടിരിക്കുന്നു. ഇതു രണ്ടും കൊണ്ടു വിദ്വാൻ പുണ്യം പ്രാപിക്കുന്നു. അവൻ പുണ്യം കൊണ്ടു പാപത്തെ നശിപ്പിച്ചതിനു ശേഷം ജ്ഞാനവിദീപിതാത്മാവായിത്തീരുന്നു.

ആ വിദ്വാൻ ജ്ഞാനം കൊണ്ടു പരമാത്മാവിനെ പ്രാപി ക്കുന്നു. അന്യഥാ ജ്ഞാനിയാകുന്നില്ല. വർഗഫലാനുകാംക്ഷി യായവൻ ഇവിടെ ചെയ്തതിന്റെയെല്ലാം ഫലം പരലോകത്തിൽ അനുഭവിക്കുന്നു. അതിനുശേഷം വീണ്ടും സംസാരമാർഗം സ്വീകരിക്കുന്നു.

**ഭാഷ്യം:** യദ് വിശ്വരൂപവിപരീതരൂപം ബ്രഹ്മ തദർഥമുക്തം വേദേന. കിം? തപഃ കൃച്ഛ്രചാന്ദ്രായണാദി, ഇജ്യാ ജ്യോതി ഷ്ടോമാദി. കിം തതോ ഭവതീതി ചേത് താഭ്യാം ഇജ്യാതപോഭ്യാം അസൗ വിദ്വാൻ പൂർവ്വോക്തവിനിയോഗജ്ഞഃ ഈശ്വരാർഥം കർമാനുതിഷ്ഠൻ പുണ്യം ഉപൈതി പ്രാപ്നോതി, കർമജന്യാƒ പൂർവ്വസംയുക്തോ ഭവതി. തേന പുണ്യേന പാപം വിനിഹത്യ ക്ഷപയിത്വാ പശ്ചാത് ഉത്തരകാലം ക്ഷപിതാശേഷകല്മഷോ ജായതേ ജ്ഞാനവിദീപിതാത്മാ ജ്ഞാനപ്രകാശിതചിത്സദാന ന്ദാദ്വിതീയബ്രഹ്മസ്വരൂപോ ഭവതി. ജ്ഞാനേന ചാത്മാനം

പരമാത്മാനം ഉപൈതി പ്രാപ്നോതി വിദ്വാൻ, ആത്മവിത്. അന്യഥാ പുനരീശ്വരാർഥം കർമാനനുഷ്ഠാനേന അക്ഷപിതാƒ ശേഷകല്മഷോ ന ജ്ഞാനീ ഭവതി. തദാ വർഗഫലാനുകാംക്ഷി ഇന്ദ്രിയഫലാനുകാംക്ഷി സ്വർഗ്ഗാദിഫലാനുകാംക്ഷി സൻ അസ്മിൻ ലോകേ കൃതം തത് യജ്ഞാദികം പരിഗൃഹ്യ സർവം അമുത്ര പരലോകേ തത്ഫലമുപഭുങ്ക്തേ. തതഃ കർമശേഷേണ പുനരേതി മാർഗം സംസാരമാർഗം. തഥാ ച ശ്രുതിഃ "തസ്മിൻ യാവത് സംപാതമുഷിത്വാഥൈതമേവാധ്വാനം പുനർ നിവർതന്തേ".

**ഭാഷ്യാർഥം:** വിശ്വരൂപവിപരീതരൂപമായ ബ്രഹ്മത്തിനുവേണ്ടി വേദത്താൽ പ്രോക്തമായിരിക്കുന്നു. എന്താണു പറയപ്പെട്ടത്? കൃച്ഛ്റചാന്ദ്രായണം തുടങ്ങിയ തപസ്സും ജ്യോതിഷ്ടോമം മുതലായ യാഗവും. അതുകൊണ്ട് എന്തു സംഭവിക്കുന്നു? തപസ്സുകൊണ്ടും യജ്ഞംകൊണ്ടും പൂർവോക്തവിനിയോഗജ്ഞനായ വിദ്വാൻ ഈശ്വരാർഥം കർമം അനുഷ്ഠിച്ചു പുണ്യം നേടുന്നു. കർമ്മജന്യമായ അപൂർവ്വഫലത്തോടുകൂടിയവനായിത്തീരുന്നു. ആ പുണ്യംകൊണ്ടു പാപം നശിപ്പിച്ചശേഷം ക്ഷപിതാശേഷകല്മഷനും ജ്ഞാനവിദീപിതാത്മാവുമായി ജ്ഞാനപ്രകാശിത ചിത്സദാനന്ദാദ്വിതീയബ്രഹ്മസ്വരൂപനായിത്തീരുന്നു. ആത്മവിത്തു ജ്ഞാനം കൊണ്ടു പരമാത്മാവിനെ പ്രാപിക്കുന്നു.

അന്യഥാ, ഈശ്വരാർഥം കർമം അനുഷ്ഠിക്കാതെ അശേഷകല്മഷങ്ങളും നശിക്കാത്തവൻ ഒരിക്കലും ജ്ഞാനിയായിത്തീരുന്നില്ല. അപ്പോൾ പിന്നെ വർഗഫലാനുകാംക്ഷി, ഇന്ദ്രിയഫലാനുകാംക്ഷി (സ്വർഗാദിഫലം ഇച്ഛിക്കുന്നവൻ) യായിട്ടു ഈ ലോകത്തു ചെയ്യുന്ന സകല യജ്ഞാദികളുടെയും ഫലം പരലോകത്ത് അനുഭവിക്കുന്നു. അനന്തരം കർമ്മ ശേഷത്താൽ

വീണ്ടും സംസാരമാർഗം തന്നെ സ്വീകരിക്കുന്നു. "നിപതിക്കുന്നതു വരെ അവിടെ സ്വർഗ്ഗത്തു വസിച്ച ശേഷം വീണ്ടും അതേ മാർഗ്ഗത്തിലൂടെ തന്നെ തിരിച്ചുവരുന്നു" എന്നു ശ്രുതിയും അനുശാസിക്കുന്നു.

**വിദ്വാന്റെയും അവിദ്വാന്റെയും കർമഫലവൈജാത്യം**

**ഭാഷ്യം:** ഇദാനീം വിദ്വദവിദ്വദപേക്ഷയാ കർമണാം ഫലവൈഷമ്യമാഹ –

**ഭാഷ്യാർഥം:** ഇനി വിദ്വാനും അവിദ്വാനും കർമഫലത്തിലുണ്ടാകുന്ന വൈജാത്യത്തെക്കുറിച്ചു പറയുന്നു:

**അസ്മിംല്ലോകേ തപസ്തപ്തം ഫലമന്യത്ര ഭുജ്യതേ**
**ബ്രാഹ്മണാനാം തപഃ സ്വൃദ്ധമന്യേഷാം താവദേവ തത് 10**

**അന്വയം:** അസ്മിൻ ലോകേ യത് തപഃ തപ്തം തത്ഫലം അന്യത്ര ഭുജ്യതേ. ബ്രാഹ്മണാനാം തപഃ സ്വൃദ്ധം ഭവതി. അന്യേഷാം തു താവദേവ തത് ഭവതി. സ്വൃദ്ധം ന ഭവതി.

**അന്വയാർഥം:** ഈ ലോകത്തു യാതൊരു തപസ്സാണോ തപ്തമാകുന്നത് തത്ഫലം പരലോകത്തു ഭുജിക്കപ്പെടുന്നു. ബ്രഹ്മവിത്തുകളുടെ തപസ്സ് അതീവ സമൃദ്ധമായിത്തീരുന്നു. മറ്റുള്ളവരുടെ തപസ്സു സമൃദ്ധമാകാതെ അത്രമാത്രമായി സ്ഥിതി ചെയ്യുന്നു.

**ഭാഷ്യം:** അസ്മിം ലോകേ യത് തപസ്തപ്തം തസ്യ ഫലം അന്യത്ര അമൂഷ്മിൻ ലോകേ ഭുജ്യതേ ഇതി സർവേഷാം സമാനം. ബ്രഹ്മജ്ഞാനാം ബ്രഹ്മവിദാം പുനരയം വിശേഷഃ തപഃ സ്വൃദ്ധം അതീവ സമൃദ്ധം ഭവതി ഫലവൃദ്ധിഹേതുർ ഭവതീത്യർഥ:. തഥാ ച ശ്രുതിഃ "യദേവ വിദ്യയാ കരോതി

ശ്രദ്ധയോപനിഷദാ തദേവ വീര്യവത്തരം ഭവതി" ഇതി. അന്യേഷാം അനാത്മവിദാം വൈഷയികാണാം താവദേവ തത് ന സമൃദ്ധം ഭവതി: യസ്യ കർമണോ യത് ഫലം ശ്രുതം താവന്മാത്രഫലസാധനം ന ഫലസമൃദ്ധിഹേതുർഭവതീത്യർഥഃ.

**ഭാഷ്യാർഥം:** ഈ ലോകത്തു ചെയ്യുന്ന തപസ്സിന്റെ ഫലം അന്യത്ര, പരലോകത്തു, ഭുജിക്കപ്പെടുന്നു എന്നത് എല്ലാവർക്കും ഒരുപോലെയാണ്. ബ്രഹ്മവിത്തുകളായ ബ്രാഹ്മണർക്കു താഴെ പ്പറയുന്ന വിശേഷമുണ്ട്. തപസ്സ് സ്വൃദ്ധം അതീവ സമൃദ്ധമായി ത്തീരുന്നു. "യാതൊന്നാണോ ഉപനിഷത്തിന് അനുസരണമായി ശ്രദ്ധയോടും വിദ്യയോടും കൂടി ചെയ്യുന്നത് വീര്യവത്തരം കൂടുതൽ വീര്യമുള്ളതായിത്തീരുന്നു" എന്നു ശ്രുതിയും പറയുന്നു.

അനാത്മവിത്തുക്കളായ വൈഷയികന്മാർക്കാണെങ്കിൽ ഫല ത്തിൽ ഏറ്റക്കുറച്ചിൽ ഇല്ല. ഒരു കർമ്മത്തിനു ശ്രുതിയിൽ പറയുന്ന ഫലമെന്താണോ ആ ഫലം മാത്രം കിട്ടുന്നു. ഫലാധികൃത്തിന് അതു ഹേതുവാകുന്നില്ല എന്നർഥം.

## കേവലതപസ്സ്

**ഭാഷ്യം:** ശ്രുത്വാ ഏവമാഹ ധൃരാഷ്ട്രഃ

**ഭാഷ്യാർഥം:** ഇതു കേട്ടിട്ടു ധൃതരാഷ്ട്രർ ചോദിക്കുന്നു,

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു:

**കഥം സമൃദ്ധമത്യർഥം തപോ ഭവതി കേവലം**
**സനത്സുജാത തദ് ബ്രൂഹി കഥം വിദ്യാമഹം പ്രഭോ! 11**

**അന്വയം:** കേവലം തപഃ കഥം അത്യർഥം സമൃദ്ധം ഭവതി? ഹേ സനത്സുജാത, തദ് ബ്രൂഹി. ഹേപ്രഭോ, തത് കഥമഹം വിദ്യാം?

**അന്വയാർഥം:** കേവലമായ തപസ്സ് എങ്ങനെയാണു അത്യധികം സമൃദ്ധമായിത്തീരുന്നത്? ഹേ സനത്സുജാത, അതു പറഞ്ഞാലും. ഹേ പ്രഭോ, അതു എങ്ങനെയാണ് എനിക്കറിയാൻ കഴിയുക?

**ഭാഷ്യം:** ഋജ്വേതത്. ഏവം പൃഷ്ടഃ പ്രാഹ ഭഗവാൻ

**ഭാഷ്യാർഥം:** ശ്ലോകാർഥം സ്പഷ്ടമാണല്ലോ. ഇങ്ങനെ പൃഷ്ടനായ ഭഗവാൻ പറയുന്നു.

സനത്സുജാത ഉവാച – സനത് കുമാരൻ പറഞ്ഞു:

**നിഷ്കല്മഷം തപസ്ത്വേതത് കേവലം പരിചക്ഷതേ**
**ഏതത്സമൃദ്ധമത്യർഥം തപോ ഭവതി നാന്യഥാ 12**

**അന്വയം:** യത് നിഷ്കല്മഷം തപഃ തത് കേവലം പരിചക്ഷതേ ഏതത്തപഃ അത്യർഥം സമൃദ്ധം ഭവതി. അന്യഥാ സമൃദ്ധം ന ഭവതി.

**അന്വയാർഥം:** നിഷ്കല്മഷമായ തപസ്സിനെയാണു കേവല തപസ്സ് എന്നു പറയുന്നത്. ഈ തപസ്സ് അത്യർഥം സമൃദ്ധ മായിത്തീരുന്നു. അന്യഥാ സമൃദ്ധമാകുന്നില്ല.

**ഭാഷ്യം:** യദേതന്നിഷ്കല്മേഷം തപഃ തത് കേവലം പരിചക്ഷതേ. കേവലം ബീജവിത്യുക്തം. സർവ്വസ്യാസ്യ പ്രപഞ്ചസ്യ ബീജം നിമിത്തം യത്, തത് കേവലമിത്യുക്തം. ആഹോശനാ "ഗുണസാമ്യേ സ്ഥിതം തത്ത്വം കേവലം ത്വിതി കഥ്യതേ. കേവലാദേതദുദ്ഭൂതം ജഗത്സദസദാത്മകം" ഇതി. തത്

ഏതത് ഏവ കേവലം തപഃ സമൃദ്ധമത്യർഥം ച ഭവതി നാന്യഥാ യദാ നിഷ്കല്മഷം ന ഭവതി സകല്മഷം സ്യാത് തദാ സമൃദ്ധമത്യർഥം ച ന ഭവതി.

**ഭാഷ്യാർഥം:** നിഷ്കല്മഷം (കല്മഷമില്ലാത്തത്) ആയ തപസ്സാണു കേവലം ബീജം എന്നു പറയപ്പെട്ടിരിക്കുന്നത്. സകല പ്രപഞ്ചത്തിന്റെയും ബീജം നിമിത്തമാണ് "കേവലം" എന്നു പറയപ്പെടുന്നത്. സത്തും അസത്തുമായ ഈ ജഗത്തു മുഴുവൻ കേവലത്തിൽ നിന്നാണുണ്ടായത് എന്നു "ഉശനസ്സ്" പറയുന്നു. അതുകൊണ്ടാണ് ഈ കേവലതപസ്സ് അത്യർഥം അത്യധികം സമൃദ്ധമാകുന്നത്. അന്യഥാ, നിഷ്കല്മഷമല്ലെങ്കിൽ തപസ്സ് അതീവ സമൃദ്ധമാകുന്നതല്ല.

**ഭാഷ്യം:** ഏതദേവ പ്രശംസതി

**ഭാഷ്യാർഥം:** ഇതു തന്നെ വിശദമാകുന്നു.

**തപോമൂലവിദം സർവം യന്മാം പൃച്ഛസി ക്ഷത്രിയ**
**തപസാ വേദവിദ്വാംസഃ പരം ത്വമൃതമാപ്നുയുഃ 13**

**അന്വയം:** ഹേ ക്ഷത്രിയ, യത് മാം പൃച്ഛസി തത് ഇദം സർവം തപോമൂലം ഭവതി. വേദവിദ്വാംസസ്തു തപസാ പരം അമൃതം ആപ്നുയുഃ.

**അന്വയാർഥം:** ഹേ ക്ഷത്രിയ, നീ എന്നോട് ചോദിച്ചില്ലേ, ഇതെല്ലാം തപോമൂലമാകുന്നു. വേദവിത്തുകളാകട്ടെ തപസ്സു കൊണ്ട് പരമമായ അമൃതത്തെ പ്രാപിക്കുന്നു.

**ഭാഷ്യം:** സ്പഷ്ടാർഥഃ ശ്ലോകഃ. ശ്രുത്വൈവമാഹ രാജാ

**ഭാഷ്യാർഥം:** ശ്ലോകാർഥം സ്പഷ്ടമാണല്ലോ. ഇതു കേട്ടു രാജാവ് ഇങ്ങനെ ചോദിക്കുന്നു.

## തപസ്സിന്റെ കല്മഷങ്ങൾ

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു,

**കല്മഷം തപസോ ബ്രൂഹി ശ്രുതം നിഷ്കല്മഷം തപഃ**
**സനത്സുജാത, യേനേദം വിദ്യാം ഗുഹ്യാം സനാതനം 14**

**അന്വയം:** ഹേ സനത്സുജാത, നിഷ്കല്മഷം തപഃ ഇതി ശ്രുതം തസ്യ തപസഃ കല്മഷം കഥമിതി ബ്രൂഹി. യേന ഇദം ഗുഹ്യം സനാതനം വിദ്യാം.

**അന്വയാർഥം:** ഹേ സനത്സുജാത, നിഷ്കല്മഷമായ തപസ്സ് എന്തെന്ന് കേട്ടറിഞ്ഞു. ആ തപസ്സിനു കല്മഷം ഉണ്ടാകുന്നത് എങ്ങനെയെന്നു പറഞ്ഞാലും. അതുകൊണ്ട് ഈ ബ്രഹ്മം ഗുഹ്യവും സനാതനവുമാണെന്ന് മനസ്സിലാക്കാമല്ലോ.

**ഭാഷ്യം:** "നിഷ്കല്മഷം തപസ്ത്വേതത് കേവലം പരികഷതേ" ഇതി ശ്രുതസ്യ തപസഃ കല്മഷം ബ്രൂഹി ഹേ സനത്സുജാത, യേന നിഷ്കല്മഷേണ തപസാ ഇദം ബ്രഹ്മ ഗുഹ്യം സനാതനം വിദ്യാം.

**ഭാഷ്യാർഥം:** നിഷ്കല്മേഷമായ തപസ്സാണ് കേവലമെന്നു പറഞ്ഞു കേട്ടു. ആ തപസ്സിന്റെ കല്മഷം ഹേ സനത്സുജാത പറഞ്ഞു തന്നാലും. ഏതു നിഷ്കല്മഷമായ തപസ്സുകൊണ്ടാണ് ഈ ബ്രഹ്മം ഗുഹ്യവും സനാതനവുമായിരിക്കുന്നതെന്നു ഞാൻ മനസ്സിലാക്കട്ടെ.

**ഭാഷ്യം:** ഏവം പൃഷ്ടഃ പ്രാഹ ഭഗവാൻ

**ഭാഷ്യാർഥം:** ഇങ്ങനെ പൃഷ്ടനായ ഭഗവാൻ പറയുന്നു

സനത്സുജാത ഉവാച – സനത് സുജാതൻ പറഞ്ഞു.

**ക്രോധാദയോ ദ്വാദശ യസ്യ ദോഷാ-**
**സ്തഥാ നൃശംസാനി ച സപ്ത രാജൻ**
**ജ്ഞാനാദയോ ദ്വാദശ ചാതതാനാഃ**
**ശാസ്ത്രേ ഗുണാ യേ വിദിതാ ദ്വിജാനാം 15**

**അന്വയം:** യസ്യ തപസഃ ക്രോധാദയഃ ദ്വാദശ ദോഷാഃ തഥാ നൃശംസാനി സപ്ത ദോഷാശ്ച, ഹേ രാജൻ, ഭവന്തി. തഥാ ച ആതതാനാ ജ്ഞാനദയഃ ശാസ്ത്രേ വിദിതാഃ ദ്വാദശ ഗുണാ ദ്വിജാനാം വിദിതാ ഭവന്തി.

**അന്വയാർഥം:** തപസ്സിനു ക്രോധാദികളായ പന്ത്രണ്ട് ദോഷങ്ങളുണ്ട്. അതുപോലെ ഏഴു ദോഷങ്ങൾ നൃശംസങ്ങളാകുന്നു. ഹേ രാജൻ, ആതതാനങ്ങളും ശാസ്ത്രവിദിദങ്ങളുമായ 12 ഗുണങ്ങളും ദ്വിജന്മാർക്ക് വിദിതങ്ങളായിട്ടുണ്ട്.

**ഭാഷ്യം:** ക്രോധദയോ ദ്വാദശ യസ്യ തപസോ ദോഷാ തഥാ നൃശംസാനി ച സപ്ത ഹേ രാജൻ, യസ്യ തപസോ ദോഷാഃ, തഥാ ജ്ഞാനാദയോ ദ്വാദശ ചാതതാനാഃ വിസ്തീര്യമാണാ ശാസ്ത്രേ വേദശാസ്ത്രേ യേ വിദിതാ ഗുണാഃ ദ്വിജാനാം താനേതാൻ ഗുണാൻ ദോഷാംശ്ച വക്ഷ്യാമീത്യഭിപ്രായഃ.

**ഭാഷ്യാർഥം:** ഹേ രാജൻ, ഈ തപസ്സിനു ക്രോധാദികളായ പന്ത്രണ്ട് ദോഷങ്ങളുണ്ട്. അവയിൽ ഏഴെണ്ണം നൃശംസങ്ങളാകുന്നു. അതു പോലെ ജ്ഞാനാദികളായ പന്ത്രണ്ട് ഗുണങ്ങളുമുണ്ട്. അവ വേദശാസ്ത്രത്തിൽ വിസ്താരിതങ്ങളും വിദിതങ്ങളുമാകുന്നു. ദ്വിജന്മാരുടെ വിദിതങ്ങളായ ഗുണങ്ങളെയും ദോഷങ്ങളെയും പറയാമെന്നർഥം.

**ഭാഷ്യം:** ക്രോധാദീൻ ദർശയതി.

**ഭാഷ്യാർഥം:** ക്രോധാദികളെ കാണിച്ചു തരുന്നു.

**ക്രോധഃ കാമോ ലോഭമോഹൗ വിവിത്സാƒ**
**കൃപാസൂയാ മാനശോകൗ സ്പൃഹാ ച**
**ഈൎഷ്യാ ജുഗുപ്സാ ച മഹാഗുണേന**
**സദാ വർജ്യാ ദ്വാദശൈതേ നരേണ 16**

**അന്വയം:** ക്രോധഃ, കാമഃ, ലോഭഃ, മോഹഃ, വിവിത്സാ, അകൃപാ, അസൂയാ, മാനഃ, ശോകഃ, സ്പൃഹാ, ഈൎഷ്യാ, ജുഗുപ്സാ ഇത്യേതേ ദ്വാദശ ദോഷാ മഹാഗുണേന നരേണ സദാ വർജ്യാ ഭവന്തി.

**അന്വയാർഥം:** ക്രോധം, കാമം, ലോഭം, മോഹം, വിവിത്സ, അകൃപ, അസൂയ, മാനം, ശോകം, സ്പൃഹ, ഈൎഷ്യ, ജുഗുപ്സ എന്നിങ്ങനെയുള്ള പന്ത്രണ്ടു ദോഷങ്ങൾ മഹാഗുണനായ നരനാൽ സദാ വർജ്യങ്ങളാകുന്നു.

**ഭാഷ്യം:** ക്രോധോ നാമ കാമ പ്രതിഘാതാദുത്പദ്യമാനഃ താഡനാക്രോശനാദിഹേതുഃ കാമഹാനിഹേതുകശ്ച അന്തഃകര ണവിക്ഷേപോ ഗാത്രസ്വേദകംപനാദിലിങ്ഗഃ. കാമഃ സ്ത്രാദ്യഭി ലാഷഃ, ലോഭഃ, പരദ്രവ്യേച്ഛാ, ആർജിതസ്യ ദ്രവ്യസ്യ തീർഥേ വിനിയോഗാസാമർഥ്യം ച. മോഹഃ കൃത്യാകൃത്യവിവേക ശൂന്യതാ. വിവിത്സാ വിഷയരസാൻ വേത്തുമിച്ഛാ. അകൃപാ നിഷ്ഠുരതാ. അസൂയാ ഗുണേഷു ദോഷാവിഷ്കരണം, പര ഗുണാദിഷു അക്ഷമാ, വാ. മാനഃ ആത്മബഹുമാനിത്വം. ശോകഃ ഇഷ്ടാർഥവിയോഗജോƒന്തഃകരണവിക്ഷേപഃ രോദനചിന്തനാദി ലിങ്ഗോƒപ്രതീകാരവിഷയഃ. സ്പൃഹാ വിഷയഭോഗേച്ഛാ. ഈൎഷ്യാ പരശ്രിയാമസഹിഷ്ണുതാ. ജുഗുപ്സാ പരഗുണാനപ ഹോതുമിച്ഛാ ബീഭത്സാ വാ. ഏതേ ക്രോധാദയോ ദോഷാഃ തപസഃ കല്മഷരൂപാഃ സദാ വർജ്യാഃ മഹാഗുണേന ബ്രാഹ്മണേന. ബ്രാഹ്മണാനാമുത്കൃഷ്ടഗുണയോഗഃ സ്വഭാവ

സിദ്ധഃ തഥാ ചോക്തം ഭഗവതാ "ശമോ ദമസ്തപഃ ശൗചം ക്ഷാന്തിരാർജവമേവച ജ്ഞാനം വിജ്ഞാനമാസ്തിക്യം ബ്രാഹ്മം കർമ സ്വഭാവജം" ഇതി. അഥവാ, മഹാഗുണോ ബ്രഹ്മപ്രാപ്തി ഗുണഃ, തേന ബ്രഹ്മപ്രാപ്തിലക്ഷണേന മഹഗുണേന സമന്വി തേന സദാ വർജനീയാ ഇത്യർഥഃ. ഉക്തം ച നാമമഹോദധൗ "മഹാൻ ബ്രഹ്മേതി ച പ്രോക്താ മഹത്ത്വാന്മഹതാമപി. തത്പ്രാപ്തിഗുണസംയുക്തോ മഹാഗുണ ഇതി സ്മൃതഃ" ഇതി.

**ഭാഷ്യാർഥം:** കാമപ്രതിഘാതം കൊണ്ടുണ്ടാകുന്നതും താഡനം ആക്രോശനം മുതലായവസ്തു ഹേതുവും കാമഹാനി കൊണ്ടുണ്ടാകുന്നതുമായ അന്തഃകരണവിക്ഷേപമാണ് ക്രോധം. ഗാത്രസ്വേദനം, കമ്പനം തുടങ്ങിയവയാണ് അതിനു ലിങ്ഗം, തിരിച്ചറിയാനിള്ള ലക്ഷണം. സ്ത്രീ തുടങ്ങിയവയിലുള്ള അഭിലാഷമാണു കാമം. പരദ്രവ്യത്തിലുള്ള ഇച്ഛയും ആർജിത മായ ദ്രവ്യം നല്ല കാര്യത്തിനുപയോഗിക്കാനുള്ള കഴിവില്ലാ യ്മയും ആണു ലോഭം. വിഷയരസങ്ങളെ അറിയുവാനുള്ള ആഗ്രഹത്തിനു വിവിത്സ എന്നു പറയുന്നു. നിഷ്ഠൂരതയാണു അകൃപ, നിർദയത്വം. ഗുണങ്ങളിലുള്ള ദോഷാവിഷ്കരണമാണ് അസൂയ. അതു തന്നെയാണു പരഗുണാദികളിലുള്ള അക്ഷമ യും. ആത്മബഹുമാനിത്വമാണ് മാനം. ഇഷ്ടാർഥവിയോഗം കൊണ്ടുണ്ടാകുന്ന അന്തഃകരണവിക്ഷേപമാണ് ശോകം. രോദനം, ചിന്തനം തുടങ്ങിയവ അതിന്റെ ലക്ഷണമാകുന്നു. അപ്രതികാരവിഷയവുമാണത്. വിഷയഭോഗേച്ഛയാണു സ്പൃഹ. പരശ്രീയിലുള്ള അസഹിഷ്ണുതയാണ് ഈർഷ്യ. പരഗുണ ങ്ങളെ മറയ്ക്കാനുള്ള ആഗ്രഹമോ, ബീഭത്സയോ ആണു ജുഗുപ്സ. മഹാഗുണനായ ബ്രാഹ്മണനാൽ തപസ്സിന്റെ കല്മഷ രൂപങ്ങളായ ക്രോധാദിദോഷങ്ങൾ വർജ്യങ്ങളാകുന്നു. ബ്രാഹ്മ ണന് ഉത്കൃഷ്ടഗുണയോഗം സ്വഭാവസിദ്ധമാകുന്നു. "ശമം, ദമം, തപസ്സ്, ശൗചം, ക്ഷാന്തി, ആർജവം, ജ്ഞാനം, വിജ്ഞാനം,

ആസ്തിക്യം എന്നീ ബ്രാഹ്മമായ കർമ്മം സ്വാഭാവികമാകുന്നു" എന്നു ഭഗവാനും പറഞ്ഞിട്ടുണ്ട്.

അഥവാ മഹാഗുണമെന്നത് ബ്രഹ്മപ്രാപ്തിഗുണമാണ്. അപ്രകാരമുള്ള ബ്രഹ്മപ്രാപ്തിലക്ഷണമായ മഹാഗുണത്തോട് കൂടിയവനായിരിക്കണം ബ്രാഹ്മണൻ. ആ ബ്രാഹ്മണനാൽ ഈ ദോഷങ്ങൾ പൂർണമായും വർജ്യങ്ങളാകുന്നു എന്നർഥം. "മഹത്തുക്കളെക്കാൾ മഹത്വമുള്ളതുകൊണ്ടു മഹത്താണു ബ്രഹ്മമെന്നു പറയപ്പെടുന്നു. തത്പ്രാപ്തിഗുണമുള്ളവൻ മഹാ ഗുണൻ എന്നു സ്മരിക്കപ്പെടുന്നു""എന്നു നാമമഹോദധിയിൽ പറഞ്ഞിരിക്കുന്നു.

**ഭാഷ്യം:** തേഷാം സദാ വർജ്യത്വേ ഹേതുമാഹ

**ഭാഷ്യാർഥം:** എപ്പോഴും അവയെ വർജ്ജിക്കേണ്ടതിനുള്ള കാരണം പറയുന്നു

**ഏകൈകമേതേ രാജേന്ദ്ര മനുഷ്യം പര്യുപാസതേ**
**ലിപ്സമാനോഽന്തരം തേഷാം മൃഗാണാമിവ ലുബ്ധകഃ 17**

**അന്വയം:** ഹേ രാജേന്ദ്ര! മൃഗാണാമന്തരം ലിപ്സമാനഃ ലുബ്ധക ഇവ ഏതേ ഏകൈകം മനുഷ്യം പര്യുപാസതേ.

**അന്വയാർഥം:** ഹേ രാജേന്ദ്ര, മൃഗങ്ങളുടെ അന്തരം കാത്തി രിക്കുന്ന ലുബ്ധകൻ എന്ന പോലെ ഈ ക്രോധാദികൾ ഓരോ മനുഷ്യനേയും പര്യുപാസിക്കുന്നു.

**ഭാഷ്യം:** യഥാ മൃഗാണാം അന്തരം ഛിദ്രം ലിപ്സമാനോ രന്ധ്രാന്വേഷണപരോ ലുബ്ധകോ മൃഗയുരനുവർതതേ, യഥാ ച തച്ഛിദ്രം ലബ്ധ്വാ താൻ ഹന്തി, തഥാ തേഷാം മനുഷ്യാണാം രന്ധ്രാന്വേഷണപാരാ ഏതേ ക്രോധാദയഃ ഏകൈകം മനുഷ്യം

പര്യുപാസതേ. അഥവാ, മനുഷ്യാൻ പര്യുപാസതേ ഇതി പാഠഃ, തസ്മിൻ ഏകൈകം പൃഥക് പൃഥക് മനുഷ്യാൻ പര്യുപാസതേ ഇതി യോജനാ. തഥാ ഛിദ്രം ലബ്ധ്വാ താൻ ഹന്തി. തസ്മാദേ തേഷേകോƒപി ദോഷോ വിനാശകാരണം. യസ്മാദേവം തസ്മാത് സദാ വർജ്യാ ഇത്യർഥഃ. ഉക്തം ച ഹൈരണ്യഗർഭേ "യഥാ പാന്ഥസ്യ കാന്താരേ സിംഹവ്യാഘ്രമൃഗാദയഃ ഉപദ്രവ കരാഃ തദ്വത് ക്രോധാദ്യാ ദുർഗുണാ നൃണാം" ഇതി.

**ഭാഷ്യാർഥം:** എപ്രകാരമാണോ മൃഗങ്ങളുടെ അന്തരം ഛിദ്രം ലഭിക്കാനാഗ്രഹിക്കുന്ന രന്ധ്രാന്വേഷിയായ ലുബ്ധകൻ മൃഗയു (ചെന്നായ്) അനുവർത്തിക്കുന്നത്, തക്കം കിട്ടിയാൽ അത് ഹനിക്കുന്നത് അപ്രകാരം മനുഷ്യരുടെ രന്ധ്രാന്വേഷണപര ന്മാരായ ക്രോധാദികൾ ഓരോ മനുഷ്യനെയും പര്യുപാസി ക്കുന്നുണ്ട്. അഥവാ, മനുഷ്യരെ പര്യുപാസിക്കുന്നു എന്നു പാഠഭേദം. അതിൽ ഓരോരുത്തനെയായി മനുജന്മാരെയെല്ലാം പര്യുപാസിക്കുന്നു എന്നു യോജിപ്പിക്കണം. അങ്ങനെ ഛിദ്രം കിട്ടിയാൽ അവരെ നശിപ്പിക്കുന്നു. അതുകൊണ്ട് ഇവയിലൊരു ദോഷമായാലും വിനാശകാരണമാകുന്നു. അതുകൊണ്ട് ഇവ യെല്ലാം സദാ വർജ്യങ്ങളാകുന്നു എന്നർഥം. "പാന്ഥനു വന ത്തിൽ സിംഹവ്യാഘ്രമൃഗാദികൾ ഉപദ്രവകാരികളാകുന്നതു പോലെ ക്രോധാദികളായ ദുർഗുണങ്ങൾ, ദോഷങ്ങൾ, മനുഷ്യ ർക്ക് ഉപദ്രവം ഉണ്ടാക്കുന്നു" എന്നു ഹൈരണ്യഗർഭത്തിലും പറഞ്ഞിരിക്കുന്നു[6].

---

[6] ആപേക്ഷികങ്ങളായ ബോധവൈറസ്സുകളാണ് ക്രോധം തുടങ്ങിയ വികാര ങ്ങൾ. രോഗാദിദോഷങ്ങൾ രോഗാണുക്കൾ ബോധമയമായ മനസ്സിനെ യാണ് ആദ്യം ബാധിക്കുന്നത്. മനുഷ്യമനസ്സിന്റെ ദൗർബല്യമാണ് ഇവയുടെ ആക്രമണത്തിന് ഇട നല്കുന്നത്. ഇക്കാണുന്നതെല്ലാം ബോധവിപരിണാമ മായതുകൊണ്ടാണ് ഇതു സംഭവിക്കുന്നത്. ബോധമെന്ന പ്രതലത്തിൽ

## നൃശംസ ദോഷങ്ങൾ

**ഭാഷ്യം:** ഇദാനീം നൃശംസസപ്തകമാഹ

**ഭാഷ്യാർഥം:** ഇനി നൃശംസങ്ങളായ സപ്തദോഷങ്ങളെപ്പറ്റി പറയുന്നു:

**സംഭോഗസംവിദ് വിഷമേധമാനോ**
**ദത്താനുതാപീ കൃപണോƒബലീയാൻ**
**വർഗപ്രശംസീ വനിതാം ച ദ്വേഷ്ടാ**
**ഏതേ പരേ സപ്ത നൃശംസരൂപാഃ 18**

**അന്വയം:** സംഭോഗസംവിത്, വിഷമേധമാനഃ, ദത്താനുതാപീ, കൃപണഃ, അബലീയാൻ, വർഗപ്രശംസീ, വനിതാം ദ്വേഷ്ടാ ച ഏതേ പരേ സപ്ത നൃശംസരൂപാ ഭവന്തി.

**അന്വയാർഥം:** സംഭോഗസംവിത്, വിഷം വർധിപ്പിക്കുന്നവൻ, ദത്താനുതാപീ, കൃപണൻ, അബലീയൻ, വർഗപ്രശംസി, വനിതാദ്വേഷി എന്നിങ്ങനെ ഏഴു പേർ നൃശംസരൂപരാകുന്നു.

**ഭാഷ്യം:** സംഭോഗേ വിഷയസംഭോഗേ സംവിത് ബുദ്ധിഃ യസ്യ വർതതേ സ സംഭോഗസംവിത്. വിഷമേധമാനഃ വിഷമിവ പരേഷാമുപദ്രവം കൃത്വാ ഏധമാനഃ വർധമാനഃ അഥവാ, ദ്വിഷമേധമാനഃ ഇതി പാഠാന്തരം; ദ്വിഷം ദ്വേഷ്യം കർമ കൃത്വാ

മാത്രമേ ബോധവികാരങ്ങൾ പ്രവർത്തിക്കുകയുള്ളൂ. ക്രോധാദികളെല്ലാം ദുഷ്ടവൈറസ്സുകളാകുന്നു. മനസ്സിലൂടെ അവ ശരീരത്തെ നിഷ്പ്രയാസം ആക്രമിച്ചു നശിപ്പിക്കുന്നു. മറിച്ചു ശിഷ്ടവൈറസ്സുകൾ സത്യാദികളായ സച്ചിന്തകൾ കൊണ്ടു സുരക്ഷിതമായ, ധീരമായ മനസ്സിനെ ആക്രമിക്കാൻ ക്രോധാദികൾക്ക് കഴിയുന്നതല്ല. ആത്മചിന്താ പദ്ധതിയിലെ നിഗൂഢമായ ഭാരതീയദർശനമാണിത്. പ്രായോഗികമായ മനഃശാസ്ത്രതത്ത്വം.

പ്രാണിനാം തദ്വാരേണൈവ വർധമാനഃ. ദത്താനുതാപീ യഃ പൂർവം ധർമബുദ്ധ്യാ ധനാദികം ദത്ത്വാ പശ്ചാത് കിമർഥമഹം ദത്തവാനിതി തപ്തോ ഭവതി സ ദത്താനുതാപീ. കൃപണഃ യത്കിഞ്ചിത് അർഥലവലാഭമാത്രലോഭാത് സർവാവമാനം സഹതേ യഃ സ കൃപണഃ. അബലീയാൻ ജ്ഞാനബലവർജിതഃ. വർഗപ്രശംസീ ഇന്ദ്രിയവർഗപ്രശംസീ. വനിതാം ച ദ്വേഷ്ടാ അനന്യശരണാം ഭാര്യാം യോ ദ്വേഷ്ടി സഃ. ഏതേ പരേ പൂർവോക്തേഭ്യഃ ക്രോധാദിഭ്യഃ സപ്ത നൃശംസരൂപാഃ.

**ഭാഷ്യാർഥം:** സംഭോഗത്തിൽ വിഷയങ്ങളുടെ അനുഭവത്തിൽ സംവിത്ത്, ബുദ്ധി, ആർക്കണോ ഉള്ളത് അവനാണു സംഭോഗ സംവിത്. വിഷം ഏധമാനൻ വിഷം പോലെ മറ്റുള്ളവർക്ക് ഉപദ്രവം ചെയ്തിട്ട് ഏധമാനൻ വൃദ്ധി പ്രാപിക്കുന്നവൻ; അഥവാ, ദ്വിഷം ഏധമാനൻ എന്നു പാഠാന്തരം. അതിൽ ദ്വിട്ടിനെ പ്രാണികൾക്കു ദ്വേഷ്യമായ കർമത്തെ അനുഷ്ഠിച്ച് അതിൽ ക്കൂടി വർധിക്കുന്നവൻ. ആദ്യം ധർമബുദ്ധിയോടുകൂടി ധനാ ദികം ദാനം ചെയ്തിട്ടു പിന്നീട് ഞാനെന്തിനു കൊടുത്തു എന്നു വിചാരിച്ചു സന്തപ്തനാകുന്നവനാണു ദത്താനുതാപീ. ഏതെ ങ്കിലും നിസ്സാരമായ അർഥത്തിന്റെ ലാഭം കൊതിച്ചു സർവാവ മാനവും സഹിക്കുന്നവനാണു കൃപണൻ. ജ്ഞാനബലമില്ലാത്ത വൻ, അബലീയാൻ. ഇന്ദ്രിയവർഗപ്രശംസിയാണു വർഗപ്രശംസി. വനിതയെ അനന്യശരണയായ ഭാര്യയെ ദ്വേഷിക്കുന്നവനാണു വനിതാ ദ്വേഷ്ടാവ്. ഇവ ഏഴും മുമ്പ് പറഞ്ഞ ക്രോധാദികളെ ക്കാൾ നൃശംസങ്ങളാകുന്നു, ദുഷ്ടതരങ്ങളാകുന്നു എന്നർഥം.

### ജ്ഞാനാദിഗുണങ്ങൾ ജ്ഞാനിയുടെ മഹാവ്രതങ്ങൾ

**ഭാഷ്യം:** ഇദാനീം ജ്ഞാനാദയോ ദ്വാദശഗുണാ ഉച്യന്തേ

**ഭാഷ്യാർഥം:** ഇനി ജ്ഞാനാദികളായ പന്ത്രണ്ട് ഗുണങ്ങളെപ്പറ്റി പറയുന്നു:

**ജ്ഞാനം ച സത്യം ച ദമഃ ശ്രുതം ച**
**അമാത്സര്യം ഹ്രീസ്തിതിക്ഷാനസൂയാ**
**യജ്ഞശ്ച ദാനം ച ധൃതിഃ ശമശ്ച**
**മഹാവ്രതാ ദ്വാദശ ബ്രാഹ്മണസ്യ 19**

**അന്വയം:** ജ്ഞാനം, സത്യം, ദമഃ, ശ്രുതം, അമാത്സര്യം, ഹ്രീഃ, തിതിക്ഷാ, അനസൂയാ, യജ്ഞം, ദാനം, ധൃതിഃ, ശമശ്ച ഏതേ ദ്വാദശ ബ്രാഹ്മണസ്യ മഹാവ്രതാഃ.

**അന്വയാർഥം:** ജ്ഞാനം, സത്യം, ദമഃ, ശ്രുതം, അമാത്സര്യം, ഹ്രീ, തിതിക്ഷ, അനസൂയ, യജ്ഞം, ദാനം, ധൃതിഃ, ശമം തുടങ്ങിയ പന്ത്രണ്ടും ബ്രാഹ്മണന്റെ മഹാവ്രതങ്ങളാകുന്നു.

**ഭാഷ്യം:** ജ്ഞാനം തത്ത്വാർഥസംവേദനം. സത്യം യഥാർഥ സംഭാഷണം ഭൂതഹിതം ച. ദമോ മനസോ ദമനം. ശ്രുതം അദ്ധ്യാത്മശാസ്ത്രശ്രവണം. മാത്സര്യം സർവഭൂതേഷു അസഹമാനതാ, തദഭാവഃ അമാത്സര്യം. ഹ്രീഃ അകാര്യകരണേ ലജ്ജാ. തിതിക്ഷാ ദ്വന്ദ്വസഹിഷ്ണുതാ. അനസൂയാ പരദോഷാ-നാവിഷ്കരണം. യജ്ഞഃ അഗ്നിഷ്ഠോമാദിഃ, മഹായജ്ഞശ്ച. ദാനം ബ്രഹ്മണേഭ്യോ ധനാദിപരിത്യാഗഃ. ധൃതിഃ വിഷയസന്നിധാവപി ഇന്ദ്രിയനിഗ്രഹഃ. ശമഃ അന്തഃകരണോപരതിഃ, ബഹിഃ കരണോപരതിരിതി കേചിത്. ഏതേ ജ്ഞാനാദയോ മഹാവ്രതാഃ പരപുരുഷാർത്ഥസാധനഭൂതാ ബ്രാഹ്മണസ്യ.

**ഭാഷ്യാർഥം:** തത്ത്വാർത്ഥത്തിന്റെ സംവേദനമാണ് ജ്ഞാനം. യഥാർഥസംഭാഷണവും ഭൂതഹിതവും സത്യമാകുന്നു. മനസ്സിന്റെ ദമനം (അടക്കം) ആണു ദമം. അദ്ധ്യാത്മശാസ്ത്രശ്രവണ

മാണ് ശ്രുതം. സർവ്വഭൂതങ്ങളിലുമുള്ള അസഹമാനതയാണ് മാത്സര്യം; അതിന്റെ അഭാവമാണ് അമാത്സര്യം. അകാര്യകരണത്തിലുള്ള ലജ്ജയാണു ഹ്രീ. ദ്വന്ദ്വസഹിഷ്ണുതയ്ക്കു തിതിക്ഷ എന്നു പേർ. പരദോഷങ്ങളുടെ അനാവിഷ്കരണമാണ് അന സൂയ. അഗ്നിഷ്ഠോമാദിയും മഹായജ്ഞവും യജ്ഞമാകുന്നു. ബ്രാഹ്മണന്മാർക്കു ധനാദികളെ പരിത്യജിക്കുന്നതിനു ദാനം എന്നുപേർ. വിഷയസന്നിധിയിൽ പോലുമുള്ള ഇന്ദ്രിയ നിഗ്രഹമാണ് ധൃതി. അന്തഃകരണോപരതിയാണ് ശമം. ബഹിഃകരണോപരതിയും ശമമാണെന്നു ചിലർ പറയുന്നു. ഈ ജ്ഞാനാദിഗുണങ്ങൾ ബ്രാഹ്മണന്റെ ബ്രഹ്മജ്ഞാനിയുടെ പരമപുരുഷാർത്ഥ സാധനഭൂതങ്ങളായ മഹാവ്രതങ്ങളാകുന്നു.

**ഭാഷ്യം:** "യേ ജ്ഞാനദയോ ദ്വാദശ ചാതതാനാഃ" ഇതി പൂർവത്ര പ്രസ്തുതാഃ, തേ വർണിതാഃ. ഇദാനീം ഗുണസ്തുതിം കരോതി

**ഭാഷ്യാർഥം:** മുമ്പു പ്രസ്താവിച്ച ജ്ഞാനാദിഗുണങ്ങൾ പന്ത്രണ്ടും വർണിക്കപ്പെട്ടുകഴിഞ്ഞു. ഇനി ഗുണങ്ങളെ സ്തുതിക്കുന്നു.

**യാസ്ത്വേതേഭ്യോപ്രവസേദ്ദ്വാദശഭ്യഃ**
**സർവാമിമാം പൃഥിവീം സ പ്രശിഷ്യാത്.**
**ശ്രീഭിർദ്വാഭ്യാമേകതോ വാƒവിമുക്താഃ'**
**ക്രമാദ്വിശിഷ്ടാ മൗനഭൂതാ ഭവന്തി 20**

**അന്വയം:** യസ്തു ഏതേഭ്യഃ ദ്വാദശഭ്യഃ അപ്രവസേത് സ സർവാമിമം പൃഥിവീം പ്രശിഷ്യാത്. ത്രിഭിഃ ദ്വാഭ്യാം ഏകതോ വാ അവിമുക്താ; ഏതേ ക്രമാത് വിശിഷ്ടാഃ മൗനഭൂതാഃ ഭവന്തി.

**അന്വയാർഥം:**ആരാണോ ഈ പന്ത്രണ്ടു ഗുണങ്ങളിൽനിന്ന് വിട്ടുമാറാതിരിക്കുന്നത് അവൻ പൃഥിവിയെ മുഴുവൻ പ്രശാസിക്കും. മൂന്നിൽനിന്നോ, രണ്ടിൽനിന്നോ ഒന്നിൽനിന്നോ അവിമുക്തന്മാർ ക്രമേണ വിശിഷ്ടന്മാരും മൗനഭൂതന്മാരും ആകുന്നു.

**ഭാഷ്യം:** യസ്തു ഏതേഭ്യഃ പുർവ്വോക്തേഭ്യഃ ദ്വാദശഭ്യഃ അപ്രവസേത് പ്രവാസം ന കരോതി തൈരേവ സമന്വിതോ ഭവേത്, സ സർവ്വാമിമാം പൃഥിവീം പ്രശിഷ്യാത് പ്രശാസ്തി ആത്മവശം കരോതി. യ ഏതേഷാം മധ്യേ ത്രിഭിഃ ദ്വാഭ്യാം ഏകതഃ ഏകസ്മാത് വാ അവിമുക്താഃ, ഏതേഷാമന്യതമേനാപി സമന്വിതാസ്തേ ഏതേ ക്രമേണ വിശിഷ്ടാ ജ്ഞാനിനോ ഭൂത്വാ മൗനഭൂതാഃ ബ്രഹ്മഭൂതാ ഭവന്തി.

**ഭാഷ്യാർഥം:** ഈ പന്ത്രണ്ടു ഗുണങ്ങളിൽനിന്ന് അകന്നു പോകാതെ ആരാണോ അവയോടൊത്തു നിൽക്കുന്നത് അവൻ ഈ ഭൂമിയെ പ്രശാസിക്കുന്നു, ആത്മവശ്യയാക്കുന്നു. ആരാണോ ഇവയിൽ മൂന്നിനോടോ രണ്ടിനോടോ ഒന്നിനോടോ സഹിതനായിരിക്കുന്നത് ഏതെങ്കിലും ഒന്നിനോടെങ്കിലും സമന്വിതരായ അവർ ക്രമേണ വിശിഷ്ടന്മാരും ജ്ഞാനികളുമായിട്ടു മൗന ഭൂതന്മാർ, ബ്രഹ്മഭൂതന്മാരാകുന്നു.

**ദമാദികളുടെ ദോഷങ്ങൾ (വിരോധികൾ)**

**ഭാഷ്യം:** ഇദാനീം ദമദോഷാനാഹ ശ്ലോകത്രയേണ

**ഭാഷ്യാർഥം:** ഇനി മൂന്നു ശ്ലോകം കൊണ്ടു ദമദോഷങ്ങളെ പറയുന്നു.

**ദമോƒഷ്ടാദശദോഷഃ സ്യാത് പ്രതികൂലം കൃതേ ഭവേത്**
**അനൃതം പൈശുനം തൃഷ്ണാ പ്രാതികൂല്യം തമോƒരതിഃ 21**

**ലോകദ്വേഷോƒഭിമാനശ്ച വിവാദഃ പ്രാണിപീഡനം**
**പരിവാദോƒതിവാദശ്ച പരിതാപോƒക്ഷമാ ധൃതി 22**

**അസിദ്ധിഃ പാപകൃത്യം ച ഹിംസാ ചേതി പ്രകീർത്തിതാഃ**
**എതൈർ ദോഷൈർ വിമുക്തോ യഃ സ ദമഃ സദ്ഭിരുച്യതേ 23**

**അന്വയം:** ദമഃ അഷ്ടാദശദോഷഃ സ്യാത്, അന്യതമേ കൃതേ ദമസ്യ പ്രതികൂലം ഭവേത്. അനൃതം, പൈശുനം, തൃഷ്ണാ, പ്രാതികൂല്യം, തമഃ, അരതിഃ, ലോകദ്വേഷഃ, അഭിമാനഃ, വിവാദഃ, പ്രാണിപീഡനം, പരിവാദഃ, അതിവാദഃ, പരിതാപഃ, അക്ഷമാ, അധൃതിഃ, അസിദ്ധിഃ, പാപകൃത്യം, ഹിംസാ ചേതി പ്രകീർത്തിതാഃ, ഏതൈഃ ദോഷൈഃ വിയുക്തഃ യോ ഗുണഃ സ ദമ ഇതി സദ്ഭിഃ ഉച്യതേ.

**അന്വയാർഥം:** അഷ്ടാദശദോഷങ്ങളോടുകൂടിയതാണു ദമം. ഒന്നുചെയ്താലും ദമത്തിനു പ്രതികൂലമാകും, അനൃതം, പൈശുനം, തൃഷ്ണ, പ്രാതികൂല്യം, തമസ്സ്, അരതി, ലോകദ്വേഷം, അഭിമാനം, വിവാദം, പ്രാണിപീഡനം, പരിവാദം, അതിവാദം, പരിതാപം, അക്ഷമ, അധൃതി, അസിദ്ധി, പാപകൃത്യം, ഹിംസ എന്നിങ്ങനെ 18 ദോഷങ്ങളാണ് പ്രസിദ്ധമായിട്ടുള്ളത്. ഈ ദോഷങ്ങളില്ലാത്തതാണ് ദമം എന്നു സത്തുക്കളാൽ പറയപ്പെടുന്നു.

**ഭാഷ്യം.** ദമഃ അഷ്ടാദശദോഷഃ സ്യാത് അഷ്ടാദശദോഷ സമന്വിതോ ഭവതി. കിമേതേഷാം ദോഷത്വമിതിചേത് പ്രതികൂലം കൃതേ ഭവേത് ഏതേഷാമന്യതമേ കൃതേ ദമസ്യ പ്രതികൂലം കൃതം ഭവേത്. കേ തേ? അനൃതം

അയഥാർഥവചനം. പൈശുനം. പരദൂഷണവചനം. തൃഷ്ണാ വിഷയേപ്സാ. പ്രാതികൂല്യം പ്രതികൂലതാ. തമഃ അജ്ഞാനം. അരതിഃ അയഥാലാഭസന്തുഷ്ടിഃ. അഥവാ രതിഃ സ്ത്രീഭോഗേ ഷ്വഭിരതിഃ. ലോകദ്വേഷഃ ലോകാനാമുദ്വേഗാചരണം. അഭിമാനഃ സർവ്വേഷാമപ്രണതിഭാവഃ. വിവാദഃ ജനകലഹാചരണം. പ്രാണി പീഡനം സ്വദേഹപൂരണായ പ്രാണിഹിംസനം. പരിവാദഃ സമക്ഷേ പരദൂഷണാഭിധാനം. അതിവാദഃ നിരർത്ഥകോƒതി പ്രലാപഃ. പരിതാപഃ വൃഥാദുഃഖചിന്തനം. അക്ഷമാ ദ്വന്ദ്വാസഹി ഷ്ണുതാ. അധൃതിഃ ഇന്ദ്രിയാർത്ഥേഷു ചപലതാ. അസിദ്ധിഃ ധർമ്മജ്ഞാനവൈരാഗ്യാണാം. പാപകൃത്യം പ്രതിഷിദ്ധാചരണം. ഹിംസാ അവിഹിതഹിംസാ. ഇതി ഇത്ഥം ദമദോഷാഃ പ്രകീർത്തിതാഃ. ഏതൈഃ അനൃതാദിഭിഃ ദോഷൈഃ വിമുക്തോ യോ ഗുണഃ സ ദമ ഇതി ഉച്യതേ സദ്ഭിഃ

**ഭാഷ്യാർഥം:** ദമത്തിനു 18 ദോഷങ്ങളുണ്ട്. ഇവയ്ക്ക് എങ്ങനെ ദോഷത്വം സിദ്ധിക്കുന്നു? പ്രതികൂലമാകുമ്പോൾ ദോഷത്വം സംഭവിക്കുന്നു. ഇവയിലേതെങ്കിലുമൊന്നു ചെയ്താൽ ദമത്തിനു പ്രതികൂലമാകുന്നു എന്നർത്ഥം. അവ ഏതെല്ലാമാണ്? അയഥാർത്ഥ വചനമാണ് "അനൃതം". പര ദൂഷണവചനമാണ് "പൈശുനം". "തൃഷ്ണ" വിഷയേപ്സ യാകുന്നു. എല്ലാറ്റിനും എല്ലാവർക്കും പ്രതികൂലതയാണ് "പ്രാതികൂല്യം". അജ്ഞാന മാണ് "തമസ്സ്" യഥാലാഭസന്തുഷ്ടി യില്ലായ്മയാണ് "അരതി". അഥവാ, 'രതി' സ്ത്രീഭോഗങ്ങളിലുള്ള അഭിരതി. ലോകർക്കു 'ഉദ്വേഗം' (ഭയം) ഉണ്ടാക്കുകയാണ് ലോകദ്വേഷം. ജനകലഹാ–ചരണമാണ് വിവാദം. സ്വദേഹപൂരണത്തിനുവേണ്ടിയുള്ള പ്രാണിഹിംസനമാണ് പ്രാണിപീഡനം. സമക്ഷത്തിലുള്ള പര ദൂഷണത്തിന്റെ അഭിധാനമാണ്'പരിവാദം. നിരർഥകമായ അതി പ്രലാപത്തിനു അതിവാദമെന്നുപേർ. വൃഥാ ദുഃഖചിന്തനമാണ് പരിതാപം. ദ്വന്ദ്വങ്ങളെ സഹിക്കാനുള്ള കഴിവില്ലായ്മയാണ്

അക്ഷമ. ഇന്ദ്രിയങ്ങളിലുള്ള ചപലത യാണ്'അധൃതി. ധർമ്മ, ജ്ഞാന, വൈരാഗ്യങ്ങൾ ഇല്ലാതിരിക്കു കയാണ് അസിദ്ധി. പ്രതിഷിദ്ധാചരണമാണ് പാപകൃത്യം. ഹിംസ അവിഹിതഹിംസ യാകുന്നു. ഇങ്ങനെ ദമദോഷങ്ങൾ പറയപ്പെട്ടു. അനൃതാദി കളായ ഈ ദോഷങ്ങൾ ഇല്ലാത്ത ഗുണമാണ് ദമമെന്നു സത്തുക്കൾ പറയുന്നു.

**മദദോഷങ്ങൾ (വിരോധികൾ)**

**ഭാഷ്യം:** ഇദാനീം മദദോഷാനാഹ

**ഭാഷ്യാർഥം:** ഇനി മദദോഷങ്ങളെ പറയുന്നു.

**മദോ*f*ഷ്ടാദശദോഷഃ സ്യാത്ത്യാഗോ ഭവതി ഷഢ്വിധഃ**
**വിപര്യയാഃ സ്മൃതാ ഏതേ ദമദോഷാ ഉദാഹൃതാഃ 24**

**അന്വയം:** മദഃ അഷ്ടാദശദോഷഃ സ്യാത്, ത്യാഗശ്ച ഷഡ്വിധോ ഭവതി. യ ഏതേ ദമദോഷാഃ സ്മൃതാഃ ത ഏതേ വിപര്യയാഃ സ്മൃതാഃ.

**അന്വയാർഥം:** മദത്തിന് അഷ്ടാദശ (18) ദോഷങ്ങളുണ്ട്. ത്യാഗം ആറു വിധമാകുന്നു. മുൻപറഞ്ഞ ദമദോഷങ്ങൾതന്നെ വിപര്യയമായി സ്മരിച്ചാൽ മദദോഷങ്ങളാകും.

**ഭാഷ്യം:** മദോ*f*ഷ്ടാദശദോഷഃ സ്യാത്. ത്യാഗശ്ച ഷഢ്വിധോ ഭവതി. വിപര്യയാഃ സ്മൃതാ ഏതേ അനൃതാദിഹിംസാന്തഃ യേ ദമദോഷത്വേന സ്മൃതാഃ, സത്യാദി രൂപത്വേന സ്മൃതാ മദ ദോഷാ മദനാശകരാ ഉദാഹൃതാഃ. കേ തേ? സത്യാപൈശു നാതൃഷ്ണാപ്രാതികൂല്യാതമോ*f*രതിലോകാദ്വേഷാനഭിമാനാവിവാ ദാപ്രാണിഹിംസാപരിവാദാനതിവാദാപരിതാപക്ഷമാധൃതിസിദ്ധ്യ ാപാപകൃത്യാഹിംസാ ഇത്യേതേ മദനാശകരാഃ ഉദാഹൃതാഃ.

**ഭാഷ്യാർഥം:** പതിനെട്ടു ദോഷങ്ങളോടു കൂടിയതാണ് മദം. ത്യാഗം ആറുവിധം. ത്യാഗം ആറു വിധമാകുന്നു. അനൃതം' തുടങ്ങി ഹിംസ'വരെയുള്ള മുൻപറഞ്ഞ ദമദോഷങ്ങളെത്തന്നെ വിപര്യയമായി സ്മരിച്ചാൽ അവ സത്യാദിരൂപത്തിലുള്ള മദനാശകരങ്ങളായ (അഹങ്കാരത്തെ നശിപ്പിക്കുന്ന) ഗുണങ്ങ ളായിത്തീരുന്നു എന്നർത്ഥം. അവ ഏതെല്ലാമാണ്?. സത്യം, അപൈശുനം, അതൃഷ്ണ, അപ്രാതികൂല്യം, അതമസ്സ്, അരതി, ലോകാദ്വേഷം, അനഭിമാനം, അവിവാദം, അപ്രാണിഹിംസ, അപരിവാദം, അനതിവാദം, അപരിതാപം, ക്ഷമ, ധൃതി, സിദ്ധി, അപാപകൃത്യം, അഹിംസ ഇവയാണ് മദനാശകരങ്ങളായി ഉദാഹരിക്കപ്പെടുന്നുത്[7].

### ത്യാഗം ആറുവിധം.

**ഭാഷ്യം:** 'ത്യാഗോ ഭവതി ഷഡ്വിധഃ' ഇത്യുക്തം. തത്രാഹ

**ഭാഷ്യാർഥം:** ത്യാഗം ആറുവിധം എന്നു പറഞ്ഞു. ഇനി അവയെപ്പറ്റി പറയുന്നു.

**ശ്രേയാംസ്തു ഷഡ്വിധസ്ത്യാഗസ്തൃതീയസ്തത്ര ദുഷ്കരഃ**
**തേന ദുഃഖം തരന്ത്യേവ തസ്മിംസ്ത്യക്തേ ജിതം ഭവേത് 25**

---

[7] മനുഷ്യബുദ്ധിയിൽ ഒരു സമയം ഒരു ചിന്ത, ഒരുവികാരം മാത്രമാണ് പ്രവർത്തിക്കുന്നത്. ബുദ്ധിവൃത്തി മാറിമാറിവരും. സദ്വൃത്തികൊണ്ട് ദുർ വൃത്തികളെ നശിപ്പിക്കാം. ശിഷ്ടബോധവൈറസ്സുകളെകൊണ്ട് ദുഷ്ടബോധ വൈറസ്സുകളെ അകറ്റാം. ഇതാണ് വിപര്യയചിന്തനം. സത്യബോധവൃത്തി കൊണ്ട് അസത്യബോധവൃത്തി ഇല്ലാതാക്കാം. അഹിംസകൊണ്ട് ഹിംസയെ ഇല്ലാതാക്കാം. അമൃതബോധം കൊണ്ടു മൃത്യുവിനെപ്പോലും ജയിക്കാം. ഇതാണു ധർമ്മാനുഷ്ഠാനത്തിനു അടിസ്ഥാനം. കുറ്റമറ്റ ഈ മാനസിക ചികിത്സാപദ്ധതിയിലൂടെ അന്തഃകരണം ശുദ്ധമാക്കാൻ മനുഷ്യനു കഴിയും. അതിലൂടെ മാത്രമേ ആത്മസാക്ഷാത്കാരം സിദ്ധിക്കൂ.

**അന്വയം:** ഷഡ്വിധഃ ത്യാഗഃ ശ്രേയാൻ ഭവതി. തത്ര തൃതീയഃ ദുഷ്കരോ ഭവതി. തേന ദുഃഖം തരന്ത്യേവ. തസ്മിൻ ത്യക്തേ സർവം ജിതം ഭവേത്.

**അന്വയാർഥം:**ആറുവിധത്തിലുള്ള ത്യാഗം ശ്രേയസ്കര മാകുന്നു. അവയിൽ മൂന്നാമത്തതു ദുഷ്കരമാകുന്നു. അതു കൊണ്ട് ദുഃഖത്തെ തരണം ചെയ്യാം. അതിൽ സർവ്വവും ജിത മായിത്തീരുന്നു.

**ഭാഷ്യം:** ശ്രേയാൻ തു ഷഡ്വിധസ്ത്യാഗഃ. തത്ര തേഷു ഷഡ്വിധത്യാഗേഷു മധ്യേ തൃതീയഃ ത്യാഗോ ദുഷ്കരോ ഭവതി, ദുഃഖ സമ്പാദ്യഃ. തേന തൃതീയേന ത്യാഗേന ദുഃഖം ആധ്യാത്മികാദി ഭേദഭിന്നം തരന്ത്യേവ. തസ്മിൻ ത്യാഗേ കൃതേ സതി സർവം ജിതം ഭവേത്.

**ഭാഷ്യാർഥം:** ആറുവിധത്തിലുള്ള ത്യാഗം ശ്രേയസ്കരമാ കുന്നു. അവയിൽ മൂന്നാമത്തെ ത്യാഗം ദുഷ്കരമാകുന്നു. ദുഃഖ സമ്പാദ്യമാകുന്നു. അതുകൊണ്ട് ആധ്യാത്മികാദിഭേദഭിന്നമായ ദുഃഖത്തെ തരണം ചെയ്യുന്നു. ആ ത്യാഗം അനുഷ്ഠിച്ചു കഴിഞ്ഞാൽ സർവ്വവും ജിതമാകുന്നു.

**ഭാഷ്യം:** ത്യാഗഷട്കം ദർശയതി.

**ഭാഷ്യാർഥം:** ആറു ത്യാഗങ്ങളെ കാണിച്ചുതരുന്നു.

**അർഹതേ യാചമാനായ പുത്രാൻ വിത്തം ദദാതി യത്**
**ഇഷ്ടാപൂർത്തം ദ്വിതീയംസ്യാന്നിത്യം വൈരാഗ്യയോഗതഃ 26**

**കാമത്യാഗശ്ച രാജേന്ദ്ര സ തൃതീയ ഇതി സ്മൃതഃ**
**അപ്രമാദീ ഭവേദേതൈഃ സ ചാപ്യഷ്ടഗുണോ മതഃ 27**

**അന്വയം:** അർഹതേ യാചമാനായ പുത്രാൻ വിത്തം ദദാതി ഇതി യത് തത് പ്രഥമം. ഇഷ്ടപൂർത്തം ദ്വിതീയം സ്യാത്. നിത്യം വൈരാഗ്യയോഗതഃ യഃ കാമത്യാഗഃ ഹേ രാജേന്ദ്ര, സ തൃതീയ ഇതി സ്മൃതഃ. യ ഏതൈഃ സഹിതഃ സ അപ്രമാദീ ഭവേത്, സ ച അപ്രമാദഃ അഷ്ടഗുണഃ മതഃ

**അന്വയാർഥം:**അർഹനായ യാചകനു പുത്രന്മാരെയും വിത്തത്തെയും ദാനംചെയ്യുക എന്നു പ്രഥമത്യാഗം. ഇഷ്ടാ–പൂർത്തം ദ്വിതീയത്യാഗം. ഹേ രാജേന്ദ്ര, നിത്യം വൈരാഗ്യ യോഗത്താലുള്ള കാമത്യാഗമാണു തൃതീയ ത്യാഗം എന്നറിയപ്പെടുന്നു. ഈ ത്യാഗങ്ങളോടു കൂടിയവൻ അപ്രമാദി ആകുന്നു. ആ അപ്രമാദം അഷ്ടഗുണമാകുന്നു.

**ഭാഷ്യം:** അർഹതേ യോഗ്യായ യാചമാനായ പുത്രാൻ വിത്തം ദദാതി ഇതി യത് തദേതത്ത്യാഗദ്വയം ഷണ്ണാം മധ്യേ പ്രഥമം. ഇഷ്ടാപൂർത്തം ദ്വീതീയം സ്യാത് ഇഷ്ടം ശ്രൗതേ കർമ്മണി യദ്ദാനം. പൂർത്തം സ്മാർത്തകർമണി. ഇഷ്ടം ദേവേഭ്യോ ദത്തം, പൂർത്തം പിതൃഭ്യ ഇതി കേചിത്. നിത്യം വൈരാഗ്യ യോഗതഃ വിശുദ്ധസത്ത്വസ്യ അനിത്യത്വാദോഷ ദർശിനഃ തതോ വിരക്തതയാ ധനാദിപരിത്യാഗഃ കാമത്യാഗശ്ച രാജേന്ദ്ര, സ തൃതീയ ഇതി സ്മൃതഃ. കിമേതൈർഭവതീത്യത ആഹ അപ്രമാദീതി. അപ്രമാദിനാം കാമോ നശ്യതി. ഉക്തം രാജധർമ്മേഷു "അപധ്യാനമലോ ധർമ്മോ മലോƒർഥസ്യ നിഹൂഹനം, അപ്രമാദമലഃ കാമോ ഭൂയഃ സ ഗുണവർധനഃ".'യ ഏതൈഃ ഷഡ്ഭിഃ സമന്വിതഃ ത്യാഗൈഃ, സ അപ്രമാദീ ഭവേത്, സ അപ്രമാദഃ അഷ്ടഗുണഃ അഷ്ടഭിർഗുണൈഃ സമന്വിതോ ഭവതി.

**ഭാഷ്യാർഥം:** അർഹനായ യോഗ്യനായ യാചമാനനു യാചകനു പുത്രന്മാരെയും വിത്തത്തെയും ദാനംചെയ്യുക. ഈ രണ്ടു

ത്യാഗവും ആറെണ്ണത്തിൽ പ്രഥമമാകുന്നു. ഇഷ്ടാപൂർത്തങ്ങൾ ഇഷ്ടവും പൂർത്തവും ദ്വിതീയ ത്യാഗമാകുന്നു. ശ്രൗതകർമ്മത്തിലെ ദാനമാണ് ഇഷ്ടം. സ്മാർത്തകർമ്മത്തിലെ ദാനം പൂർത്തം. ദേവന്മാർക്കു ദത്തമായത് ഇഷ്ടമെന്നും പിതൃക്കൾക്കു ദത്തമായതു പൂർത്തമെന്നും ചിലർ പറയുന്നു. നിത്യം വൈരാഗ്യയോഗം കൊണ്ടു വിശുദ്ധസത്ത്വനും അനിത്യത്വാദി ദോഷദർശിയുമായവനു വിരക്തി വന്നതുകൊണ്ട് ധനാദി പരിത്യാഗവും കാമത്യാഗവും ഹേ രാജേന്ദ്ര, തൃതീയ ത്യാഗമെന്നു പറയപ്പെടുന്നു. ഇവ കൊണ്ടെല്ലാം എന്തു സംഭവിക്കുന്നു അപ്രമാദീ എന്നിങ്ങനെ പറഞ്ഞു. അപ്രമാദികളുടെ കാമം നശിക്കുന്നു. "അപധ്യാനമലമാണ് ധർമ്മം. അർത്ഥത്തിന്റെ നിഗൂഹനമാണ് മലം. അപ്രമാദമെന്ന മലത്തോടുകൂടിയതാണ് കാമം. അതു വീണ്ടും ഗുണവർധനമാകുന്നു." എന്നു രാജധർമ്മങ്ങളിൽ പറയപ്പെട്ടിരിക്കുന്നു. ഇങ്ങനെ ഷഡ്വിധ ത്യാഗങ്ങളോടുകൂടിയവൻ അപ്രമാദി ആയിത്തീരും. ആ അപ്രമാദം അഷ്ടഗുണം  എട്ടുഗുണങ്ങളോടു കൂടിയതാകുന്നു.

### ജ്ഞാനിയുടെ അഷ്ടഗുണങ്ങൾ

**ഭാഷ്യം:** കേ തേ? താൻ ദർശയതി.

**ഭാഷ്യാർഥം:** അവ ഏതെല്ലാം? അവയെ കാണിച്ചുതരുന്നു.

**സത്യം, ധ്യാനം സമാധാനം ചോദ്യം വൈരാഗ്യമേവ ച**
**അസ്തേയോ ബ്രഹ്മചര്യം ച തഥാസംഗ്രഹ ഏവ ച   28**

**അന്വയം:** സത്യം, ധ്യാനം, സമാധാനം, ചോദ്യം, വൈരാഗ്യം, അസ്തേയഃ, ബ്രഹ്മചര്യം, അസംഗ്രഹശ്ച അഷ്ടൗ ഗുണാ ഭവന്തി.

**അന്വയാർഥം:** സത്യം, ധ്യാനം, സമാധാനം, ചോദ്യം, വൈരാഗ്യം, അസ്തേയം, ബ്രഹ്മചര്യം, അസംഗ്രഹം എന്നിവ യാണ് അഷ്ടഗുണങ്ങൾ.

**ഭാഷ്യം:** സത്യം യഥാർത്ഥസംഭാഷണം. ധ്യാനം ചേതസഃ കസ്മിംശ്ചിത് ശുഭാശ്രയേ മണ്ഡലപുരുഷാദൗ തൈലധാരാവത് സന്തത്യവച്ഛേദിനീ പ്രവൃത്തിഃ. സമാധാനം പ്രണവേന വിശ്വാദ്യുപസംഹാരം കൃത്വാ സ്വാഭാവികചിത്സദാനന്ദാദ്വിതീയ ബ്രഹ്മാത്മനാ അവസ്ഥാനം. ചോദ്യം കോ$f$ഹം, കസ്യ, കുതോ വാ ഇത്യാദി. വൈരാഗ്യം ദൃഷ്ടാനുശ്രവികവിഷയവിതൃഷ്ണതാ. അസ്തേയഃ അചൗര്യമാത്മനോ ദ്രവ്യസ്യ വാ. ആത്മചൗര്യ മുക്തം "യോ$f$ന്യഥാസന്തമാത്മാനം" ഇതി. ബ്രഹ്മചര്യം അഷ്ടാംഗമൈഥുനത്യാഗഃ. തഥാചോക്തം "സ്മരണം കീർത്തനം കേളിർവീക്ഷണം ഗുഹ്യഭാഷണം സങ്കല്പോ$f$ധ്യവസായശ്ച ക്രിയാനിഷ്പത്തിരേവ ച, ഏതന്മൈഥുനമാഷ്ടാങ്ഗം പ്രവദന്തി മനീഷിണഃ വിപരീതം ബ്രഹ്മചര്യമേതദേവാഷ്ട ലക്ഷണം" ഇതി. അസംഗ്രഹഃ'അപരിഗ്രഹഃ പുത്രദാരക്ഷേത്രാദീനാം. ഏതാൻ പരിപാലയേത്.

**ഭാഷ്യാർഥം:** യഥാർത്ഥസംഭാഷണം, ഉള്ളതുപറയുകയാണ് സത്യം. ശുഭാശ്രയമായ ഏതെങ്കിലും ഒന്നിൽ, മണ്ഡലപുരുഷാദി കളിൽ, തൈലധാരപോലെ സന്തതിയോടുകൂടിയ വ്യാപ്തിക്കു വിച്ഛേദം വരാതെ അനുസ്യൂതമായി പ്രവർത്തിക്കുന്ന ചേതസ്സി ന്റെ പ്രവൃത്തിയാണ് ധ്യാനം. പ്രണവം കൊണ്ട് ഓങ്കാരം കൊണ്ടു വിശ്വാദികളെ ഉപസംഹരിച്ചിട്ടു സ്വാഭാവികവും ചിത്സദാനന്ദവും അദ്വിതീയവുമായ ബ്രഹ്മാത്മനാ ഉള്ള അവ സ്ഥാനമാണ് സമാധാനം. ഞാനാര്? ആരുടേത്? എവിടെനിന്ന്? എന്നു തുടങ്ങിയെവയാണു ചോദ്യം. ദൃഷ്ടവും ആനുശ്രവിക വുമായ കണ്ടതും കേട്ടതുമായ വിഷയങ്ങളിലുള്ള വിതൃഷ്ണത

താത്പര്യമില്ലായ്മയാണ് വൈരാഗ്യം. ആത്മാവിന്റെയോ ദ്രവ്യത്തിന്റെയോ അചൗര്യമാണ് കള്ളം കാണിക്കാതിരിക്കയാണ് 'അസ്തേയം? "യോ*f*ന്യഥാസന്തമാത്മാനം" എന്നിങ്ങനെ ആത്മ ചൗര്യത്തെപ്പറ്റി പറഞ്ഞിട്ടുണ്ട്. അഷ്ടാങ്ഗമൈഥുനത്യാഗമാണ് ബ്രഹ്മചര്യം. സ്മരണം, കീർത്തനം, കേളി, വീക്ഷണം, ഗുഹ്യഭാഷണം, സങ്കല്പം, അധ്യവസായം, ക്രിയാനിഷ്പത്തി എന്നിവയാണ് എട്ടുവിധത്തിലുള്ള മൈഥുനമെന്ന വിദ്വാന്മാർ പറയുന്നു. ഇതിനു വിപരീതമായിട്ടുള്ളതാണ് ബ്രഹ്മചര്യം അതും അഷ്ടലക്ഷണമാകുന്നു'എന്നു പറയപ്പെട്ടിരിക്കുന്നു. പുത്രദാരക്ഷേത്രാദികളുടെ അപരിഗ്രഹം, അസ്വീകാരം, ആണ് അസംഗ്രഹം. ഈ ഗുണങ്ങളെ പൂർണ്ണമായും പരിപാലിക്കേണ്ടതാകുന്നു.

**ഭാഷ്യം:** ദോഷാൻ വിവർജയേദിത്യാഹ

**ഭാഷ്യാർഥം:** ദോഷങ്ങളെ വർജിക്കണമെന്നു പറയുന്നു.

**ഏവം ദോഷാ ദമസ്യോക്താസ്താൻ ദോഷാൻ പരിവർജയേത്**
**ദോഷത്യാഗേ*f*പ്രമാദഃ സ്യാത്സ ചാപ്യഷ്ടഗുണോ മതഃ 29**

**അന്വയം:** ഏവം ദമസ്യ ദോഷാ ഉക്താഃ താൻ ദോഷാൻ പരിവർജയേത്. ദോഷത്യാഗേ*f*പ്രമാദഃ സ്യാത്. സ ചാപി അഷ്ടഗുണഃ മതഃ

**അന്വയാർഥം:** ഇങ്ങനെ ദമത്തിന്റെ ദോഷങ്ങൾ പറയപ്പെട്ടു. ആ ദോഷങ്ങളെ പരിവർജിക്കണം. ദോഷത്യാഗത്തിൽ അപ്രമാദം സിദ്ധിക്കുന്നു. ആ അപ്രമാദവും അഷ്ടഗുണമാകുന്നു.

**ഭാഷ്യം:** ദമോ*f*ഷ്ടാദശദോഷഃ സ്യാദിതി യേ ദോഷാഃ ഉക്താഃ, താൻ ദോഷാൻ പരിവർജയേത്. കസ്മാദിത്യാഹ തേഷു ദോഷേഷു ത്യക്തേഷു പ്രമാദീ ന ഭവേദിത്യർത്ഥഃ. സോപി

അപ്രമാദഃ അഷ്ടഗുണോ മതഃ;"'സത്യം ധ്യാനം" ഇത്യാദിനാ പൂർവമേവോദ്ദിഷ്ടത്വാദിത്യർത്ഥഃ.

**ഭാഷ്യാർഥം:** ദമം അഷ്ടാദശദോഷമാകുന്നു എന്ന് ഏതെല്ലാം ദമദോഷങ്ങളാണോ പറയപ്പെട്ടത് അവയെ പരിത്യജിക്കേണ്ട താകുന്നു. എന്തുകൊണ്ടെന്നു പറയുന്നു ആ ദോഷങ്ങൾ നഷ്ട ങ്ങളായാൽ പ്രമാദി'ആവുകയില്ല എന്നർത്ഥം. ആ അപ്രമാദവും അഷ്ടഗുണങ്ങളോടുകൂടിയതാണ്. അവയാണ് സത്യം, ധ്യാനം തുടങ്ങിയെവയെന്നു മുമ്പേതന്നെ പറഞ്ഞിട്ടുണ്ട് എന്നർത്ഥം.

## സത്യസ്തുതി

**ഭാഷ്യം:** ഇദാനീം സത്യസ്തുതിഃ ക്രീയതേ

**ഭാഷ്യാർഥം:** ഇതി സത്യത്തെ സ്തുതിക്കുന്നു.

**സത്യാത്മാ ഭവ രാജേന്ദ്ര സത്യേ ലോകാഃ പ്രതിഷ്ഠിതാഃ**
**താംസ്തു സത്യമുഖാനാഹുഃ സത്യേ ഹ്യമൃതമാഹിതം 30**

**അന്വയം:** ഹേ രാജേന്ദ്ര, ത്വം സത്യാത്മാ ഭവ. സത്യേ ലോകാഃ പ്രതിഷ്ഠിതാഃ. താംസ്തു സത്യമുഖാനാഹുഃ. സത്യേ ഹി അമൃതം ആഹിതം.

**അന്വയാർഥം:**ഹേ രാജേന്ദ്ര, നീ സത്യാത്മാവായിത്തീരുക. സത്യത്തിലാണ് ലോകങ്ങൾ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത്. അവ സത്യമുഖങ്ങളാണെന്നു പറയുന്നു. സത്യത്തിലാണ് അമൃതം ആഹിതമായിരിക്കുന്നത്.

**ഭാഷ്യം:** സത്യാത്മാ സത്യസ്വരൂപോ ഭവ ഹേ രാജേന്ദ്ര, സത്യേ ലോകാഃ പ്രതിഷ്ഠിതാഃ താംസ്തു സത്യമുഖാൻ സത്യ പ്രധാനാൻ സത്യാധീനാത്മലാഭാൻ ആഹുഃ. സത്യേ ഹി അമൃതമാഹിതം, അമൃതം മോക്ഷഃ.

**ഭാഷ്യാർഥം:** അല്ലയോ രാജേന്ദ്ര, നീ സത്യാത്മാവ് സത്യ സ്വരൂപനാകുക. ലോകങ്ങളെല്ലാം സത്യത്തിൽ പ്രതിഷ്ഠിതങ്ങളാ യിരിക്കുന്നു. സത്യമുഖങ്ങളും സത്യപ്രധാനങ്ങളും സത്യാധീന മായ ആത്മലാഭത്തോടുകൂടിയവയുമാണ് ആ ലോകങ്ങളെന്നു പറയുന്നു. സത്യത്തിലാണ് അമൃതം സ്ഥിതിചെയ്യുന്നത്. മോക്ഷ മാണ് അമൃതം.

**നിവൃത്തേനൈവ ദോഷേണ തപോവ്രതമിഹാചരേത്**
**ഏതദ്ധാത്രാ കൃതം വിത്തം സത്യമേവ സതാം വരം 31**

**അന്വയം:** നിവൃത്തേനൈവ ദോഷേണ തപോവൃതം ഇഹാചരേത്. ഏതത് ധാത്രാ കൃതം വിത്തം. സത്യമേവ സതാം വരം.

**അന്വയാർഥം:**നിവൃത്തദോഷനായിട്ടുവേണം ഈ ലോക ത്തു തപോവൃതം ആചരിക്കേണ്ടത്. ഇതു ധാതാവിനാൽ ബ്രഹ്മ ദേവനാൽ കൃതമായ വിത്തമാകുന്നു. സത്യം തന്നെയാണ് സത്തുക്കളുടെ വരം.

**ഭാഷ്യം:** ഇദാനീം "കഥം സമൃദ്ധമത്യർഥം" ഇത്യനേന ഉപക്രാന്തമർത്ഥം ഉപസംഹരതി.

**ഭാഷ്യാർഥം:** ഇനി കഥം "സമൃദ്ധമത്യർഥം" എന്നു തുടങ്ങിയ ശ്ലോകം കൊണ്ടു പ്രസ്താവിച്ചതിന്റെ അർത്ഥം ഉപസംഹരി ക്കുന്നു.

**ദോഷൈരേതൈർ വിയുക്തം തു ഗുണൈരേതൈഃ; സമന്വിതം**
**ഏതത്സമൃദ്ധമത്യർഥം തപോ ഭവതി കേവലം 32**

**അന്വയം:** ഏതൈഃ ദോഷൈഃ വിയുക്തം ഏതൈഃ ഗുണൈഃ സമന്വിതം അത്യർഥം സമൃദ്ധം ഏതത് തപഃ "കേവലം" ഭവതി.

**അന്വയാർഥം:**ഈ ദോഷങ്ങളോടു വിയുക്തവും ഈ ഗുണങ്ങളോടു സമന്വിതവും അത്യർഥം സമൃദ്ധവുമായ ഈ തപസ്സുതന്നെയാണു "കേവലം" ആകുന്നത്.

**ഭാഷ്യം:** ദോഷൈരേതൈഃ "ക്രോധാദയഃ" ഇത്യാദിനാ പൂർവോക്തൈഃ വിയുക്തം തു ഗുണൈരേതൈഃ ജ്ഞാനാദിഭിശ്ച സമന്വിതം യത് ഏതത്സമൃദ്ധമത്യർഥം തപോ ഭവതി കേവലം. കിം ബഹുനാ

**ഭാഷ്യാർഥം:** "ക്രോധാദികൾ" എന്നു തുടങ്ങിയ പൂർവോക്ത ങ്ങളായ ദോഷങ്ങൾ ഇല്ലാത്തതും ജ്ഞാനാദികളായ ഗുണങ്ങൾ ഉള്ളതും അത്യന്തം സമൃദ്ധവുമായ ഈ തപസ്സാണ് കേവലം. എന്തിനേറെ പറയുന്നു

**യന്മാം പൃച്ഛസി രാജേന്ദ്ര സംക്ഷേപാത്തദ് ബ്രവീമി തേ**
**ഏതത് പാപഹരം ശുദ്ധം ജന്മമൃത്യുജരാപഹം 33**

**അന്വയം:** ഹേ രാജേന്ദ്ര, യത് മാം പൃച്ഛസി തത് സംക്ഷേപാത് തേ ബ്രവീമി. ഏതത് പാപഹരം ശുദ്ധം ജന്മമൃത്യുജരാപഹം ഭവതി.

**അന്വയാർഥം:**ഹേ രാജേന്ദ്ര, യാതൊന്നാണോ നീ എന്നോടു ചോദിക്കുന്നത്, അതു ചുരുക്കി നിന്നോടു പറയാം. ഇതു പാപഹരവും ശുദ്ധവും ജന്മമൃത്യുജരാപഹവുമാകുന്നു.

**ഭാഷ്യം:** ഹേ രാജേന്ദ്ര, യന്മാം പൃച്ഛസി തത് സംക്ഷേപാത് സമാസതഃ ബ്രവീമി തേ. ഏതത് വക്ഷ്യമാണം പാപഹരം ശുദ്ധം ജന്മമൃത്യുജരാപഹം.

**ഭാഷ്യാർഥം:** ഹേ രാജേന്ദ്ര, യാതൊന്നാണൊ എന്നോടു ചോദിക്കുന്നത് അതു സംക്ഷേപിച്ചു നിന്നോടു പരയാം. ഇത്

താഴെ പറയുന്നത് പാപഹരവും പരിശുദ്ധവും ജന്മമൃത്യു ജരാപഹവുമാകുന്നു.

## ആരാണ് സുഖീ

**ഭാഷ്യം:** കിം തദിതി ചേത് തത്രാഹ

**ഭാഷ്യാർഥം:** അതെന്താണെന്ന് ഇനി പറയുന്നു.

**ഇന്ദ്രിയേഭ്യശ്ച പഞ്ചഭ്യോ മനസശ്ചൈവ ഭാരത**
**അതീതാനാഗതേഭ്യശ്ച മുക്തശ്ചേത്സ സുഖീ ഭവേത് 34**

**അന്വയം:** ഹേ ഭാരത, പഞ്ചഭ്യ ഇന്ദ്രിയേഭ്യഃ മനസഃ അതീതാനാഗതേഭ്യശ്ച മുക്തശ്ചേത് സ സുഖീ ഭവേത്.

**അന്വയാർഥം:**അല്ലയോ ഭാരത, പഞ്ചേന്ദ്രിയങ്ങളിൽനിന്നും മനസ്സിൽനിന്നും അതീതാനാഗതങ്ങളിൽ നിന്നും മുക്തനായാൽ അവൻ സുഖിയാകും.

**ഭാഷ്യം:** ഹേ ഭാരത, ഇന്ദ്രിയേഭ്യഃ സവിഷയേഭ്യഃ പഞ്ചഭ്യഃ വർത്തമാനേഭ്യഃ മനസശ്ചൈവ തഥാ അതീതേഭ്യഃ അനാഗതേഭ്യശ്ച മുക്തശ്ചേത്, സ സുഖീ ഭവേത് മുക്ത ഏവ ഭവേദിത്യർത്ഥഃ.

**ഭാഷ്യാർഥം:** അല്ലയോ ഭാരത, വിഷയങ്ങളോടുകൂടിയവയും, വർത്തമാനവുമായ ഇന്ദ്രിയങ്ങളിൽനിന്നും മനസ്സിൽ നിന്നും മുക്തനാണെങ്കിൽ അവൻ സുഖിയാകും നിശ്ചയമായും മുക്തനാകും എന്നർത്ഥം.

## ഏകവേദം

**ഭാഷ്യം:** ഏവമുക്തേ, പ്രാഹ ധൃതരാഷ്ട്രഃ

**ഭാഷ്യാർഥം:** ഇങ്ങനെ പറഞ്ഞപ്പോൾ ധൃതരാഷ്ട്രർ ചോദിക്കുന്നു.

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു.

**ആഖ്യാനപഞ്ചമൈർവേദൈഃ ഭൂയിഷ്ഠം കത്ഥ്യതേ ജനഃ**
**തഥാ ചാന്യേ ചതുർവേദാസ്ത്രിവേദാശ്ച തഥാപരേ 35**

**ദ്വിവേദാശ്ചൈകവേദാശ്ച അനൃചശ്ച തഥാപരേ**
**ഏതേഷു മേ$f$ധികം ബ്രൂഹി യമഹം വേദ ബ്രാഹ്മണം 36**

**അന്വയം:** ആഖ്യാനപഞ്ചമൈഃ വേദൈഃ ഭൂയിഷ്ഠം ജനഃ കത്ഥ്യതേ. തഥാ ചാന്യേ ചതുർവേദാ ത്രിവേദാശ്ച തഥാപരേ ദ്വിവേദാശ്ച ഏകവേദാശ്ച അനൃചശ്ച ഭവന്തി, ഏതേഷു അധികം മേ ബ്രൂഹി യമഹം ബ്രാഹ്മണം വേദ.

**അന്വയാർഥം:** ആഖ്യാനപഞ്ചമങ്ങളായ വേദങ്ങളാൽ ഭൂയിഷ്ഠം ജനം ശ്ലാഘിക്കപ്പെടുന്നു. അതുപോലെ ചതുർവേദന്മാരും ത്രിവേദന്മാരും ദ്വിവേദന്മാരും ഏകവേദന്മാരും അനൃക്കുകളും ഇതൊന്നുമല്ലാത്തവരുമുണ്ട്. ഇവരിൽ ശ്രേഷ്ഠനാരെന്നു പറഞ്ഞാലും. യാതൊരുവനെയാണോ ബ്രാഹ്മണനായി ഞാൻ അറിയേണ്ടത് ആ ശ്രേഷ്ഠനെ അങ്ങു പറഞ്ഞുതന്നാലും.

**ഭാഷ്യം:** ആഖ്യാനം പുരാണം പഞ്ചമം യേഷാം വേദാനാം തേ ആഖ്യാനപഞ്ചമാഃ. ശ്രൂയതേ ഛന്ദോഗ്യേ "ഇതിഹാസ പുരാണം പഞ്ചമം" ഇതി, തൈഃ ആഖ്യാനപഞ്ചമൈഃ വേദൈഃ ഭൂയിഷ്ഠഃ കത്ഥ്യതേ ശ്ലാഘ്യതേ ബഹുമന്യതേ സർവ്വസ്മാ–ദധികോ$f$ഹമിതി. കഥ്യതേ ഇതി കേചിത് പഠന്തി. ആഖ്യാന പഞ്ചമൈഃ വേദൈഃ കശ്ചിജ്ജനഃ പഞ്ചവേദീതി കഥ്യത

ഇത്യർത്ഥഃ. തഥാ ചാന്യേ ചതുർവേദാഃ ത്രിവേദാ അപരേ ദ്വിവേദാ ഏകവേദാശ്ച അനൃചശ്ച തഥാ അപരേ പരിത്യക്ത ഋഗാദിവേദാഃ അപരേ. ഏതേഷു മനുഷ്യേഷു അധികം ശ്രേഷ്ഠം ബ്രൂഹി, യമഹം ബ്രാഹ്മണാം വേദ വിദ്യാം.

**ഭാഷ്യാർഥം:** ആഖ്യാനം, പുരാണം പഞ്ചമമായിട്ടുള്ള വേദ ങ്ങളാണ് ആഖ്യാനപഞ്ചമങ്ങൾ. "ഇതിഹാസപുരാണം പഞ്ചമം" എന്നു ഛന്ദോഗ്യോപനിഷത്തിൽ പറഞ്ഞിരിക്കുന്നു. ഈ ആഖ്യാനപഞ്ചമങ്ങളായ വേദങ്ങളാൽ ഭൂയിഷ്ഠം അത്യർഥം ജനം കഥിക്കപ്പെടുന്നു, ശ്ലാഘിക്കപ്പെടുന്നു. എല്ലാവരിലും വച്ചു കേമനാണെന്നു ബഹുമാനിക്കപ്പെടുന്നു. വേദജ്ഞനായ ഒരാൾ "പഞ്ചവേദി" എന്നു ശ്ലാഘിക്കപ്പെടുന്നു. അതുപോലെ ചതുർ വേദികളും ത്രിവേദികളും ദ്വിവേദികളും ഏകവേദികളും അനൃക്കുകളും ഋഗാദിവേദങ്ങളെയെല്ലം പരിത്യജിച്ചവരും ഉണ്ട്. ഇവരിൽ അധികം ശ്രേഷ്ഠനാരെന്നു പറഞ്ഞാലും. ആരെയാണ് ഉത്തമ ബ്രാഹ്മണൻ എന്നു ഞാനറിയേണ്ടത്'.

**ഭാഷ്യം:** യ ഏവ സ്വാഭാവികചിത്സദാനന്ദാദ്വിതീയബ്രാഹ്മാത്മ നാവസ്ഥിതഃ, സ ഏവ ബ്രാഹ്മണ ഇതി ദർശയിഷ്യൻ തദ് വ്യതിരിക്തസ്യ സർവ്വസ്യ തദജ്ഞാനമൂലത്വം ദർശയതി –

**ഭാഷ്യാർഥം:** ആരാണോ സ്വാഭാവികമായ ചിത്തും സത്തും ആനന്ദവും അദ്വിതീയവും ആയ ബ്രഹ്മമായി സ്ഥിതിചെയ്യുന്നത് അവനാണ് ബ്രാഹ്മണൻ എന്നു കാണിക്കുന്നതിനുവേണ്ടി തദ് വ്യതിരിക്തമായതെല്ലാം അതിന്റെ അജ്ഞാനം കൊണ്ടാണെന്നു കാണിക്കുന്നു.

**ഏകവേദസ്യ ചാജ്ഞാനാദ് വേദാസ്തേ ബഹവോƒഭവൻ**
**സത്യസ്യൈകസ്യ രാജേന്ദ്ര സത്യേ കശ്ചിദവസ്ഥിതഃ 37**

**അന്വയം:** ഏകവേദസ്യ ഏകസ്യ സത്യസ്യ അജ്ഞാനാത് തേ വേദാഃ ബഹവഃ അഭവൻ. ഹേ രാജേന്ദ്ര, കശ്ചിത് സത്യേ അവസ്ഥിതഃ

**അന്വയാർഥം:** ഏകവേദത്തിന്റെ ഏകമായ സത്യത്തിന്റെ അജ്ഞാനത്താൽ ആ വേദങ്ങൾ പലതായിത്തീർന്നു. ഹേ രാജേന്ദ്ര, ഒരാൾ സത്യത്തിലാണ് അവസ്ഥിതനായിരിക്കുന്നത്.

**ഭാഷ്യം:** ഏകസ്യവേദസ്യ വേദ്യമിദം രൂപം അനിദംരൂപം, ദേവനം വേദഃ ഏകസ്യ അദ്വിതീയസ്യ സംവിദ്രൂപസ്യ ഇത്യർത്ഥഃ. തസ്യ ഏകവേദസ്യ ബ്രഹ്മണോനവഗമാത് ഋഗാദയഃ വേദാഃ ബഹവോ*f*ഭവൻ. അത്ര ഋഗാദയോ വേദാഃ തത് പ്രതിപത്ത്യർത്ഥം വിചാരം കുർവന്തി ഇതി വേദാഖ്യാനമവാപുഃ. അഥവാ, സദ്ഭാവം സാധയന്തീതി വേദാഃ. വിദന്തി വേദന–സാധനഭൂതാഃ ഇതി വാ വേദാഃ. അഥവാ, ബ്രഹ്മാധീനമാത്മാനം ലഭന്ത ഇതി വാ വേദാഃ. അഥവാ, ബ്രഹ്മണ ആത്മതയാ ലാഭഹേതവ ഇതി വാ വേദാഃ. വിദ വിചാരണേ, വിദ സത്തായം, വിദ ജ്ഞാനേ വിദലൃ ലാഭേ, ഏതേഷാം ധാതൂനാം വിഷയേ വർത്തന്തേ യസ്മാത്, തതോ വേദാഃ ഇത്യുക്താഃ. തദേക വേദസ്വരൂപം കിമിതി ചേത്, "സത്യം ജ്ഞാനമനന്തം ബ്രഹ്മ" ഇതി ശ്രുതേഃ. തസ്മാത് സത്യസ്യ ഏകവേദസ്വരൂപസ്യ ബ്രഹ്മണോ*f*നവഗമാദ്വേദാഃ ബഹവോ വ്യാഖാതാഃ സർവേ വേദാസ്തദർത്ഥദർശനഹേതവഃ. ഹേ രാജേന്ദ്ര, ത്വമപി കിമേവം ജ്ഞാത്വാ, സത്യേവ ബ്രഹ്മണി സ്ഥിതോ*f*സി. കശ്ചിത് പുനഃ സത്യേ അവസ്ഥിതഃ പ്രതിഷ്ഠിത ഇതി.

**ഭാഷ്യാർഥം:** ഏകമായ വേദത്തിന്റെ വേദ്യം ഇദംരൂപവും അനിദംരൂപവുമാകുന്നു. വേദനം അറിവ് അതാണ് വേദം. ഏകവും അദ്വിതീയവുമായ വേദം സംവിദ്രൂപമാകുന്നു ജ്ഞാന

സ്വരൂപമാകുന്നു. ആ ഏകവേദമായ ബ്രഹ്മത്തിന്റെ അജ്ഞാനം മൂലം ഋഗാദികളായ വേദങ്ങൾ അനേകമായിത്തീർന്നു. ഋഗാദി കളായ വേദങ്ങൾ തത്പ്രതിപത്തിക്കുവേണ്ടി അതിനെ അറിയു ന്നതിനു വേണ്ടി വിചാരം നടത്തുന്നു എന്നതുകൊണ്ട് വേദമെന്ന പേരു സിദ്ധിച്ചു. അഥവാ, സദ്ഭാവത്തെ സാധിക്കുന്നു എന്നതു കൊണ്ട് വേദങ്ങളായി. അറിയുന്നു വേദനസാധനഭൂതമാകുന്നു എന്നതുകൊണ്ടോ വേദങ്ങളാകാം. അഥവാ, ബ്രഹ്മാധീനമായ ആത്മാവിനെ ലഭിക്കുന്നു എന്ന അർത്ഥത്തിലാകാം വേദങ്ങൾ എന്ന പേരുണ്ടായത്. അഥവാ, ആത്മതയാ ബ്രഹ്മത്തിന്റെ ലാഭത്തിനു ലബ്ധിക്കു കാരണഭൂതമാകുന്നത് എന്ന അർത്ഥത്തി ലോ വേദങ്ങളാകാം. വിചാരണം, സത്ത, ജ്ഞാനം, ലാഭം എന്നീ അർത്ഥങ്ങളിലെല്ലാം വിദ ധാതു വർത്തിക്കുന്നതുകൊണ്ട് ഇത്തരത്തിലെല്ലാം വേദങ്ങളാകാം എന്നു പറഞ്ഞു. ആ ഏക വേദത്തിന്റെ സ്വരൂപം എന്താകുന്നു? എന്നാണെങ്കിൽ ""സത്യം ജ്ഞാനമനന്തം ബ്രഹ്മ" എന്ന ശ്രുതിതന്നെ പ്രമാണം. അതു കൊണ്ട് സത്യത്തിന്റെ, ഏകവേദസ്വരൂപമായ ബ്രഹ്മത്തിന്റെ, അവഗമനമില്ലാത്തതുകൊണ്ടു വ്യാഖാതങ്ങളായ എല്ലാ വേദ ങ്ങളും, തദർത്ഥദർശനഹേതുക്കളാകുന്നു. ഹേ രാജേന്ദ്ര, നീയും ഇതു മനസ്സിലാക്കി സത്തായ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുക യല്ലേ? സത്യത്തിൽ അവസ്ഥിതനായവൻ സുപ്രതിഷ്ഠിതനാ കുന്നു.

**ഭാഷ്യം:** ഭൂയോ മേ ശൃണു.

**ഭാഷ്യാർഥം:** വീണ്ടും ഞാൻ പറയുന്നതു കേൾക്കുക.

**യ ഏനം വേദ തത്സത്യം പ്രാജ്ഞോ ഭവതി നിത്യദാ**
**ദാനമധ്യയനം യജ്ഞോ ലോഭാദേവ പ്രവർതതേ 38**

**അന്വയം:** യ ഏനം തത് സത്യം വേദ സ നിത്യദാ പ്രാജ്ഞോ ഭവതി. ദാനം, അധ്യയനം, യജ്ഞഃ ലോഭാദേവ പ്രവർതതേ.

**അന്വയാർഥം:** ആരാണോ സത്യസ്വരൂപമായ ഈ ബ്രഹ്മത്തെ അറിയുന്നത് അവൻ സർവദാ പ്രാജ്ഞനാകുന്നു. ദാനവും അധ്യയനവും യജ്ഞവും ലോഭംകൊണ്ടാണ് പ്രവർത്തിക്കുന്നത്.

**ഭാഷ്യം:** കിമർഥം? നോചേത് തത്ര യത് ഭവതി തത് ശൃണു.

**ഭാഷ്യാർഥം:** എന്തിനുവേണ്ടി? അല്ലെങ്കിൽ അവിടെ എന്തു സംഭവിക്കുന്നു എന്നു കേട്ടുകൊള്ളുക.

**സത്യാത് പ്രച്യവമാനാനാം സങ്കല്പാ വിതഥാഭവൻ**
**തതഃ കർമ പ്രതായേത സത്യസ്യാനവധാരണാത് 39**

**അന്വയം:** സത്യാത് പ്രച്യവമാനാനാം സങ്കല്പാ വിതഥാ അഭവൻ. തതഃ കർമ്മ പ്രതായേത. ഏതത് സത്യസ്യ അനവധാരണാത് ഭവതി.

**അന്വയാർഥം:** സത്യത്തിൽനിന്നു പ്രച്യുതന്മാരാകുന്നവരുടെ സങ്കല്പങ്ങൾ വിതഥങ്ങളായിത്തീരുന്നു. അതുകൊണ്ട് കർമ്മം പ്രവിസ്തൃതമായിത്തീരുന്നു. ഇതു സത്യത്തിന്റെ അനവധാരണം കൊണ്ടുണ്ടാകുന്നതാണ്.

**ഭാഷ്യം:** സത്യാത് സത്യജ്ഞാനാദിലക്ഷണാത് ബ്രഹ്മണഃ പ്രച്യവമാനാനം സ്വാഭാവികബ്രഹ്മഭാവപരിത്യാഗേന അനാത്മനി ദേഹാദാവാത്മഭാവമാപന്നാനാം സങ്കല്പാ വിതഥാ അഭവൻ വ്യർഥാ ഭവന്തി, സ്വാഭാവികസത്യസങ്കല്പാദയോ ന സിധ്യന്തീത്യർത്ഥഃ. തതഃ കർമ്മ യജ്ഞാദികം പ്രതായേത വിസ്തൃതം ഭവേത്. തദേതത് സർവം സത്യാദിലക്ഷണസ്യ ബ്രഹ്മണഃ

അനവധാരണാത് അനവഗമാത് ആത്മാജ്ഞാനനിമിത്തത്വാത് സംസാരസ്യ യാവത് പരമാത്മാനമാത്മത്വേന സാക്ഷാത് ന വിജാനാതി, താവദയം താപത്രയാഭിഭൂതോ മകരാദിഭിരിവ രാഗാദിഭിരിതസ്തതഃ സമാകൃഷ്യമാണോ മോമുഹ്യമാനോƒ സത്യസങ്കല്പഃ സ്വർഗ്ഗപശ്വന്നാദിഹേയസാധനേഷു വർതതേ ഇത്യർത്ഥഃ.

**ഭാഷ്യാർഥം:** സത്യത്തിൽനിന്നു സത്യജ്ഞാനാദിലക്ഷണ മായ ബ്രഹ്മത്തിൽനിന്നു പ്രച്യുതന്മാരാകുന്നവരുടെ സ്വാഭാവിക ബ്രഹ്മഭാവപരിത്യാഗത്താൽ അനാത്മാവായ ദേഹാദിയിൽ ആത്മ ഭാവം പ്രാപിച്ചവരുടെ സങ്കല്പങ്ങൾ വിതഥങ്ങൾ വ്യർത്ഥങ്ങ ളാകുന്നു. സ്വാഭാവികസത്യസങ്കല്പാദികൾ സിദ്ധിക്കുന്നില്ല എന്നർത്ഥം. അതുകൊണ്ട് യജ്ഞാദികളായ കർമ്മങ്ങൾ വിസ്തൃത ങ്ങളായിത്തീരുന്നു. ഇതെല്ലാം സത്യാദിലക്ഷണമായ ബ്രഹ്മത്തി ന്റെ അനവധാരണത്താൽ ആത്മാവിനെപ്പറ്റിയുള്ള അജ്ഞാന ത്താൽ ഭവിക്കുന്നതാണ്. സംസാരം തന്നെ അജ്ഞാനജന്യ മാണ്. പരമാത്മാവിനെ ആത്മാവായി അറിയുന്നതുവരെ മനുഷ്യൻ താപത്രയത്താൽ അഭിഭൂതനായി മകരാദികളാൽ തോണികളെന്നപോലെ രാഗദ്വേഷാദികളാൽ അങ്ങോട്ടുമി ങ്ങോട്ടും ആകർഷിക്കപ്പെട്ടു, വലിച്ചിഴക്കപ്പെട്ടു, മോമുഹ്യമാന നും അസത്യസങ്കല്പനുമായി സ്വർഗ്ഗം, പശു, അന്നം തുട ങ്ങിയെ ഹേയസാധനങ്ങളിൽ കുടുങ്ങി കഴിയുന്നു എന്നർത്ഥം.

### ആരാണ് ഉത്തമ ബ്രാഹ്മണൻ

**ഭാഷ്യം:** ഇദാനീം ബ്രാഹ്മണലക്ഷണമാഹ

**ഭാഷ്യാർഥം:** ഇതി ബ്രാഹ്മണന്റെ ലക്ഷണം പറയുന്നു:

**വിദ്യാദ് ബഹുപഠം തം തു ബഹുവാഗിതി ബ്രാഹ്മണം**

**യ ഏവ സത്യാന്നാപൈതി സ ജ്ഞേയോ ബ്രാഹ്മണസ്ത്വയാ 40**

**അന്വയം:** ബഹുപഠം തം ബഹുവാഗിതി വിദ്യാത്, നതു ബ്രാഹ്മണം ഇതി. യ ഏവ സത്യാന്ന അപൈതി സ ഏവ ത്വയാ ബ്രാഹ്മണോ ജ്ഞേയഃ.

അന്വയർത്ഥം: ബഹുപഠനായവൻ ബഹുവാക്ക് ആണെന്നറിയുക, അല്ലാതെ ബ്രാഹ്മണനല്ല. ആരാണോ സത്യത്തിൽനിന്ന് അകലാത്തത് അവനാണ് ബ്രാഹ്മണനെന്നു നിന്നാൽ അറിയപ്പെടേണ്ടതാണ്.

**ഭാഷ്യം:** ബഹുപഠം തം ആഖ്യാനപഞ്ചമവേദാധ്യായിനം ബഹുവാഗിതി വിദ്യാത് ന സാക്ഷാത് ബ്രാഹ്മണമിതി. കസ്തർഹി മുഖ്യോ ബ്രാഹ്മണ ഇതി ചേത് യ ഏവ സത്യാത് സത്യാദി ലക്ഷണാത് നാപൈതി, സ്വാഭാവികചിത്സദാനന്ദാ-ദ്വിതീയ ബ്രഹ്മാത്മനൈവാവതിഷ്ഠത ഇത്യർത്ഥഃ. സഃ ഏവ ജ്ഞേയോ ബ്രാഹ്മണസ്ത്വയാ, നേതരഃ, യഃ സത്യാത് പ്രച്യുതോ*ƒ*കൃതാർത്ഥഃ സൻ കർമണി പ്രവർത്തതേ. തഥാ ച ബ്രഹ്മവിദമേവ ബ്രാഹ്മണം ദർശയതി ശ്രുതിഃ "മൗനം ചാമമൗനം ച നിർവിദ്യാഥ ബ്രാഹ്മണഃ സ ബ്രാഹ്മണഃ" ഇതി, “വിപാപോ വിരജോ*ƒ*വിചികിത്സോ ബ്രാഹ്മണോ ഭവതി” ഇതി ച.

**ഭാഷ്യാർഥം:** ബഹുപഠൻ ആഖ്യാനപഞ്ചമമായ വേദങ്ങൾ അധ്യയനം ചെയ്തവൻ ബഹുവാക്കാണെന്നറിയുക. അല്ലാതെ സാക്ഷാത് ബ്രാഹ്മണനല്ല. പിന്നെ ആരാണ് മുഖ്യനായ ബ്രാഹ്മണൻ എന്നാണെങ്കിൽ പറയാം. സത്യാദിലക്ഷണമായ ബ്രഹ്മത്തിൽ നിന്നകലാത്തവൻ സ്വാഭാവിക ചിത്സദാനന്ദാ-ദ്വിതീയബ്രഹ്മാത്മനാ സ്ഥിതിചെയ്യുന്നവനാണ് ബ്രാഹ്മണൻ എന്നർത്ഥം. അവനാണ് ഉത്തമബ്രാഹ്മണനെന്നറിയുക. അല്ലാതെ സത്യത്തിൽനിന്നു പ്രച്യുതനും അകൃതാർത്ഥനുമായി കർമ്മം

അനുഷ്ഠിക്കുന്നവനല്ല. ബ്രഹ്മവിത്തു മാത്രമാണ് ബ്രാഹ്മണ നെന്നു ശ്രുതിയും കാണിച്ചുതരുന്നു "മൗനവും അമൗനവും അറിയുന്ന ബ്രാഹ്മണനാണു ബ്രാഹ്മണൻ". "വിപാപനും വിരജ നും അവിചികിത്സനും ബ്രാഹ്മണനാകുന്നു."

**ഭാഷ്യം:** ഭവേദേതദേവം യദി, തദേവ ബ്രഹ്മ സിധ്യേത്; ന ച സിധ്യതി അന്യപരത്വാത് വേദസ്യ ഇതി, തത്രാഹ

**ഭാഷ്യാർഥം:** ഇത് ഇങ്ങനെയാകാം, ആ ബ്രഹ്മം തന്നെ സിദ്ധിക്കുമെങ്കിൽ. പക്ഷേ, അതു സിദ്ധിക്കുന്നില്ല. വേദം അന്യ പരമാകുന്നു എന്നതാണ് കാരണം എന്നാണെങ്കിൽ പറയാം.

**ഛന്ദാംസി നാമ ദ്വിപദാം വരിഷ്ഠ**
**സ്വച്ഛന്ദയോഗേന ഭവന്തി തത്ര**
**ചന്ദോവിദസ്തേന ച താനധീത്യ**
**ഗതാ ഹി വേദസ്യ ന വേദ്യമാര്യാഃ 41**

**അന്വയം:** ഹേ ദ്വിപദാം വരിഷ്ഠ, ഛന്ദാംസി സ്വച്ഛന്ദയോഗേന തത്ര ഭവന്തി നാമ. തേന ഛന്ദോവിദഃ ആര്യാഃ താനധീത്യ വേദ സ്യ സ്വരൂപംഗതാഃ, ന വേദ്യം പ്രപഞ്ചം.

**അന്വയാർഥം:** ഹേ നരശ്രേഷ്ഠ, ഛന്ദസ്സുകൾ സ്വച്ഛന്ദയോഗ ത്താൽ പരമാത്മാവിൽ ഭവിക്കുന്നു. അതുകൊണ്ടു ഛന്ദോവിത്തു ക്കളായ ആര്യന്മാർ അവയെ അധ്യയനം ചെയ്തു വേദസ്വരൂപ ത്തെയാണ് പ്രാപിച്ചത്; അല്ലാതെ വേദ്യമായ പ്രപഞ്ചത്തെയല്ല.

**ഭാഷ്യം:** ഹേ ദ്വിപദാം വരിഷ്ഠ, ഛന്ദാംസി വേദാഃ, സ്വച്ഛന്ദ യോഗേന, സ്വച്ഛന്ദതാ സ്വാധീനതാ യഥാകാമമിത്യർത്ഥഃ. തത്ര പരമാത്മനി ഭവന്തി തത്രൈവ പ്രമാണം ഭവന്തി. ശ്രൂയതേ ച "സർവ്വേ വേദാ യത് പദമാമനന്തി" ഇതി. "വേദൈശ്ച സർവൈ രഹമേവ വേദ്യഃ" ഇതി ച. പുരുഷാർത്ഥപര്യവസായിത്വാദ്വേദസ്യ

തദ്വ്യതിരിക്തസ്യ സർവ്വസ്യ അനിത്യാശുചിദുഃഖാനുവിദ്ധത്വേന പുരുഷാർഥത്വാഭാവാത് തത്സ്വരൂപതജ്ജ്ഞാനതത്സാധനപ്രതിപാദകത്വേന വേദാനാം പ്രമാണ്യമിത്യർത്ഥഃ. യസ്മാദ് വേദാഃ സ്വച്ഛന്ദയോഗേന തത്രൈവ പരമാത്മനി പ്രമാണം ഭവന്തി, തേന ച ഹേതുനാ താൻ വേദാൻ അധീത്യ അധിഗമ്യ വേദാന്തശ്രവാണാദികം കൃത്വാ ഗതാഃ പ്രാപ്താഃ വേദസ്യ സംവിദ്രൂപസ്യ പരമാത്മനഃ സ്വരൂപം, ന വേദ്യം പ്രപഞ്ചം ആര്യാഃ പണ്ഡിതാ ബ്രഹ്മവിദഃ.

**ഭാഷ്യാർഥം:** ഹേ നരേന്ദ്ര, ഛന്ദസ്സുകൾ വേദങ്ങൾ സ്വച്ഛന്ദയോഗത്താൽ യഥേഷ്ടം ആ പരമാത്മാവിൽ പ്രമാണമായിത്തീരുന്നു. "എല്ലാ വേദങ്ങളും ഏതുപദമാണോ പറയുന്നത്"എന്ന് ശ്രുതി പറയുന്നു. "എല്ലാ വേദങ്ങളാലും ഞാനാണു വേദ്യനായിട്ടുള്ളത്" എന്നും പറയപ്പെട്ടിരിക്കുന്നു. വേദം പുരുഷാർത്ഥപര്യവസായി ആയതുകൊണ്ടും, തദ്വ്യതിരിക്തമായ സർവവും അനിത്യവും അശുചിയും ദുഃഖാനുവിദ്ധവുമാകയാൽ അതിനു പുരുഷാർത്ഥത്വം ഇല്ലാത്തതുകൊണ്ടും, ആത്മസ്വരൂപം, തജ്ജ്ഞാനം, തത്സാധനം എന്നിവയുടെ പ്രതിപാദകത്വം കൊണ്ടു വേദങ്ങൾക്കു പ്രാമാണ്യം സിദ്ധിക്കുന്നു എന്നർഥം. ഇങ്ങനെ വേദങ്ങൾ സ്വച്ഛന്ദയോഗത്താൽ പരമാത്മാവിൽ പ്രമാണം ആകുന്നതുകൊണ്ട് ആ വേദങ്ങൾ അധ്യയനംചെയ്തു വേദാന്തശ്രവണാദികളും നടത്തി ആര്യന്മാരായ പണ്ഡിതന്മാരായ ബ്രഹ്മവിത്തുകൾ, വേദത്തിന്റെ സംവിദ്രൂപമായ പരമാത്മാവിന്റെ സ്വരൂപത്തെ പ്രാപിച്ചു. അല്ലാതെ, വേദ്യമായ പ്രപഞ്ചത്തെയല്ല പ്രാപിച്ചത്.

**ഭാഷ്യം:** ഏവം തർഹി വേദവേദ്യത്വേ "അന്യദേവ തദ്വിദിതാദഥോ അവിദിതാദധി", "യതോ വാചോ നിവർതന്തേ

അപ്രാപ്യ മനസാ സഹ" ഇത്യാദി ശ്രുതിവിരോധഃ പ്രസജ്യേ തേത്യാശങ്ക്യാഹ

**ഭാഷ്യാർഥം:** വേദവേദ്യത്വം ഇത്തരത്തിലാണെങ്കിൽ "വിദിതത്തിൽ നിന്നും അവിദിതത്തിൽനിന്നും അന്യമാണത്", "വാക്കുകൾ മനസ്സിനോടൊപ്പം ഏതിനെ പ്രാപിക്കാതേ പിന്തിരിയുന്നു" എന്നു തുടങ്ങിയ ശ്രുതിക്കു വിരുദ്ധമാകുകയില്ലേ എന്നാശങ്കിച്ചിട്ടു പറയുന്നു

**ന വേദാനാം വേദിതാ കശ്ചിദസ്തി**
**വേദേന വേദം ന വിദുർന വേദ്യം**
**യോ വേദ വേദം സ ച വേദ വേദ്യം**
**യോ വേദ വേദ്യം ന സ വേദ സത്യം 42**

**അന്വയം:** വേദാനം കശ്ചിദപി വേദിതാ നാസ്തി. വേദേന വേദം ന വിദുഃ; വേദ്യമപി ന വിദുഃ. യഃ വേദം വേദ സ വേദ്യം ച വേദ. യഃ വേദ്യം വേദ സ സത്യം ന വേദ.

**അന്വയാർഥം:**വേദങ്ങളുടെ മധ്യത്തിൽ ഒരു വേദവും പരമാത്മവിന്റെ വേദിതാവല്ല. വേദംകൊണ്ടു വേദത്തെയും വേദ്യത്തെയും അറിയുന്നില്ല. വേദത്തെ ആരാണോ അറിയുന്നത് അവൻ വേദ്യത്തെയും അറിയുന്നു. വേദ്യത്തെ അറിയുന്നവൻ വേദമാകുന്ന സത്യത്തെ അറിയുന്നില്ല.

**ഭാഷ്യം:** ന വേദാനാം ഋഗാദീനാം മധ്യേ കശ്ചിദപി വേദഃ പരമാത്മനോ വാചാമഗോചരസ്യ സംവിദ്രൂപസ്യ വേദിതാ*ƒ*സ്തി. കസ്മാത്? യസ്മാദ് വേദേന ഋഗാദിരൂപേണ ജഢേന വേദം സംവിദ്രൂപം പരമാത്മാനം ന വിദുഃ ന വേദ്യം പ്രപഞ്ചമപി വേദ്യം ന വിദുഃ, സംവിദധീനത്വാത് സർവ്വസിദ്ധേഃ. യസ്മാത് സംവിദധീനാ സർവ്വസിദ്ധിഃ തസ്മാത് യോ യോ വേദ ജാനാതി

വേദം സംവിദ്രൂപം പരമാത്മാനം, സ ച വേദ വേദ്യം ഇദം സർവ്വം. തഥാ ച ശ്രുതിഃ "ആത്മനോ വാ അരേ ദർശനേന ശ്രവണേന മത്യാ വിജ്ഞാനേനേദം സർവ്വം വിദിതം" ഇതി. യോ വേദ വേദ്യം ഇതി രൂപം ന സ വേദ ന ജാനാതി സത്യം സത്യാദി ലക്ഷണം പരമാത്മനം."

**ഭാഷ്യാർഥം:** ഋഗ്വേദം തുടങ്ങിയ വേദങ്ങളുടെ കൂട്ടത്തിൽ ഒരു വേദവും വാചാമഗോചരനും സംവിദ്രൂപനുമായ പരമാത്മാവിനെ അറിയുന്നില്ല. എന്തുകൊണ്ട്? ഋക്കുതുടങ്ങിയ ജഡമായ വേദംകൊണ്ട് വേദമായ (ചൈതന്യം) സംവിദ്രൂപനായ പരമാത്മാവിനെ അറിയുന്നില്ല. സർവ്വസിദ്ധികളും സംവിത്തിനു ജ്ഞാനത്തിനുമാത്രം അധീനമായതുകൊണ്ട് വേദ്യമായ പ്രപഞ്ചത്തെയും അറിയുന്നില്ല. ഇപ്രകാരം സർവ്വസിദ്ധിയും സംവിദധീനമാകയാൽ സംവിദ്രൂപമായ വേദത്തെ പരമാത്മാവിനെ അറിയുന്നവൻ വേദ്യമായ സർവ്വവും അറിയുന്നു. "ആത്മാവിന്റെ ദർശനം കൊണ്ടും ശ്രവണം കൊണ്ടും ബുദ്ധി കൊണ്ടും വിജ്ഞാനംകൊണ്ടും സർവ്വവും വിദിതം അറിയപ്പെട്ടതായിത്തീരുന്നു" എന്നു ശ്രുതി പറയുന്നു. വേദ്യം മാത്രം അറിയുന്നവൻ സത്യം അറിയുന്നില്ല സത്യാദിലക്ഷണമായ പരമാത്മാവിനെ അറിയുന്നില്ല എന്നാശയം.

**ഭാഷ്യം:** നന്വേവം തർഹി "വേദേന വേദം ന വിദുർന വേദ്യം" ഇതി വദതാ അനാത്മവിദഃ പ്രപഞ്ചാസിദ്ധിരേവേത്യുക്തം ഭവതി ഇത്യാശങ്ക്യാഹ

**ഭാഷ്യാർഥം:** വേദംകൊണ്ടു വേദത്തെയും വേദ്യത്തെയും (ബ്രഹ്മത്തെയും പ്രപഞ്ചത്തെയും) അറിയുന്നില്ല എന്നു പറഞ്ഞാൽ അനാത്മവിത്തിനു "പ്രപഞ്ചസിദ്ധി"യേ ഉള്ളൂ എന്ന് ആശങ്കിച്ചിട്ടു പറയുന്നു

**യോ വേദ വേദാൻ സ ച വേദ വേദ്യം**
**ന തം വിദുർവേദവിദോ ന വേദാഃ**
**തഥാപി വേദേന വിദന്തി വേദം**
**യേ ബ്രാഹ്മണാ വേദവിദോ ഭവന്തി** **43**

**അന്വയം:** യോ വേദാൻ വേദ സ വേദ്യം ച വേദ, തം വേദവിദഃ ന വിദുഃ; വേദാശ്ച ന വിദുഃ. തഥാപി യേ ബ്രാഹ്മണാഃ വേദവിദഃ ഭവന്തി തേ വേദേന വേദം വിദന്തി.

**അന്വയാർഥം:** വേദത്തെ അറിയുന്നവൻ വേദ്യത്തെയും അറിയുന്നു. ആ പരമാത്മാവിനെ വേദവിത്തുകളും വേദങ്ങളും അറിയുന്നില്ല; എങ്കിലും, വേദവിത്തുകളായ ബ്രാഹ്മണന്മാർ വേദംകൊണ്ടു വേദത്തെ അറിയുന്നു.

**ഭാഷ്യം:** യോ വേദ ജാനാതി വേദാൻ ഋഗാദീൻ, സ ച വേദ വേദ്യം സോ$f$പി അനാത്മവിദേവ ഭിന്നേന സംവേദേന വേദ്യം പ്രപഞ്ചം വേദ. നന്വേവം തർഹി വേദ്യവത് പരമാത്മാനമപി ജാനീയാദിത്യാശങ്ക്യാഹ ന തം പരമാത്മാനം വാചാമഗോചരം വിദുഃ വേദവിദോ ന വേദാഃ വേദാ അപി ന തം വിദുഃ തം വിഷയീകുർവന്തീത്യർഥഃ. നന്വേവം തർഹി കഥമൗപനിഷദം ബ്രഹ്മ സ്യാദിത്യാശങ്ക്യാഹ തഥാപി വേദേന വിദന്തി വേദം പരമാത്മാനം യദ്യപി വാഗാദ്യവിഷയം ബ്രഹ്മ, തഥാപി വേദേന ഋഗാദിനാ വിദന്തി വിജാനന്തി വേദം സംവിദ്രൂപം പരമാത്മാനം. കേ തേ? യേ ബ്രാഹ്മണാ വേദവിദോ ഭവന്തി വേദാനാം വേദപ്രതിപാദനപ്രകാരം ജാനന്തീത്യർഥഃ.

**ഭാഷ്യാർഥം:** ഋക്കു തുടങ്ങിയ വേദങ്ങളെ അറിയുന്നവൻ അനാത്മവിത്തായിത്തന്നെ ഭിന്നമായ സംവേദനത്താൽ വേദ്യ മായ പ്രപഞ്ചത്തെ അറിയുന്നു. അങ്ങനെയാണെങ്കിൽ വേദ്യ ത്തെപോലെ പരമാത്മാവിനെയും അറിയണമല്ലോ എന്നാശങ്കി

ച്ചിട്ടു പറയുന്നു. വാക്കുകൾക്കു അഗോചരമായ വിഷയമല്ലാത്ത പരമാത്മാവിനെ വേദവിത്തുകൾ അറിയുന്നില്ല; വേദങ്ങളും പരമാത്മാവിനെ അറിയുന്നില്ല. വേദങ്ങൾ പരമാത്മാവിനെ വിഷയീകരിക്കുന്നില്ല. പ്രത്യക്ഷത്തിൽ ജ്ഞാനവിഷയമാകുന്നില്ല എന്നർഥം. അങ്ങനെയായാൽ "ബ്രഹ്മം ഔപനിഷദമാണ്" എന്ന് എങ്ങനെ പറയാമെന്നാശങ്കിച്ചിട്ടു പറയുന്നു: വാഗാദ്യവിഷയമാണു ബ്രഹ്മമെങ്കിലും വേദമാകുന്ന ജ്ഞാനമായ പരമാത്മാവിനെ വേദംകൊണ്ട് ജ്ഞാനംകൊണ്ട് അറിയുന്നുവെങ്കിലും ഋക്കു തുടങ്ങിയ വേദംകൊണ്ടു വേദമായ സംവിദ്രൂപമായ പരമാത്മാവിനെ അറിയുന്നു. ആ അറിയുന്നവൻ ആരാണ്? വേദപ്രതിപാദനപ്രകാരം അറിയുന്ന വേദവിത്തുകളായ ബ്രാഹ്മണന്മാരാണ് അതറിയുന്നത് എന്നർഥം.

**ഭാഷ്യം:** കഥം തർഹ്യവിഷയമേവ ബ്രഹ്മ വേദാഃ പ്രതിപാദയന്തീത്യാശങ്ക്യാഹ

**ഭാഷ്യാർഥം:** വേദങ്ങൾ അവിഷയമായ ബ്രഹ്മത്തെ പ്രതിപാദിക്കുന്നതെങ്ങനെ എന്നാശങ്കിച്ചിട്ടു പറയുന്നു:

**യാമാംശഭാഗസ്യ തഥാ ഹി വേദാഃ**
**യഥാ ഹി ശാഖാ ച മഹീരുഹസ്യ**
**സംവേദനേ***f***പ്യേവമഥാമനന്തി**
**തസ്മിൻഹി നിത്യേ പരമാത്മനോ***f***ർഥേ 44**

**അന്വയം:** യാമാംശഭാഗസ്യ ദർശനേ യഥാ മഹീരുഹസ്യ ശാഖാ ഹേതുർഭവതി തഥാ ഹി വേദാഃ പരമാത്മനഃ സംവേദനേ തസ്മിൻ നിത്യേ അർഥേ ഹേതവഃ ഭവന്തി ഇത്യേവം ആമനന്തി.

**അന്വയാർഥം:** യാമാംശഭാഗത്തിന്റെ ദർശനത്തിൽ മഹീരുഹത്തിന്റെ ശാഖ ഹേതുവാകുന്നതുപോലെ വേദങ്ങൾ പരമാ

ത്മാവിന്റെ സംവേദനത്തിൽ നിത്യമായ അർഥത്തിൽ ഹേതുക്കളാകുന്നു എന്നാണ് പറയപ്പെടുന്നത്.

**ഭാഷ്യം:** യാമാംശഭാഗസ്യ "ത്രിയാമശ്ചന്ദ്രഃ" ഇതി ശ്രുതേഃ ചന്ദ്രാംശഭാഗസ്യ പ്രതിപച്ചന്ദ്രകലാദർശനേ യഥാ മഹീരുഹസ്യ വൃക്ഷസ്യ ശാഖാ ഹേതുർഭവതി, തഥാ ഹി വേദാഃ തഥൈവ പരമാത്മനഃ സ്വരൂപഭൂതേ സംവേദനേ നിത്യേ അവിനാശിനി അർഥേ പരമപുരുഷാർഥസ്വരൂപേ പൂർണാനന്ദരൂപേ ഹേതവോ ഭവന്തി, ന പുനഃ സാക്ഷാത് വാചാമഗോചരം പരമാത്മാനം പ്രതിപാദയന്തി ഇത്യേവം ആമനന്തി.

**ഭാഷ്യാർഥം:** "ത്രിയാമനാണു ചന്ദ്രൻ" എന്നു ശ്രുതി പറയുന്നു. യാമാംശഭാഗമായ, ചന്ദ്രാംശഭാഗമായ, പ്രതിപച്ചന്ദ്രക്കലയുടെ ദർശനത്തിൽ മഹീരുഹത്തിന്റെ, വൃക്ഷത്തിന്റെ, ശാഖ ഹേതുവാകുന്നതുപോലെ വേദങ്ങൾ പരമാത്മാവിന്റെ സ്വരൂപമായ സംവേദനത്തിൽ അവിനാശിയും പരമപുരുഷാർഥരൂപവും പൂർണാനന്ദരൂപവുമായ ജ്ഞാനത്തിൽ ഹേതുക്കളാകുന്നു. വാചാമഗോചരമായ പരമാത്മാവിനെ സാക്ഷാത്, പ്രത്യക്ഷമായി, പ്രതിപാദിക്കുന്നില്ല എന്നു പറയുന്നു.

**ഭാഷ്യം:** യ ഏവം വേദാനാം വേദരൂപാത്മപ്രതിപാദനപ്രകാരമവഗമ്യ വ്യാചഷ്ടേ സോ*ƒ*പി ബ്രാഹ്മണ ഇത്യാഹ.

**ഭാഷ്യാർഥം:** ഇങ്ങനെ വേദങ്ങളുടെ വേദരൂപാത്മപ്രതിപാദനപ്രകാരം മനസ്സിലാക്കി വ്യാഖ്യാനിക്കുന്നവനും ബ്രാഹ്മണൻ തന്നെ എന്നു പറയുന്നു:

**അഭിജാനാമി ബ്രാഹ്മണമാഖ്യാതാരം വിചക്ഷണം**
**ഏവം യോ*ƒ*ഭിവിജാനാതി സ ജാനാതി പരം ഹി തത് 45**

**അന്വയം:** ഏവം വിചക്ഷണം ആഖ്യാതാരം ബ്രാഹ്മണം അഭിജാനാമി, യഃ ഏവം അഭിജാനാതി സ പരം താത് ജാനാതി ഹി.

**അന്വയാർഥം:** ഇപ്രകാരം വിചക്ഷണനായ വ്യാഖ്യാതാവിനെ ബ്രാഹ്മണനെന്നു ഞാൻ അറിയുന്നു. ഇങ്ങനെ അറിയുന്നവ നാണു പരമായ "തത്" ബ്രഹ്മത്തെ അറിയുന്നത്.

**ഭാഷ്യം:** യോ വേദപ്രതിപാദനപ്രകാരം വ്യാചഷ്ടേ, തം ആഖ്യാതാരം വിചക്ഷണം ബ്രാഹ്മണം അഭിജാനാമി. നനു ബാല്യം പാണ്ഡിത്യാദികം നിർവിദ്യാവസ്ഥിതമേവ ബ്രൂതേ ബ്രാഹ്മണം "അഥ ബ്രാഹ്മണഃ" ഇതി, കഥമുച്യതേ അഭിജാനാമി ബ്രാഹ്മണമാഖ്യാതാരം വിചക്ഷണം ഇതി? തത്രാഹ – ഏവം വേദാനാം വേദനരൂപാത്മപ്രതിപാദനപ്രകാരം മയോക്തം യോ$f$ ഭിവിജാനാതി, സ ജാനാതി പരം ഹി തത് പരം ബ്രഹ്മ ജാനാതി ഇത്യേവ. ഹോ ഹി പാണ്ഡിത്യം നിർവിദ്യ വ്യവസ്ഥിതഃ, സഃ ക്ഷിപ്രം ബാല്യാദികം നിർവിദ്യ ബ്രാഹ്മണോ ഭവതീത്യർഥഃ.

**ഭാഷ്യാർഥം:** വേദത്തിന്റെ പ്രതിപാദനപ്രകാരത്തെ വ്യാഖ്യാ നിക്കുന്നവൻ വിചക്ഷണനായ ബ്രാഹ്മണനാണെന്നറിയുക. "അഥ ബ്രാഹ്മണഃ" എന്നുള്ളതുകൊണ്ടു ബാല്യവും പാണ്ഡിത്യാ ദികവും നന്നായറിഞ്ഞ് അവസ്ഥിതനായവനെയല്ലേ (സത്യനിഷ്ഠ നായവനെ) ബ്രാഹ്മണൻ എന്നു പറയുന്നത്. പിന്നെങ്ങനെ യാണു വിചക്ഷണനായ ആഖ്യാതാവിനെ ബ്രാഹ്മണനെന്നു കണക്കാക്കുന്നത്? അതിനു സമാധാനം പറയുന്നു. ഞാൻ പറഞ്ഞതുപോലെ വേദങ്ങൾക്കുള്ള വേദനാരൂപമായ ആത്മാ വിന്റെ പ്രതിപാദനപ്രകാരത്തെ അറിയുന്നവൻ പരമായ "തത്" (ബ്രഹ്മത്തെ) അറിയുന്നു എന്നേ പറഞ്ഞിട്ടുള്ളൂ. പാണ്ഡിത്യം

നേടി വ്യവസ്ഥിതനായവൻ (സത്യനിഷ്ഠനായവൻ) വേഗം ബാല്യാദികം നേടി ബ്രാഹ്മണനാകുന്നു.

**ഭാഷ്യം:** യസ്മാത്സത്യനിഷ്ഠസ്യൈവ ബ്രാഹ്മണത്വപ്രസിദ്ധിഃ, തസ്മാത് വിഷയപരോ ന ഭവേദിത്യാഹ –

**ഭാഷ്യാർഥം:** സത്യനിഷ്ഠനുമാത്രമേ ബ്രാഹ്മണത്വം സിദ്ധിക്കുന്നുള്ളൂ. അതുകൊണ്ടു വിഷയപരനാകാൻ പാടില്ല എന്നു പറയുന്നു.

**നാസ്യ പര്യേഷണം ഗച്ഛേത്പ്രത്യർഥിഷു കദാചന**
**അവിചിന്വന്നിമം വേദേ തതഃ പശ്യതി തം പ്രഭും 46**

**അന്വയം:** അസ്യ പ്രത്യർഥിഷു പര്യേഷണം കദാചന ന ഗച്ഛേത്. അവിചിന്വൻ ഇമം വേദേ തതഃ തം പ്രഭും പശ്യതി.

**അന്വയാർഥം:** ആത്മാവിന്റെ പ്രത്യർഥികളിൽ ഒരിക്കലും പര്യേഷണം സംഭവിക്കരുത്. അങ്ങനെ അവിചിന്വൻ ആകുന്നവൻ വേദത്തിലെ പ്രത്യഗാത്മാവുതന്നെയാണു പ്രഭുവായ പരമാത്മാവെന്നു പിൽക്കാലത്ത് അറിയുന്നു.

**ഭാഷ്യം:** "വിഷയാശ്ചേന്ദ്രിയാണ്യേവ ദേഹാഹംകാര ഏവ ച, ബാഹ്യാ ആഭ്യന്തരാ ഘോരാ ശത്രവോ യോഗിനഃ സ്മൃതാഃ" ഇതി ദർശനാത് നാസ്യ ആത്മനഃ പ്രത്യർഥിഷു പ്രതിപക്ഷഭൂതേഷു ദേഹേന്ദ്രിയശബ്ദാദിവിഷയേഷു പര്യേഷണം പരിത ഏഷണം ഗച്ഛേത് വിഷയാന്വേഷണപരോ ന ഭവേദിത്യർഥഃ. അവിചിന്വന വിഷയസംചയമകുർവൻ ഇമം പ്രത്യഗാത്മാനം വേദേ ഉപനിഷത്സു തത്വമസ്യാദിവാക്യേഷു തതഃ പശ്ചാത് പശ്യതി തം പ്രഭും പരമാത്മാനം ആത്മത്വേന ജാനാതീത്യർഥഃ. അഥവാ, നാസ്യാത്മനഃ പര്യേഷണം അന്വേഷണം ഗച്ഛേത് പ്രത്യർഥിഷു പ്രതിപക്ഷഭൂതദേഹേന്ദ്രിയാദിഷു, ദേഹേന്ദ്രിയ

തദ്ധർമാനമാത്മത്വേന ന ഗൃഹ്ണീയാദിത്യർഥഃ. അവിചിന്വന ദേഹേന്ദ്രിയതദ്ധർമാനമാത്മത്വേനാസംചിന്വന തത്സാക്ഷിണം ആത്മാനമേവ പ്രതിപദ്യമാനഃ ത്വംപദാർഥശോധനാനന്തരം ഇമം പ്രമാത്രാദിസാക്ഷിണം പരമാത്മാനം പശ്യതി, ദേഹേന്ദ്രിയ തദ്ധർമാനമാത്മത്വേനാപ്രതിപദ്യമാനസ്തത്ത്വമസ്യാദിവാക്യൈഃ പരമാത്മാനമാത്മത്വേന പശ്യതീർഥഃ.

**ഭാഷ്യാർഥം:** "വിഷയങ്ങളും ഇന്ദ്രിയങ്ങളും ദേഹവും അഹം കാരവുമെല്ലാം യോഗിയുടെ ബാഹ്യവും ആഭ്യന്തരവുമായ ഘോരശത്രുക്കളാകുന്നു" എന്നു സ്മരിക്കപ്പെടുന്നു. അതു കൊണ്ട് ഈ ആത്മാവിന്റെ പ്രത്യർഥികളായ പ്രതിപക്ഷഭൂത ങ്ങളായ ദേഹേന്ദ്രിയശബ്ദാദിവിഷയങ്ങളിൽ പര്യേഷണം നടത്ത രുത്. വിഷയാന്വേഷണപരനായിത്തീരരുത് എന്നർഥം. ഇങ്ങനെ അവിചിന്വൻ, വിഷയസഞ്ചാരം നടത്താത്തവൻ, ഈ പ്രത്യഗാ ത്മാവ് ജീവാത്മാവ് വേദത്തിലുള്ള, ഉപനിഷത്തിലുള്ള, "തത്ത്വ മസ്യാദി" വാക്യങ്ങളിലൂടെ പ്രഭുവായ ആ പരമാത്മാവുതന്നെ യാണെന്നറിയും. അഥവാ, ഈ ആത്മാന്വേഷണം പ്രത്യർഥി കളായ ദേഹം, ഇന്ദ്രിയം തുടങ്ങിയവയിൽ പാടില്ല. ദേഹം, ഇന്ദ്രിയം, തദ്ധർമങ്ങൾ എന്നിവയെ ആത്മാവായി ഗ്രഹിക്കാൻ പാടില്ല എന്നർഥം. ദേഹം, ഇന്ദ്രിയം, അവയുടെ ധർമ്മങ്ങൾ എന്നിവയെ ആത്മാവായി കരുതാതെ തത്സാക്ഷിയായി ആത്മാ വിനെ ഗ്രഹിക്കുന്നവൻ "തത്ത്വം" പദാർഥത്തെ ശോധന ചെയ്ത ശേഷം ഈ പ്രമാത്രാദി സാക്ഷിയായ പരമാത്മാവിനെ കാണുന്നു. ദേഹേന്ദ്രിയാദികളെ ആത്മാവായി കരുതാതെ "തത്ത്വമസി" തുടങ്ങിയ വാക്യങ്ങളാൽ പരമാത്മാവുതന്നെയാണു ആത്മാവെന്ന് (താനെന്ന്) കാണുന്നു എന്നർഥം.

**തൂഷ്ണീംഭൂത ഉപാസീത ന ചേച്ഛേന്മനസാ അപി**
**അഭ്യാവർതേത ബ്രഹ്മാസൗ ബഹ്വനന്തരമാപ്നുയാത് 47**

**അന്വയം:** തൂഷ്ണീംഭൂത ഉപാസീത മനസാ അപി ന ച ഇച്ഛേത്. അസ്മൈ ബ്രഹ്മ അഭ്യാവർതേത. അനന്തരം ബഹു ആപ്നയാത്.

**അന്വയാർഥം:** തൂഷ്ണീംഭൂതനായി ഉപാസിക്കണം. മനസാ പോലും വിഷയങ്ങളെ ഇച്ഛിക്കരുത്. അവനു ബ്രഹ്മം അഭിമുഖീ ഭവിക്കുന്നു. അനന്തരം ബഹുഭൂമാവായ പരമാത്മാവിനെ പ്രാപിക്കുന്നു.

**ഭാഷ്യം:** യസ്മാത് സർവവിഷയപരിത്യാഗേനൈവ ആത്മദർശനസിദ്ധിഃ, തസ്മാത് തുഷ്ണീംഭൂത സർവകർമസന്യാസം കൃത്വാ സ്വാത്മവ്യതിരിക്തം സർവം പരിത്യജ്യ കേവലോ ഭൂത്വാ സ്വാത്മാനമേവ ലോകം ഉപാസീത, ന ചേച്ഛേത് മനസാ അപി വിഷയേച്ഛാം ന കുര്യാത്. യ സ്തുഷ്ണീംഭൂതഃ വിഷയോപസംഹാരം കൃത്വാ സ്വാത്മനമേവ ലോകം ഉപാസ്തേ, തസ്മൈ തുഷ്ണീംഭുതായ ബ്രാഹ്മണായ ബ്രഹ്മ അപൂർവാദിലക്ഷണം അഭ്യാവർതേത അഭിമുഖീഭവേദിത്യർഥഃ. ശ്രൂയതേ ച "യമേവൈഷ വൃണുതേ തേന ലഭ്യസ്തസ്യൈഷ ആത്മാ വിവൃ ണുതേ തനൂം സ്വാം" ഇതി. അനന്തരം ആവിർഭൂതസ്വരൂപഃ സൻ ബഹു ഭൂമാനം തമസഃ പാരം പരം ആത്മാനം ആപ്നുയാത് ഇത്യർഥഃ.

**ഭാഷ്യാർഥം:** സർവവിഷയത്യാഗം കൊണ്ടുമാത്രമേ ആത്മദർശനസിദ്ധി ഉണ്ടാകൂ. അതുകൊണ്ട് മൗനിയായി സർവകർമസന്യാസം അനുഷ്ഠിച്ചിട്ട് സ്വാത്മവ്യതിരിക്തമായ സർവവും പരിത്യജിച്ചിട്ട് സ്വാത്മാവായ ലോകത്തെ ഉപാസിക്കണം. മനസ്സുകൊണ്ടുപോലും വിഷയേച്ഛ അരുത്. തൂഷ്ണീംഭൂതനായി വിഷയോപസംഹാരം നടത്തി സ്വാത്മാവാകുന്ന ലോകത്തെ ഉപാസിക്കുന്ന ബ്രാഹ്മണനു അപൂർവാദിലക്ഷണമായ ബ്രഹ്മം അഭിമുഖീഭവിക്കുന്നു. "ആത്മാവിനെ സ്വയം വരിക്കുന്നവനു

മാത്രമേ ആത്മാവു ലഭ്യനാകൂ. അവനു മാത്രമാണ് ആത്മാവു സ്വന്തം തനുവിനെ തുറന്നുകാണിക്കുന്നത്" എന്നു ശ്രുതിയും ഉദ്ഘോഷിക്കുന്നു. ഇപ്രകാരം ആവിർഭൂതസ്വരുപനായിട്ടു ഭൂമാവും തമസഃപരവുമായ പരമാത്മാവിനെ പ്രാപിക്കുന്നു എന്നർഥം.

## മുനിയാര്?

**ഭാഷ്യം:** മുനിരപ്യേഷ ഏവേത്യാഹ

**ഭാഷ്യാർഥം:** മുനിയും ഇവൻ തന്നെയാണെന്നു പറയുന്നു

**മൗനാദ്ധി മുനിർഭവതി നാരണ്യവസനാന്മുനിഃ**
**അക്ഷരം തം തു യോ വേദ സ മുനിശ്രേഷ്ഠ ഉച്യതേ 48**

**അന്വയം:** മൗനാത് ഹി മുനിഃ ഭവതി. ന അരണ്യവസനാത് മുനിഃ ഭവതി. യഃ തു അക്ഷരം തം വേദ സ മുനിശ്രേഷ്ഠ ഉച്യതേ.

**അന്വയാർഥം:** മൗനം കൊണ്ടു മാത്രമാണു മുനിയാകുന്നത്. അല്ലാതെ അരണ്യവാസംകൊണ്ടുമാത്രം മുനിയാകുന്നില്ല. ആരാണോ അക്ഷരമായ ആവനെ അറിയുന്നത് അവൻ മുനി ശ്രേഷ്ഠനെന്നു പറയപ്പെടുന്നു.

**ഭാഷ്യം:** മൗനാത് പൂർവോക്താത് തൂഷ്ണീംഭാവാദേവ മുനിർ ഭവതി ന പുനഃ അരണ്യവസനമാത്രാത് മുനിഃ ഭവതി. തേഷാമപി തുഷ്ണീംഭൂതാനാം മധ്യേ യസ്തു പുനഃ അക്ഷരം അവിനാശിനം തം പരമാത്മാനം വേദ "അയമഹമസ്മി" ഇതി സാക്ഷാത് ജാനാതി, സ മുനിശ്രേഷ്ഠ ഉച്യതേ. ശ്രുയതേ ച  "ഏവമേവ വിദിത്വാ മുനിർഭവതി" ഇതി.

**ഭാഷ്യാർഥം:** മുമ്പുപറഞ്ഞ മൗനം കൊണ്ടുമാത്രമാണു മുനി ആകുന്നത്. അരണ്യവാസം കൊണ്ടുമാത്രം ആരും മുനി ആകു

ന്നില്ല. ആ മുനിമാരുടെ കുട്ടത്തിൽ തന്നെ ആരാണോ അക്ഷരനായ അവിനാശിയായ അവനെ പരമാത്മാവിനെ അറിയുന്നത്, "അതു ഞാനകുന്നു" എന്നു സാക്ഷാത് ജ്ഞാനം ഉണ്ടാകുന്നത്, അവൻ മുനിശ്രേഷ്ഠനാണെന്നു പറയപ്പെടുന്നു. ഇപ്രകാരം അറിഞ്ഞാൽ മാത്രമേ മുനിയാകയുള്ളൂ.

## വൈയാകരണനാര്

**ഭാഷ്യം:** വൈയാകരണോƒപ്യേഷ ഏവേത്യാഹ

**ഭാഷ്യാർഥം:** വൈയാകരണനും ഇവൻതന്നെ എന്നു പറയുന്നു

**സർവാർഥാനാം വ്യാകരണാദ്വൈയാകരണ ഉച്യതേ**
**തന്മൂലതോ വ്യാകരണം വ്യാകരോതീതി തത്തഥാ 49**

**അന്വയം:** സർവാർഥാനാം വ്യാകരണാത് വൈയാകരണ ഉച്യതേ. തന്മൂലതഃ വ്യാകരണം വ്യാകരോതി ഇതി തത് തഥാ ഭവതി.

**അന്വയാർഥം:** സർവാർഥങ്ങളുടെയും പദാർഥങ്ങളുടെയും വ്യാകരണത്താലാണു വെയാകരണൻ എന്നു പറയപ്പെടുന്നത്. തന്മൂലം മുതൽ വ്യാകരിക്കുന്നതു വ്യാകരണമാകയാൽ അതും, ബ്രഹ്മവും, വ്യാകരണമാകുന്നു.

**ഭാഷ്യം:** സർവാർഥാനാം വ്യാകരണാത് വൈയാകരണ ഉച്യതേ. ന പുനഃ ശബ്ദൈകദേശവ്യാകരണാത് വൈയാകരണോ ഭവതി. ഭവതു സർവാർഥാനാം വ്യാകരണാത് വൈയാകരണത്വം, തതഃ കിമിതി ചേത്, തന്മൂലതോ വ്യാകരണം പൂർവോക്താദക്ഷരാദ്ധി സർവസ്യ നാമരൂപപ്രപഞ്ചസ്യ വ്യാകരണം. ശ്രൂയതേ ച – "അനേന ജീവേനാത്മനാനുപ്രവിശ്യ നാമരൂപേ

വ്യാകരവാണി" ഇതി. തസ്മാദ് ബ്രഹ്മണ ഏവ സാക്ഷാത് വൈയാകരണത്വം. വ്യാകരോതീതി തത്ഥാ അസാവപി വിദ്വാൻ തത് ബ്രഹ്മ തഥൈവ വ്യാകരോതീതി വൈയാകരണഃ.

**ഭാഷ്യാർഥം:** സർവാർഥങ്ങളുടെയും പദാർഥങ്ങളുടെയും വ്യാകരണത്താലാണു വൈയാകരണൻ എന്ന പറയപ്പെടുന്നത്. അല്ലാതെ ശബ്ദൈകദേശത്തിന്റെ മാത്രം വ്യാകരണത്താൽ വൈയാകരണനാകുന്നില്ല സർവാർഥങ്ങളുടെയും സർവപദാർഥ ങ്ങളുടെയും വ്യാകരണത്താൽ വൈയാകരണത്വം സിദ്ധിക്കുന്ന തുകൊണ്ട് എന്താണുള്ളത്? തന്മൂലത്തിൽനിന്നാണു വ്യാക രണം. പൂർവേക്തമായ അക്ഷരത്തിൽ നിന്നാണ് സർവവിധ ത്തിലുമുള്ള നാമരൂപപ്രപഞ്ചത്തിന്റെ വ്യാകരണം. "ഈ ജീവാത്മാവായി അനുപ്രവേശിച്ചു നാമരൂപങ്ങളെ വ്യാകരിക്കാം" എന്നു ശ്രൂതിയും പറയുന്നു. അതുകൊണ്ടു ബ്രഹ്മത്തിനാണു സാക്ഷാത് വൈയാകരണത്വം. അതുപോലെ വ്യാകരിക്കുന്നതു കൊണ്ട് വിദ്വാൻ വൈയാകരണനാകുന്നതുപോലെ ബ്രഹ്മവും വൈയാകരണനാകുന്നു.

## ഇവനാണു സർവജ്ഞനും

**ഭാഷ്യം:** സർവജ്ഞോ*f*പ്യേഷ ഏവേത്യാഹ

**ഭാഷ്യാർഥം:** സർവജ്ഞനും ഇവൻതന്നെ എന്നു പറയുന്നു.

**പ്രത്യക്ഷദർശീ ലോകാനാം സർവദർശീ ഭവേന്നരഃ**
**സത്യേ വൈ ബ്രഹ്മണി തിഷ്ഠംസ്തദ്വിദ്വാൻ സർവവിദ്ഭവേത് 50**

**അന്വയം:** യഃ ലോകാനാം പ്രത്യക്ഷദർശീ സ നരഃ സർവ ദർശീ ഭവേത്. അസൗ സത്യേ ബ്രഹ്മണി തിഷ്ഠൻ തത് വിദ്വാൻ സർവവിത് ഭവേത്.

**അന്വയാർഥം:** ആരാണോ ലോകങ്ങളുടെ പ്രത്യക്ഷദർശി യാകുന്നത് ആ നരൻ സർവദർശിയാകുന്നു. സത്യമായ ബ്രഹ്മ ത്തിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മനിഷ്ഠനായ ആ വിദ്വാൻ അതിനെ അറിയുന്നവൻ, സർവവിത്താകുന്നു.

**ഭാഷ്യം:** പ്രത്യക്ഷദർശീ ലോകാനാം യഃ പ്രത്യക്ഷേണ ഭൂരാദീൻ ലോകൻ പശ്യതി, സ സർവദർശീ നരോ ഭവേത് സർവരൂപം പരമാത്മാനം പശ്യതി. അസൗ പുനഃ സത്യേ സത്യാദിലക്ഷണേ ബ്രഹ്മണി തിഷ്ഠൻ മനഃ സമാദധാതി. തദ്വിദ്വാൻ സത്യാദിലക്ഷണം ബ്രഹ്മ വിദ്വാൻ ആത്മത്വേന ജാനൻ സർവവിദ് ഭവേത് സർവം ജാനാതീത്യർഥഃ. തസ്മാദേഷ ഏവ സാക്ഷാത് സർവജ്ഞഃ ന അനാത്മമാത്രദർശീ.

**ഭാഷ്യാർഥം:** ലോകങ്ങളുടെ പ്രത്യക്ഷദർശി പ്രത്യക്ഷത്തിൽ തന്നെ ഭൂരാദികളായ, ഭൂമി തുടങ്ങിയ, ലോകങ്ങളെ കാണുന്നു. അതുകൊണ്ടയാൾ സർവദർശിയായ നരനാകുന്നു. അയാൾ സർവരൂപമായ പരമാത്മാവിനെ കാണുന്നു. എന്നാൽ സത്യ ത്തിൽ സത്യാദി ലക്ഷണമായ ബ്രഹ്മത്തിൽ സ്ഥിതിചയ്യുന്നവൻ, ബ്രഹ്മനിഷ്ഠൻ, മനസ്സിനെ സമാധിയിൽ, ബ്രഹ്മത്തിൽ, ലയിപ്പി ക്കുന്നു. അതിനെ, സത്യാദിലക്ഷണമായ ബ്രഹ്മത്തെ, അറിയുന്ന വൻ താൻ ആത്മാവാണെന്നറിയുന്നവൻ, അനുഭവിച്ചറിയുന്നവൻ സർവവിത്തായിത്തീരുന്നു, സർവവും അറിയുന്നു. ബ്രഹ്മമാണു സർവം, സമ്പൂർണം. അവനാണു സാക്ഷാത് സർവജ്ഞൻ. അല്ലാതെ അനാത്മമാത്രദർശിയല്ല.

**ഭാഷ്യം:** "യസ്ത്വേതേഭ്യഃ" ഇത്യാദിനാ ഉക്തമേവാർഥം പുന രപി ദർശയതി അവശ്യകർത്തവ്യത്വപ്രദർശനാർഥം

**ഭാഷ്യാർഥം:** "ആരാണ് ഇവയിൽനിന്നു അകലാത്തത്" എന്നു തുടങ്ങിയ ശ്ലോകങ്ങൾകൊണ്ടു പറഞ്ഞ അർഥത്തെത്തന്നെ അവശ്യകർത്തവ്യമാകയാൽ വീണ്ടും കാണിച്ചുതരുന്നു

**ജ്ഞാനാദിഷു സ്ഥിതോƒപ്യേവം ക്ഷത്രിയ ബ്രഹ്മ പശ്യതി**
**വേദാനാം ചാരപൂർവേണ ചൈതദ്വിദ്വൻ ബ്രവീമി തേ 51**

**അന്വയം:** ജ്ഞാനാദിഷു സ്ഥിതോƒപി ഏവം, ഹേ ക്ഷത്രിയ, ബ്രഹ്മ പശ്യതി. വേദാനാം ചാരപൂർവേണ ച ബ്രഹ്മ പശ്യതി. ഹേ വിദ്വൻ ഏതച്ച തേ ബ്രവീമി.

**അന്വയാർഥം:** ജ്ഞാനാദികളിൽ സ്ഥിതനാകുന്നവനും ഇപ്രകാരം, ഹേ ക്ഷത്രിയ, ബ്രഹ്മത്തെ കാണുന്നു. വേദങ്ങളുടെ ചാരപൂർവമായും ബ്രഹ്മത്തെ കാണുന്നു. ഹേ വിദ്വൻ, ഇതും നിന്നോടു പറയാം.

**ഭാഷ്യം:** ജ്ഞാനാദിഷു "ജ്ഞാനം ച" ഇത്യാദിനാ പൂർവോക്തേഷു സ്ഥിതോƒപി ഏവം യഥാ സത്യേ തിഷ്ഠൻ ബ്രഹ്മ പശ്യതി ഏവമേവ ബ്രഹ്മ പശ്യതി. വേദാനാം ചാരപൂർവേണ വേദാന്തശ്രവണപൂർവകം ഇത്യർഥഃ. അഥവാ ഗുണാന്തരവിധാനമേതത് ജ്ഞാനാദിഷു സ്ഥിതോƒപി ന കേവലം താവന്മാത്രേണ പശ്യതി; അപി തു ഏവമേവ വക്ഷ്യമാണപ്രകാരേണ വേദാന്തവിചാരപൂർവേണ വേദാന്തശ്രവണാദിപൂർവകമേവ പശ്യതി ബ്രഹ്മ. ഏതത് വേദാന്താനാം വിചാരപ്രകാരം ഹേ വിദ്വൻ, ബ്രവീമി തേ വക്ഷ്യാമീത്യഭിപ്രായഃ.

**ഭാഷ്യാർഥം:** "ജ്ഞാനം ച" എന്നു തുടങ്ങിയ ശ്ലോകത്താൽ മുമ്പുപറഞ്ഞ ജ്ഞാനാദികളിൽ സ്ഥിതനായവനും, സത്യാവസ്ഥിതൻ ബ്രഹ്മത്തെ കാണുന്നതുപോലെ, ബ്രഹ്മത്തെ കാണുന്നു. വേദങ്ങളുടെ ചാരപൂർവം എന്നതിനു വേദാന്ത

ശ്രവണപൂർവകം എന്നർഥം. ആചാരമാണത്. അഥവാ ഇതു ഗുണാന്തരവിധാനമാകുന്നു. ജ്ഞാനാദികളിൽ സ്ഥിതിചെയ്യുന്ന വനും അതുകൊണ്ടുമാത്രം ബ്രഹ്മത്തെക്കണുന്നില്ല. താഴെ പ്പറയും പ്രകാരമുള്ള വേദാന്തവിചാരപൂർവകം, വേദാന്ത ശ്രവണാദിപൂർവം, ബ്രഹ്മത്തെക്കാണുന്നു. വേദാന്തങ്ങളുടെ ഈ വിചാരപ്രകാരത്തെ ഹേ വിദ്വൻ ഞാൻ പറയാം എന്നഭിപ്രായം.

**ഇതി സനത്സുജാതീയഭാഷ്യേ ദ്വിതീയോ$f$ധ്യായഃ**

**രണ്ടാമധ്യായം സമാപ്തം**

# അദ്ധ്യായം മൂന്ന്

## ബ്രഹ്മവിദ്യയും ബ്രഹ്മചര്യവും

**ഭാഷ്യം:** ഇദാനീം ബ്രഹ്മചര്യാദിസാധനാനന്തരം തത്പ്രാപ്യ ച ബ്രഹ്മ പ്രതിപാദയിതും തൃതീയചതുർഥാവാരഭ്യതേ. തത്ര താവദ്ബ്രഹ്മചര്യാദി സാധനം ശ്രുത്വാ തദ്ബ്രഹ്മവേദനാകാങ്ക്ഷീ പ്രാഹ ധൃതരാഷ്ട്രഃ

**ഭാഷ്യാർഥം:** ബ്രഹ്മചര്യാദി സാധനാനന്തരം തത്പ്രാപ്യമായ ബ്രഹ്മത്തെ പ്രതിപാദിക്കുന്നതിനുവേണ്ടി ഇപ്പോൾ തൃതീയ ചതുർഥാധ്യായങ്ങൾ ആരംഭിക്കുന്നു. ബ്രഹ്മചര്യാദിസാധനത്തെ പ്പറ്റി കേട്ടിട്ടു ആ ബ്രഹ്മത്തെ അറിയാനുള്ള ആകാങ്ക്ഷയോടു കൂടി ധൃതരാഷ്ട്രർ പറയുന്നു.

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു,

**സനത്സുജാത യദിമാം പരാർഥാ**
**ബ്രാഹ്മീം വാചം വദസി ഹി വിശ്വരൂപാം**
**പരാം ഹി കാര്യേഷു സുദുർലഭാം കഥാം**
**പ്രബ്രൂഹി മേ വാക്യമേവം കുമാര 1**

**അന്വയം:** ഹേ സനത്സുജാത, യത് ഇമം പരാർഥാം ബ്രാഹ്മീം വാചം വദസി ഹി വിശ്വരൂപാം പരാം കാര്യേഷു സുദുർലഭാം കഥാം പ്രബ്രൂഹി. ഹേ കുമാര, വാക്യമേവം ബ്രൂഹി.

**അന്വയാർഥം:** ഹേ സനത്സുജാത, യാതൊന്നുകൊണ്ടു പരമാർഥവും ബ്രാഹ്മിയുമായ വാക്കു പറയുന്നു വിശ്വരൂപയും കാര്യങ്ങളിൽ സുദുർലഭയും ആയ കഥ പറയൂ. ഹേ കുമാര, അതുകൊണ്ടുതന്നെ ഇനിയുള്ള വാക്യവും അങ്ങുതന്നെയാണു പറയേണ്ടത്.

**ഭാഷ്യം:** ഹേ സജത്സുജാത, യത് യസ്മാത് ഇമാം പരമാർഥാം ഉത്കൃഷ്ടാർഥാം ബ്രാഹ്മീം ബ്രഹ്മസംബന്ധിനീം വാചം വദസി ഹി വിശ്വരൂപാം നാനാരൂപാം പരാം ഉത്തമാം കാര്യേഷു കാര്യവർഗേഷു സുദുർലഭാം ശ്രവണായാപ്യശക്യാം കഥാം പ്രബ്രൂഹി മേ വാക്യമേവംഭൂതം കുമാര, യസ്മാത്ത്വം ബ്രാഹ്മീം വാചം പരമപുരുഷാർഥസാധനഭൂതാം സുദുർലഭാം വദസി, തസ്മാത്ത്വമേവ വക്തുമർഹസീത്യഭിപ്രായഃ.

**ഭാഷ്യാർഥം:** ഹേ സനത്സുകുമാര, അങ്ങു പരാർഥയും ഉത്കൃഷ്ടയും ബ്രാഹ്മിയും ബ്രഹ്മസംബന്ധിനിയും ആയ വാക്കിനെ പറയുന്നു. വിശ്വരൂപയാണ്, നാനാരൂപയാണ്, ആ കഥ. അതുപോലെ അത് പര അഥവാ ഉത്തമയാകുന്നു. കാര്യ വർഗങ്ങളായ പ്രപഞ്ചങ്ങളിൽ സുദുർലഭയാണത്. ശ്രവിക്കുവാൻ പോലും കിട്ടുന്നതല്ല. ഹേ കുമാര, അതുകൊണ്ട് അങ്ങ് ഇപ്രകാരമുള്ള വാക്യം ഇനിയും പറഞ്ഞാലും, പരമപുരുഷാർഥ സാധനവും സുലഭവുമായ വാക്ക് ഇനിയും പറയാൻ അർഹൻ അങ്ങ് തന്നെ എന്നഭിപ്രായം.

**ഭാഷ്യം:** ഏവം പൃഷ്ടഃ പ്രാഹ ഭഗവാൻ

**ഭാഷ്യാർഥം:** ഇങ്ങനെ പൃഷ്ടനായ ഭഗവാൻ പറയുന്നു.

സനത്സുജാത ഉവാച – സനത്കുമാരൻ പറഞ്ഞു,

**നൈതദ്ബ്രഹ്മ ത്വരമാണേന ലഭ്യം**
**യന്മാം പൃച്ഛസ്യഭിഷങ്ഗേണ രാജൻ**
**ബുദ്ധൗ പ്രലീനേ മനസി പ്രചിന്ത്യാ**
**വിദ്യാ ഹി സാ ബ്രഹ്മചര്യേണ ലഭ്യാ 2**

**അന്വയം:** രാജൻ, യത് അഭിഷങ്ഗേണ പൃച്ഛസി ഏതദ് ബ്രഹ്മ ത്വരമാണന ന ലഭ്യം. സാ വിദ്യാ ബുദ്ധൗ, പ്രലീനേ മനസി പ്രചിന്ത്യാ. സാ വിദ്യാ ബ്രഹ്മചര്യേണ ലഭ്യാ.

**അന്വയാർഥം:** ഹേ രാജൻ, നീ  അഭിഷഷങ്ഗത്തോടു കൂടി എന്നോടു ചോദിക്കുന്ന ഈ ബ്രഹ്മം ത്വരമാണനാൽ ലഭ്യമല്ല. ആ വിദ്യ ബുദ്ധിയിൽ, മനസ്സു പ്രലീനമാവുമ്പോൾ പ്രചിന്ത്യ യാകുന്നു. ആ വിദ്യ ബ്രഹ്മചര്യംകൊണ്ടു ലഭ്യയാകുന്നു.

**ഭാഷ്യം:** നൈതദ് ബ്രഹ്മ ത്വരമാണേന പുരുഷേണ ലഭ്യം യത് ബ്രഹ്മ മാം പ്രച്ഛസി അഭിഷങ്ഗേണേന രാജൻ. കഥം തർഹി ലഭ്യമിത്യാഹ, ബുദ്ധൗ അധ്യവസായാത്മികായം പ്രലീനേ മനസി പ്രചിന്ത്യാ വിദ്യാ ഹി സാ, യദാ പുനഃ സങ്കല്പവികല്പാത്മകം മനോ വിഷയേഭ്യഃ പരാവൃത്യ സ്വാത്മന്യേവ നിശ്ചലം ഭവതിത്യർഥഃ. യേയം ബുദ്ധൗ പ്രലീനേ മനസി പ്രചിന്ത്യാ, സാ വിദ്യാ ബ്രഹ്മചര്യേണ വക്ഷ്യമാണേന ലഭ്യാ.

**ഭാഷ്യാർഥം:** ഹേ രാജൻ, അഭിഷഗ്ങത്തോടുകൂടി, അത്യാഗ്രഹത്തോടുകൂടി, നീ എന്നോടു ചോദിക്കുന്ന ഈ ബ്രഹ്മം ത്വരമാണനായ,  ധൃതികൂടുന്ന, പുരുഷനാൽ ലഭ്യമല്ല. പിന്നെ അതെങ്ങനെയാണ് ലഭ്യമാകുന്നതെന്നു പറയുന്നു. അധ്യവസായാത്മികയായ ബുദ്ധിയിൽ മനസ്സു പ്രലീനമായിട്ടു പ്രചിന്ത്യയായ വിദ്യയാണത്. സങ്കല്പവികല്പാത്മകമായ മനസ്സു വിഷയങ്ങളിൽ നിന്നു പിന്തിരിഞ്ഞു സ്വാത്മാവിൽതന്നെ നിശ്ചല മാകുമ്പോൾ എന്നർഥം. ഈ വിദ്യ ഇനിപ്പറയുന്ന ബ്രഹ്മചര്യ ത്താൽ ലഭ്യമാകുന്നു.

**ഭാഷ്യം:** കിംച –

**ഭാഷ്യാർഥം:** മാത്രമല്ല,

**ആദ്യാം വിദ്യാം വദസി ഹി സത്യരൂപാം**
**യാ പ്രാപ്യതേ ബ്രഹ്മചര്യേണ സദ്ഭിഃ**
**യാം പ്രാപ്യൈനം മർത്ത്യഭാവം ത്വജന്തി**
**യാ വൈ വിദ്യാ ഗുരുവൃദ്ധേഷു നിത്യാ 3**

**അന്വയം:** ആദ്യാം വിദ്യാം സത്യരൂപാം വദസി ഹി യാ സദ്ഭിഃ ബ്രഹ്മചര്യേണ പ്രാപ്യതേ; യാം പ്രാപ്യ ഏനം മർത്യഭാവം ത്വജന്തി യാ വൈ വിദ്യാ ഗുരുവൃദ്ധേഷു നിത്യാ.

**അന്വയാർഥം:** ആദ്യയായ വിദ്യയെ സത്യരൂപയെന്നു പറയുന്നു. ആ വിദ്യ സജ്ജനങ്ങളാൽ ബ്രഹ്മചര്യം കൊണ്ടു പ്രാപിക്കപ്പെടുന്നു. ആ വിദ്യയെ പ്രാപിച്ചിട്ട് അവൻ മർത്യഭാവം ത്യജിക്കുന്നു. ആ വിദ്യ ഗുരുവൃദ്ധൻമാരിൽ നിത്യയാകുന്നു.

**ഭാഷ്യം:** ആദ്യാം സർവാദിഭൂതബ്രഹ്മവിഷയാം വിദ്യാം വദസി ഹി സത്യരൂപാം പരമാർഥരൂപാം മേ ബ്രൂഹിതി. യദ്വാ, ആദ്യാം അകാര്യഭൂതാം അസത്യപ്രപഞ്ചാവിഷയാം വിദ്യാം വദസി. തസ്മാദത്വരമാണേന ബ്രഹ്മചര്യാദിസാധനോപേതേന ഉപ സംഹൃതാന്തഃകരണേനൈവ ലഭ്യേത്യർഥഃ. യാ പ്രാപ്യതേ ബ്രഹ്മചര്യേണ സദ്ഭിഃ യാം പ്രാപ്യ ഏനം മർത്ത്യഭാവം ത്യജന്തി യാ വൈ വിദ്യാ ഗുരുവൃദ്ധേഷു ഗുരുണാ വിദ്യാപ്രദാനാദിനാ വർധിതേഷു ശിഷ്യേഷു നിത്യാ നിയതാ.

**ഭാഷ്യാർഥം:** സത്യരൂപയായ, പരമാർഥരൂപയായ, വിദ്യയെ എനിക്കു പറഞ്ഞുതന്നാലും എന്നല്ലെ പറയുന്നത്? ആ വിദ്യ ആദ്യ, സർവ്വാദിഭൂതബ്രഹ്മവിഷയ, ആകുന്നു. അല്ലെങ്കിൽ ആദ്യ, അകാര്യഭൂതയും, അസത്യപ്രപഞ്ചത്തിന് അവിഷയായ വിദ്യയെ ക്കുറിച്ചല്ലേ പറയുന്നത്? അതുകൊണ്ട് അത്വരമാണനും,

തിടുക്കമില്ലാത്തവനും, ബ്രാഹ്മചര്യം തുടങ്ങിയ സാധനത്തോടു കൂടിയവനും ഉപസംഹൃതാന്തഃകരണനുമായ സജ്ജനത്താൽ മാത്രം ലഭ്യയാകുന്നു എന്നർഥം. യാതൊരു വിദ്യ സത്തുക്കളാൽ ബ്രാഹ്മചര്യംകൊണ്ടു പ്രാപിക്കപ്പെടുന്നു; യാതൊരു വിദ്യയെ പ്രാപിചിട്ട് അവർ മർത്ത്യഭാവത്തെ ത്യജിക്കുന്നു; യാതൊരു വിദ്യ ഗുരുവൃദ്ധരിൽ, ഗുരുവിനാൽ വിദ്യാപ്രദാനാദികൾകൊണ്ടു വർദ്ധിതന്മാരായ ശിഷ്യന്മാരിൽ നിയതയായി സ്ഥിതിചെയ്യുന്നു; മറ്റാരിലുമല്ല.

## ബ്രഹ്മചര്യം

**ഭാഷ്യം:** ഏവമുക്തേ ബ്രഹ്മചര്യവിജ്ഞാനായാഹ ധൃതരാഷ്ട്രഃ

**ഭാഷ്യാർഥം:** ഇതു കേട്ടപ്പോൾ ബ്രഹ്മചര്യവിജ്ഞാനം നൽകണമെന്നായി ധൃതരാഷ്ട്രർ.

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു.

**ബ്രഹ്മചര്യേണ യാ വിദ്യാ ശക്യാ വേദിതുമഞ്ജസാ**
**തത് കഥം ബ്രഹ്മചര്യം സ്യാദേതദ്വിദ്വൻ ബ്രവീഹി മേ 4**

**അന്വയം:** യാ വിദ്യാ ബ്രഹ്മചര്യേണ അഞ്ജസാ വേദിതും ശക്യാ, തത് ബ്രഹ്മചര്യം കഥം സ്യാത്? ഏതത് ബ്രഹ്മചര്യം ഹേ വിദ്വൻ, മേ ബ്രവീഹി.

**അന്വയാർഥം:** യാതൊരു വിദ്യ ബ്രഹ്മചര്യത്താൽ അറിയപ്പെടാൻ യോഗ്യയാണോ (ശക്യയാണോ), ആ ബ്രഹ്മചര്യം എങ്ങനെയിരിക്കും? ആ ബ്രഹ്മചര്യത്തെക്കുറിച്ച് ഹേ വിദ്വൻ, അങ്ങ് എന്നോടു പറഞ്ഞാലും.

**ഭാഷ്യം:** യാ വിദ്യാ ബ്രഹ്മചര്യേണ വേദിതും ശക്യാ തത് സാധനഭൂതം "ബ്രഹ്മചര്യം" കഥം സ്യാത്? ഏതത് ബ്രഹ്മചര്യം വിദ്വൻ ബ്രവീഹി മേ.

**ഭാഷ്യാർഥം:** യാതൊരു വിദ്യ ബ്രഹ്മചര്യത്താൽ അറിയപ്പെടാൻ ശക്യയാണോ, വിദ്യാസാധനഭൂതമായ ആ ബ്രഹ്മചര്യം എങ്ങനെയുണ്ടാകും? ഈ ബ്രഹ്മചര്യത്തെ ഹേ വിദ്വൻ, എനിക്കു പറഞ്ഞുതന്നാലും.

**ഭാഷ്യം:** ഏവം പൃഷ്ടഃ പ്രാഹ ഭഗവാൻ –

**ഭാഷ്യാർഥം:** ഇങ്ങനെ പൃഷ്ടനായ ഭഗവാൻ പറയുന്നു,

സനത്സുജാത ഉവാച – സനത്കുമാരൻ പറഞ്ഞു,

**ആചാര്യയോനിമിഹ യേ പ്രവിശ്യ**
**ഭൂത്വാ ഗർഭം ബ്രഹ്മചര്യം ചരന്തി**
**ഇഹൈവ തേ ശാസ്ത്രകാരാ ഭവന്തി**
**വിഹായ ദേഹം പരമം യാന്തി സത്യം 5**

**അന്വയം:** യേ ഇഹ ആചാര്യയോനിം പ്രവിശ്യ ഗർഭം ഭൂത്വാ ബ്രഹ്മചര്യം ചരന്തി, ഇഹൈവ തേ ശാസ്ത്രകാരാ ഭവന്തി; ദേഹം വിഹായ പരമം സത്യം യാന്തി ച.

**അന്വയാർഥം:**ആരാണോ ഇവിടെ ആചാര്യസമീപം പ്രാപിച്ച് ശിഷ്യനായിട്ട് ബ്രഹ്മചര്യം അനുഷ്ഠിക്കുന്നത് അവർ ഈ ലോകത്ത് ശാസ്ത്രകാരന്മാരാകുന്നു: ദേഹമുപേക്ഷിച്ചിട്ട് പരമമായ സത്യത്തെ പ്രാപിക്കുന്നു.

**ഭാഷ്യം:** ആചാര്യയോനിമിഹ യേ പ്രവിശ്യ, ആചാര്യസമീപം ഗത്വേത്യർഥഃ. ഭൂത്വാ ഗർഭം, ഉപസദനാദിനാ ശിഷ്യാ ഭൂത്വാ ബഹ്മചര്യം ഗുരുശുശ്രൂഷാദികം ചരന്തി, കുർവന്തി, ഇഹൈവ

അസ്മിൻ ലോകേ തേ ശാസ്ത്രകാരാ ഭവന്തി; ശാസ്ത്രകർത്താരഃ പണ്ഡിതാഃ; തതോ ബാല്യാദികം നിർവിദ്യ ബ്രാഹ്മണാ ഭൂത്വാ ആരബ്ധകർമക്ഷയേ വിഹായ ദേഹം പരമം യാന്തി സത്യം സത്യാദിലക്ഷണം പരമാത്മാനം പ്രാപ്നുവന്തി.

**ഭാഷ്യാർഥം:** ആചാര്യയോനിയെ പ്രവേശിച്ച് എന്നതിന് ആചാര്യസമീപം പ്രാപിചിട്ട് എന്നർഥം. ഗർഭം ഭവിചിട്ട് ഉപസദനാദികളാൽ ശിഷ്യന്മാരായിട്ട് ബ്രഹ്മചര്യം, ഗുരു ശുശ്രൂഷാദികം, അനുഷ്ഠിക്കുന്നു. അവർ ഈ ലോകത്തുതന്നെ ശാസ്ത്രകാരന്മാർ, ശാസ്ത്രകർത്താക്കളായ പണ്ഡിതന്മാരായി ത്തീരുന്നു. പിന്നീട് നിർവേദിച്ചിട്ടു, വിരക്തരായി, ബ്രാഹ്മണ ന്മാരായിത്തീരുന്നു. ആരബ്ധകർമ്മം ക്ഷയിക്കുമ്പോൾ ശരീരം ത്യജിച്ചിട്ട് പരമമായ സത്യത്തെ, സത്യാദിലക്ഷണമായ പരമാത്മാവിനെ പ്രാപിക്കുന്നു.

**ഭാഷ്യം:** കിംച

**ഭാഷ്യാർഥം:** മാത്രമല്ല

**അസ്മിംല്ലോകേ വിജയന്തീഹ കാമാൻ**
**ബ്രാഹ്മീം സ്ഥിതിമനുതിതിക്ഷമാണാഃ**
**ത ആത്മാനം നിർഹരന്തീഹ ദേഹാൻ**
**മുഞ്ജാദിഷീകാമിവ ധീരഭാവാത് 6**

**അന്വയം:** അസ്മിൻ ലോകേ ബ്രാഹ്മീം സ്ഥിതിം അനുതിതിക്ഷമാണാ ഇഹ കാമാൻ വിജയന്തി. തേ ധീരഭാവാത് മുഞ്ജാത് ഇഷീകാമിവ ദേഹാത് ആത്മാനം നിർഹരന്തി.

**അന്വയാർഥം:** ഈ ലോകത്തു ബ്രാഹ്മിയായ സ്ഥിതിയെ അനുതിതിക്ഷമാണന്മാർ കാമങ്ങളെ ജയിക്കുന്നു. അവർ

ധീരഭാവംകൊണ്ടു മുഞ്ജത്തിൽനിന്ന് ഇഷീകയെ എന്നപോലെ ദേഹത്തിൽനിന്ന് ആത്മാവിനെ നിർഹരിക്കുന്നു.

**ഭാഷ്യം:** അസ്മിൻ ലോകേ വിജയന്തീഹ കാമാൻ ബ്രാഹ്മീമേവ സ്ഥിതിം ബ്രഹ്മണ്യേവ സ്ഥിതിം അനു തിതിക്ഷമാണാഃ അനുദിനം ക്ഷമമാണാഃ തേ ആത്മാനം ദേഹേന്ദ്രീയാദിഭ്യോ നിഷ്കൃഷ്യ തത്സാക്ഷിണം ചിന്മാത്രം നിർഹരന്തി പൃഥക് കുർവന്തി. കിമിവ? മുഞ്ജാദിഷികാമിവ യഥാ മുഞ്ജാദിഷികാമന്തഃസ്ഥാം നിർഹരന്തി, ഏവം കോശ പഞ്ചകേഭ്യ നിഷ്കൃഷ്യ സർവാത്മനം പ്രതിപദ്യന്ത ഇത്യർഥഃ. കേന? ധീരഭാവേന ധൈര്യേണ. ശ്രൂയതേ ച കഠവല്ലീഷു "അങ്ഗുഷ്ഠമാത്രഃ പുരുഷോ*ƒ*ന്തരാത്മാ, സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ. തം സ്വാച്ഛരീരാത് പ്രവൃഹേത് മുഞ്ജാദിവേഷികാം ധൈര്യേണ തം വിദ്യാച്ഛുക്രമമൃതം" ഇതി.

**ഭാഷ്യാർഥം:** ബ്രഹ്മത്തിൽ മാത്രമുള്ള സ്ഥിതി, അവസ്ഥാന മാണു ബ്രാഹ്മിയായ സ്ഥിതി, അനുദിനം ക്ഷമയോടെ അനുഷ്ഠിക്കുന്നവരാണ് അനുതിതിക്ഷമാണന്മാർ. അവർ ഈ ലോകത്ത് മനുഷ്യശരീരമുള്ളപ്പോൾ തന്നെ കാമങ്ങളെ ജയിക്കുന്നു. ബ്രഹ്മനിഷ്ഠന്മാർ ആത്മാവിനെ ദേഹേന്ദ്രിയാദി കളിൽ നിന്നുപുറത്തെടുത്തു തത്സാക്ഷിയായ ചിന്മാത്രനെ നിർഹരിക്കുന്നു – പ്രത്യേകമാക്കുന്നു. ഏതുപോലെ? മുഞ്ജ ത്തിന്റെ ഉള്ളിലിരിക്കുന്ന ഇഷീകയെ പുറത്തെടുക്കുന്നതു പോലെ കോശപഞ്ചകങ്ങളിൽ നിന്നു ആത്മാവിനെ പുറത്തെ ടുത്തു സർവ്വാത്മാവിനെ പ്രാപിക്കുന്നു എന്നർഥം. അതെങ്ങനെ? എന്തുകൊണ്ട്? ധീരഭാവം അഥവാ ധൈര്യം കൊണ്ടു തന്നെ. "അങ്ഗുഷ്ഠമാത്രനായ പുരുഷനായി അന്തരാത്മാവ് എപ്പോഴും ജനങ്ങളുടെ നരന്മാരുടെ ഹൃദയത്തിൽ സന്നിവിഷ്ടനായിരി ക്കുന്നു. അവനെ ധൈര്യംകൊണ്ടുതന്നെ സ്വശരീരത്തിൽനിന്നും,

മുഞ്ജത്തിൽനിന്നും ഇഷീകയെ എന്നപോലെ വലിച്ചു പുറത്തെടുക്കണം. അതു ശുക്രവും അമൃതവുമാകുന്നു" എന്നു ശ്രുതി പറയുന്നു.

### ആചാര്യമാഹാത്മ്യം

**ഭാഷ്യം:** ആചാര്യയോനിമിഹ ഇത്യത്ര ആചാര്യസ്യ യോനിത്വം ദർശിതം. തത്കഥം മാതാപിതൃവ്യതിരേകേണ ആചാര്യസ്യ യോനിത്വമിത്യാശങ്ക്യ സ ഏവ സാക്ഷാജ്ജനയിതാ ഇത്യാഹ –

**ഭാഷ്യാർഥം:** ആചാര്യയോനി എന്നു തുടങ്ങിയ ശ്ലോകത്തിൽ ആചാര്യന്റെ യോനിത്വം കാണിച്ചിരിക്കുന്നു. മാതാപിതാക്കളിൽ നിന്ന് വ്യതിരിക്തമായി ആചാര്യനു യോനിത്വം സിദ്ധിക്കുന്നതെങ്ങനെ എന്നാശങ്കിച്ചിട്ട് ആചാര്യൻ തന്നെയാണ സാക്ഷാത് ജനയിതാവെന്നു പറയുന്നു.

**ശരീരമേതൗ കരുതഃ പിതാ മാതാ ച ഭാരത**
**ആചാര്യതസ്തു യജ്ജന്മ തത്സത്യം വൈ തഥാമൃതം 7**

**അന്വയം:** ഹേ ഭാരത, ഏതൗ പിതാ മാതാ ച ശരീരം കുരുതഃ. ആചാര്യതസ്തു യദ് ജന്മ തത് സത്യം. തഥാമൃതം ച ഭവതി.

**അന്വയാർഥം:** ഹേ ഭാരത, ഈ മാതാപിതാക്കന്മാർ ശരീരം മത്രം ജനിപ്പിക്കുന്നു. ആചാര്യനിൽനിന്നുള്ള ജന്മം സത്യവും അതുപോലെ അമൃതവും ആയി ഭവിക്കുന്നു.

**ഭാഷ്യം:** ശരീരം ഇഹ അസ്യ ഏതൗ മാതാപിതരൗ കുരുതഃ, നാത്മാനം സ്വരൂപേണ ജനയതഃ. യദിദം ദേഹദ്വയാത്മനാ ജന്മ തദസത്യം. ആചാര്യതഃ തു യത് ഇദം ചിത്സദാനന്ദാദ്വതീയ

ബ്രഹ്മാത്മനാ ജന്മ, തത്സസ്യം പരമാർഥഭൂതം തഥാ ഏവ അമൃതം വിനാശവർജിതം. തസ്മാത്സ ഏവ ജനയിതേത്യർഥഃ. ശ്രൂയതേ ച പ്രശ്നോപനിഷദി "ത്വം ഹി നഃ പിതാ യോƒ സ്മാകമവിദ്യായാഃ പരം പാരം താരയസി" ഇതി തഥാ ചാഹാപസ്തംബഃ "സ ഹി വിദ്യാതസ്തം ജനയതി തച്ഛ്രേഷ്ഠം ജന്മ ശരീരമേവ മാതാപിതരൗ ജനയതഃ" ഇതി.

**ഭാഷ്യാർഥം:** ഈ ലോകത്തു മനുഷ്യന്റെ ശരീരത്തെ ജനിപ്പിക്കുന്നതു മാതാപിതാക്കന്മാരാകുന്നു. അവർ സ്വരൂപത്തിൽ ആത്മാവിനെ സൃഷ്ടിക്കുന്നില്ല. ദേഹദ്വയന്മകമായ ഈ ജന്മം, ജനനം, അസത്യമാകുന്നു. ആചാര്യനിൽനിന്നുള്ള അറിവിൽ നിന്നുള്ള ജന്മമാകട്ടെ ചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മകമായതു കൊണ്ട് സത്യമാകുന്നു. ആ ജന്മം പരമാർഥഭൂതവും അമൃതവും വിനാശരഹിതവുമാകുന്നു. അതുകൊണ്ട് ആചാര്യനാണു മനുഷ്യന്റെ യഥാർഥ ജനയിതാവ് എന്നർഥം. "അങ്ങാണു ഞങ്ങളുടെ പിതാവ്. എന്തുകൊണ്ടെന്നാൽ ഞങ്ങളെ അവിദ്യയുടെ മറുകരയിൽ എത്തിക്കുന്നത് അങ്ങാകുന്നു" എന്ന് പ്രശ്നോപനിഷത്തു പറയുന്നു. ആപസ്തംബനും ഇതുതന്നെ പറഞ്ഞിരിക്കുന്നു "അദ്ദേഹം (ആചാര്യൻ) വിദ്യയിൽനിന്ന് അവനെ (ശിഷ്യനെ) ജനിപ്പിക്കുന്നു. അതാണു ശ്രേഷ്ഠമായ ജന്മം. ശരീരം മാത്രമാണു മാതാപിതാക്കൾ ജനിപ്പിക്കുന്നത്."

**ഭാഷ്യം:** യസ്മാദാചാര്യാധീനാ പരമപുരൂഷാർഥസിദ്ധിഃ, തസ്മാത് –

**ഭാഷ്യാർഥം:** ആചാര്യാധീനമാണു പരമപുരുഷാർഥസിദ്ധി. അതുകൊണ്ട്,

**സ ആവൃണോത്യമൃതം സംപ്രയച്ഛം–**
**സ്തസ്മൈ ന ദ്രുഹ്യേത് കൃതമസ്യ ജാനൻ**

**ഗുരും ശിഷ്യോ നിത്യമഭിവാദയീത**
**സ്വാധ്യായമിച്ഛേച്ച സദാപ്രമത്തഃ 8**

**അന്വയം:** സ അമൃതം സംപ്രയച്ഛൻ ആവൃണോതി. അസ്യ കൃതം ജാനൻ തസ്മൈ ന ദ്രുഹ്യേത് ഗുരും ശിഷ്യോ നിത്യം അഭിവാദയീത. സദാ അപ്രമത്തഃ സ്വാധ്യായം ഇച്ഛേത് ച.

**അന്വയാർഥം:** അദ്ദേഹം (ആചാര്യൻ) അമൃതം നൽകി പൂർണത്വം വരുത്തുന്നു. അദ്ദേഹത്താൽ കൃതമായത് അറിയുന്ന വൻ ആയിട്ട് അദ്ദേഹത്തെ ദ്രോഹിക്കരുത്. ഗുരുവിനെ ശിഷ്യൻ നിത്യവും അഭിവാദനം ചെയ്യണം. എപ്പോഴും അപ്രമത്തനായി സ്വാധ്യായം നടത്തണം.

**ഭാഷ്യം:** സ ആവൃണോതി ആപൂരയതി അമൃതം പുർണാനന്ദം ബ്രഹ്മ ആത്മത്വേന സംപ്രയച്ഛൻ തസ്മൈ ആചാര്യായ ന ദ്രുഹ്യേത് ദ്രോഹം നാചരേത്. തഥാ ച ശ്രുതിഃ "യസ്യ ദേവേ പരാ ഭക്തിർയഥാ ദേവേ തഥാ ഗുരൗ, തസ്യൈതേ കഥിതാ ഹ്യർഥാഃ പ്രകാശന്തേ മഹാത്മനഃ". തഥാ ചാപസ്തംബഃ "തസ്മൈ ന ദ്രുഹ്യേത് കദാചന. സ ഹി വിദ്യാതസ്തം ജനയതി" ഇതി. കൃതമസ്യ ജാനൻ അസ്യേതി തൃതീയാർഥേ ഷഷ്ഠീ അനേന ആത്മനഃ കൃതമുപകാരം വിജാനൻ. കിംതർഹി കർതവ്യമിത്യാഹ ഗുരും ശിഷ്യോ നിത്യം അഭിവാദയീത ദേവമിവാചാര്യം ഉപാസീത. തഥാ ച ശ്രുതിഃ "യസ്യ ദേവേ പരാ ഭക്തിർയഥാ ദേവേ തഥാ ഗുരൗ" ഇതി. തഥാ സ്വാധ്വായമിച്ഛേച്ച ശ്രവണാദിപരോ ഭവേത് സദാ അപ്രമത്തഃ അപ്രമാദീ സൻ.

**ഭാഷ്യാർഥം:** ആചാര്യൻ അമൃതത്തെ പൂർണാനന്ദമായ ബ്രഹ്മത്തെ ആത്മാവായി നൽകി ആപൂരണം നടത്തുന്നു. ആ ആചാര്യനെ ദ്രോഹിക്കരുത്. "ആർക്കാണോ ദേവനിലും

അതുപോലെ ഗുരുവിലും ഭക്തിയുള്ളത് ആ മഹാത്മാവിന്റെ അർഥങ്ങളെല്ലാം പ്രകാശിക്കുന്നു" എന്നു ശ്രുതി പറയുന്നു. ആപസ്തംബൻ ഇങ്ങനെ സ്മരിച്ചിരിക്കുന്നു "ആചാര്യനെ ഒരിക്കലും ദ്രോഹിക്കരുത്. എന്തുകൊണ്ടെന്നാൽ അദ്ദേഹമാണു വിദ്യയിൽനിന്നു അവനെ ജനിപ്പിക്കുന്നത്." ആചാര്യൻ തനിക്കു ചെയ്തുതന്ന ഉപകാരം നല്ലതുപോലെ അറിയുന്നവനായിരിക്കണം ശിഷ്യൻ. അതുകൊണ്ട് എന്താണു കർതവ്യമായിട്ടുള്ളത്? പറയാം. ഗുരുവിനെ ശിഷ്യൻ നിത്യം അഭിവാദനം ചെയ്യണം. ദേവനെ എന്നപോലെ ആചാര്യനെ ഉപാസിക്കണം. ദേവനിലെന്നപോലെ ഗുരുവിലും ആർക്കാണോ പരയായ ഭക്തിയുള്ളത്" എന്നി ശ്രുതിയും പറയുന്നു. അതുപോലെ തന്നെ ശിഷ്യൻ സദാ അപ്രമത്തൻ, സശ്രദ്ധനായിത്തന്നെ സ്വാധ്യായം അനുഷ്ഠിക്കണം. ശ്രദ്ധാലുവായി ശ്രവണം, മനനം, നിദിധ്യാസനം എന്നിവയിൽ തത്പരനാകണം.

### ബ്രഹ്മചര്യപാദങ്ങൾ

**ഭാഷ്യം:** ഇദാനീം ചതുഷ്പാദ്ബ്രഹ്മചര്യമാഹ ശ്ലോകചതുഷ്ടയേന

**ഭാഷ്യാർഥം:** ഇനി നാലുശ്ലോകം കൊണ്ടു ചതുഷ്പാത്തായ ബ്രഹ്മചര്യത്തെക്കുറിച്ചു പറയുന്നു

**ശിഷ്യവൃത്തിക്രമേണൈവ വിദ്യാമാപ്നോതി യഃ ശുചിഃ**
**ബ്രഹ്മചര്യവ്രതസ്യാസ്യ പ്രഥമഃ പാദ ഉച്യതേ 9**

**അന്വയം:** ശിഷ്യവൃത്തിക്രമേണൈവ ശുചിഃ വിദ്യാം ആപ്നോതി ഇതി യഃ സ അസ്യ ബ്രഹ്മചര്യവ്രതസ്യ പ്രഥമഃ പാദഃ ഉച്യതേ.

**അന്വയാർഥം:** ശിഷ്യവൃത്തി ക്രമമനുസരിച്ചു തന്നെ ശുചിയായി വിദ്യയെ പ്രാപിക്കുക എന്നതാണ് ഈ ബ്രഹ്മചര്യ വ്രതത്തിന്റെ പ്രഥമപാദം.

**ഭാഷ്യം:** ശിഷ്യവൃത്തിക്രമേണൈവ "ആചാര്യയോനിമിഹ" ഇത്യാദിനാ ഉക്തക്രമേണ ശുചിഃ വിദ്യാമാപ്നോതി ഇതി യത് തത് ബ്രഹ്മചര്യം തസ്യാസ്യ പ്രഥമഃ പാദ ഉച്യതേ

**ഭാഷ്യാർഥം:** ശിഷ്യന്റെ വൃത്തിക്രമമനുസരിച്ചുതന്നെ "ആചാര്യയോനിമിഹ" എന്നുതുടങ്ങിയ വാക്യങ്ങളിൽ പറഞ്ഞിട്ടുള്ളതുപോലെ ശുചി നിർമ്മലനായി വിദ്യയെ പ്രാപിക്കുക വിദ്യാഭ്യസിക്കുക എന്നതുതന്നെയാണു ബ്രഹ്മചര്യവ്രതത്തിന്റെ പ്രഥമപാദം എന്നു പറയപ്പെടുന്നു.

**യഥാ നിത്യം ഗുരൗ വൃത്തിർ ഗുരുപത്ന്യാം തഥാചരേത്**
**തത്പുത്രേ ച തഥാ കുർവൻ ദ്വിതീയ പാദ ഉച്യതേ 10**

**അന്വയം:** യഥാ നിത്യം ഗുരൗ വൃത്തിഃ ഗുരുപത്ന്യാം തഥാ ആചരേത്. തതപുത്രേ ച തഥാ കുർവൻ ദ്വിതീയഃ പാദ ഉച്യതേ.

**അന്വയാർഥം:** എപ്രകാരമാണോ നിത്യം ഗുരുവിലുള്ള വൃത്തി അതുതന്നെയാണു ഗുരുപത്നിയിലുള്ളത്. തത്പുത്രനിലും ആ വൃത്തിതന്നെ വേണം ആചരിക്കാൻ. ഇതാണു (ബ്രഹ്മചര്യത്തിന്റെ) ദ്വിതീയപാദം.

**ഭാഷ്യം:** സ്പഷ്ടാർഥഃ ശ്ലോകഃ. തഥാ ചോക്തം "ആചാര്യവദ് ആചാര്യദാരേഷു വൃത്തിഃ". "ആചാര്യവത് ആചാര്യപുത്രേ വൃത്തിശ്ച" ഇതി.

**ഭാഷ്യാർഥം:** ശ്ലോകാർഥം സ്പഷ്ടമാണല്ലോ. "ആചാര്യനെപ്പോലെയാണ് ആചാര്യദാരങ്ങളിലെയും വൃത്തി", "ആചാര്യനെ

പ്പോലെ ആചാര്യപുത്രനോടും അനുവർത്തിക്കണം" എന്നാണു സ്മരിക്കപ്പെടുന്നത്.

**ആചാര്യേണാത്മകൃതം വിജാനൻ**
**ജ്ഞാത്വാ ചാർഥം ഭാവിതോ*f*സ്മീത്യനേന**
**യന്മന്യതേ തം പ്രതി ഹൃഷ്ടബുദ്ധിഃ**
**സ വൈ തൃതീയോ ബ്രഹ്മചര്യസ്യ പാദഃ 11**

**അന്വയം:** ആചാര്യേണ ആത്മകൃതം വിജാനൻ അർഥം ജ്ഞാത്വാ അനേന ഭാവിതോ*f*സ്മീതി ചിന്തയൻ തം പ്രതി ഹൃഷ്ടബുദ്ധിഃ സൻ യത് മന്യതേ സ വൈ ബ്രഹ്മചര്യസ്യ തൃതീയ പാദഃ.

**അന്വയാർഥം:**ആചാര്യനാൽ ആത്മകൃതമായതിനെ അറിഞ്ഞ് അർഥം മനസ്സിലാക്കി ഇദ്ദേഹത്താൽ ഭാവിതനായിരിക്കയാണ് ഞാൻ എന്നു ചിന്തിച്ച് അദ്ദേഹത്തോടു ഹൃഷ്ടബുദ്ധിയായി യാതൊന്നാണ് വിചാരിക്കുന്നത് അതാണ് ബ്രഹ്മചര്യത്തിന്റെ തൃതീയപാദം.

**ഭാഷ്യം:** ആചാര്യേണാത്മകൃതം ആത്മനഃ കൃതം ഉപകാരം വിജാനൻ ജ്ഞാത്വാ അർത്ഥം വേദാർത്ഥം പരമപുരുഷാർഥം ജ്ഞാത്വാ ച അവഗമ്യ ഭാവിതോ*f*സ്മീതി അനേന ഭാവിതോ*f* സ്മീതി സ്വാഭാവികചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മനാ യഥാവദ ഉത്പാദിതോ*f*സ്മീതി ചിന്തയൻ തം ആചാര്യം പ്രതി ഹൃഷ്ട ബുദ്ധിഃ സൻ യത് ആത്മനഃ കൃതാർത്ഥത്വം മന്യതേ, സ വൈ തൃതിയോ ബ്രഹ്മചര്യസ്യ പാദഃ.

**ഭാഷ്യാർഥം:** ആചാര്യൻ തനിക്കുചെയ്ത ഉപകാരത്തെ ക്കുറിച്ചു പൂർണബോധം ശിഷ്യനുണ്ടാകണം. അങ്ങനെ വേദാർഥമായ പരമപുരുഷാർത്ഥത്തെ (ബ്രഹ്മസാക്ഷാത്കാരം)

നന്നായറിയണം. ആചാര്യൻ തന്നെ സ്വഭാവികചിത്സദാനന്ദാദ്വിതീയബ്രഹ്മമാക്കിത്തീർത്തിരിക്കുന്നു എന്നു ചിന്തിക്കണം. ആത്മരക്ഷകനായ ആ ആചാര്യനോടു അന്യൂനമായ പ്രീതിയോടുകൂടി താൻ കൃതാർത്ഥനായി എന്നു കരുതുന്നതാണ് ബ്രഹ്മചര്യത്തിന്റെ തൃതീയപാദം.

**ആചാര്യായ പ്രിയം കുര്യാത് പ്രാണൈരപി ധനൈരപി**
**കർമണാ മനസാ വാചാ ചതുർത്ഥഃ പാദ ഉച്യതേ 12**

**അന്വയം:** പ്രാണൈഃ ധനൈഃ, കർമ്മണാ, മനസാ, വാചാ ച ആചാര്യായ പ്രിയം കുര്യാത്. അയം ചതുർത്ഥഃ പാദ ഉച്യതേ.

അന്വയർത്ഥം: പ്രാണങ്ങൾകൊണ്ടും ധനങ്ങൾകൊണ്ടും കർമ്മം കൊണ്ടും മനസ്സുകൊണ്ടും വാക്കുകൊണ്ടും ആചാര്യനുവേണ്ടി പ്രിയം അനുഷ്ഠിക്കണം. ഇതാണ് ബ്രഹ്മചര്യത്തിന്റെ ചതുർഥപാദം.

**ഭാഷ്യം:** ഇദാനീം ചതുഷ്പദീം വിദ്യാം ദർശയതി

**ഭാഷ്യാർഥം:** ഇനി ചതുഷ്പദിയായ വിദ്യയെ കാണിച്ചു തരുന്നു.

**കാലേന പാദം ലഭതേ തഥായം**
**തഥൈവ പാദം ഗുരുയോഗതശ്ച**
**ഉത്സാഹയോഗേന ച പാദമൃച്ഛേ-**
**ച്ഛാസ്ത്രേണ പാദം ച തതോഽഭിയാതി 13**

**അന്വയം:** പ്രഥമം ഗുരുയോഗതഃ പാദം ലഭതേ. തതഃ ഉത്സാഹയോഗേന പാദം അഭിയാതി. തതഃ കാലേന പാദം ലഭതേ. തതഃ ശാസ്ത്രേണ പാദം അഭിയാതി.

**അന്വയാർഥം:**പ്രഥമം ഗുരുയോഗത്താൽ പാദം പലിക്കുന്നു. പിന്നീട് ഉത്സാഹയോഗംകൊണ്ട് പാദം മനാസിലാക്കുന്നു. അനന്തരം കാലംകൊണ്ടു പാദം ഗ്രഹിക്കുന്നു. അതു കഴിഞ്ഞ് ഛാത്രന്മാരുമായുള്ള ശാസ്ത്രചർച്ചയിൽനിന്നു പാദം വശമാക്കുന്നു.

**ഭാഷ്യം:** അത്ര ക്രമോ ന വിവക്ഷിതഃ. പ്രഥമം ഗുരുയോഗേന തതഃ ഉത്സാഹയോഗേന ബുദ്ധിവിശേഷപ്രാദുർഭാവേന തതഃ കാലേന ബുദ്ധിപരിപാകേണ തതഃ ശാസ്ത്രേണ സഹാധ്യായിഭിഃ തത്ത്വവിചാരേണ. തഥാ ചോക്തം, "ആചാര്യാത് പാദമാദത്തേ പാദം ശിഷ്യഃ സ്വമേധയാ, കാലേന പാദമാദത്തേ പാദം സബ്രഹ്മചാരിഭിഃ" ഇതി.

**ഭാഷ്യാർഥം:** ഇതിടെ ക്രമം വിവക്ഷിതമല്ല. ആദ്യമായി ഗുരുയോഗംകൊണ്ടും പിന്നെ ഉത്സാഹയോഗംകൊണ്ടും ബുദ്ധിവിശേഷപ്രാദർഭാവംകൊണ്ടും പിന്നെ കാലംകൊണ്ടും ബുദ്ധിപരിപാകം കൊണ്ടും പിന്നീടു സഹപാഠികളുമായുള്ള തത്ത്വവിചാരംകൊണ്ടും വിദ്യ ഗ്രഹിക്കുന്നു. "പാദം (കാൽ ഭാഗം) ആചാര്യനിൽനിന്നും, പാദം സ്വമേധാശക്തിയാലും, പാദം കാലഗതികൊണ്ടും, പാദം സബ്രഹ്മചാരികളിൽനിന്നും ശിഷ്യൻ അഭ്യസിക്കുന്നു" എന്നു പറയപ്പെടുന്നു.

### ആചാര്യമഹിമാതിരേകം

**ഭാഷ്യം:** ജ്ഞാനാദീനാമാചാര്യസന്നിധാനേ ഫലസിദ്ധിരിത്യാഹ –

**ഭാഷ്യാർഥം:** ജ്ഞാനാദികൾക്ക് ആചാര്യസന്നിധാനത്തിലാണ് ഫലസിദ്ധി എന്നിനി പറയുന്നു.

**ജ്ഞാനാദയോ ദ്വാദശ യസ്യ രൂപ-**
**മന്യാനി ചാങ്ഗാനി തഥാ ബലം ച**
**ആചാര്യയോഗേ ഫലതീതി ചാഹുർ**
**ബ്രഹ്മാർത്ഥയോഗേന ച ബ്രഹ്മചര്യം 14**

**അന്വയം:** ജ്ഞാനാദയഃ ദ്വാദശ യസ്യ രൂപം, അന്യാനി അങ്ഗാനി ച തഥാ ബലം ച, ബ്രഹ്മാർത്ഥയോഗേന ബ്രഹ്മചര്യം ച ആചാര്യയോഗേ ഫലതീതി ആഹുഃ.

**അന്വയാർഥം:**ഒരു ശിഷ്യന്റെ രൂപമായ ജ്ഞാനാദികൾ എന്ന പന്ത്രണ്ട് അംഗങ്ങളും ബലവും ബ്രഹ്മാർത്ഥയോഗം കൊണ്ടുള്ള ബ്രഹ്മചര്യവും ആചാര്യയോഗത്തിൽ ഫലിക്കുന്നു എന്നു പറയുന്നു.

**ഭാഷ്യം:** ജ്ഞാനാദയഃ "ജ്ഞാനം ച" ഇത്യാദിനാ പൂർവോക്താ ദ്വാദശ ഗുണാ യസ്യ പുരുഷസ്യ, സഃ ജ്ഞാനാദയഃ രൂപം അന്യാനി ച അംഗാനി "ശ്രേയാംസ്തു ഷഡ്വിധസ്ത്യാഗഃ", "സത്യം ധ്യാനം" ഇതി ശ്ലോകദ്വയോക്താനി, തഥാ ബലം ച തദ്ധർമപരിപാലനസാമർത്ഥ്യം ച സർവ്വം ആചാര്യയോഗേ ഏവ ഫലതി, നാചാര്യയോഗം വിനാ ഫലതി. ശ്രൂയതേ ച "ആചാര്യദ്ധൈവ വിദ്യാ വിദിതാ" ഇതി "ആചാര്യ വാൻ പുരുഷോ വേദ" ഇതി ച. ബ്രഹ്മാർത്ഥയോഗേന ച ബ്രഹ്മചര്യം യദിദം ഗുരുസംനിധൗ ശുശ്രൂഷാദ്യാചരണം, തദ് ബ്രഹ്മചര്യം ബ്രഹ്മാർഥയോഗേന ഫലതി സ്വാത്മനഃ ചിത്സദാ-നന്ദാദ്വിതീയബ്രഹ്മൈക്യസമ്പാദനദ്വാരേണ ഫലതീത്യർഥഃ.

**ഭാഷ്യാർഥം:** ശിഷ്യന്റെ ജ്ഞാനാദികളായ പന്ത്രണ്ടു ഗുണ ങ്ങളും, ത്യാഗം, സത്യം, ധ്യാനം, തുടങ്ങിയ മറ്റംഗങ്ങളും ബല വും, തദ്ധർമപരിപാലനസാമർത്ഥവും, എല്ലാം ആചാര്യയോഗ ത്തിൽമാത്രമാണ് ഫലിക്കുന്നത്. ആചാര്യയോഗമില്ലാതെ സഫല

മാവുകയില്ല. "ആചാര്യനിൽനിന്നുതന്നെ വിദ്യ വിദിതയാകണം", "ആചാര്യവാനായ പുരുഷനേ അറിയുന്നുള്ളു" എന്നും ശ്രുതി പറയുന്നു. ബ്രഹ്മർത്ഥയോഗത്താൽ ബ്രഹ്മചര്യം, ഗുരുസന്നിധിയിലുള്ള ശുശ്രൂഷാദ്യാചരണം, ഫലിക്കുന്നു സ്വാത്മാവിന്റെ ചിത്സദാനന്ദാദ്വിതീയബ്രഹ്മൈക്യസമ്പാദനമുഖേന സഫലമാകുന്നു എന്നർത്ഥം.

## ബ്രഹ്മചര്യസ്തുതി

**ഭാഷ്യം:** ബ്രഹ്മചര്യസ്തുതിം കരോതി ദ്വാഭ്യാം

**ഭാഷ്യാർഥം:** രണ്ടു ശ്ലോകങ്ങൾകൊണ്ടു ബ്രഹ്മചര്യത്തെ സ്തുതിക്കുന്നു.

**ഏതേന ബ്രഹ്മചര്യേണ ദേവാ ദേവത്വമാപ്നുവൻ**
**ഋഷയശ്ച മഹാഭാഗാഃ ബ്രഹ്മചര്യേണ ചാഭവൻ 15**

**ഏതേനൈവ സഗന്ധർവാ രൂപമപ്സരസോഽജയൻ**
**ഏതേന ബ്രഹ്മചര്യേണ സൂര്യ അഹ്നായ ജായതേ 16**

**അന്വയം:** ദേവാ ഏതേന ബ്രഹ്മചര്യേണ ദേവത്വം ആപ്നുവൻ. ഋഷയശ്ച ബ്രഹ്മചര്യേണ മഹാഭാഗാഃ അഭവൻ. സഗന്ധ-ർവാ അപ്സരസഃ ഏതേനൈവ രൂപം അജയൻ. സൂര്യ ഏതേന ബ്രഹ്മചര്യേണ അഹ്നായ ജായതേ.

**അന്വയാർഥം:** ദേവന്മാർ ഈ ബ്രഹ്മചര്യംകൊണ്ടാണു ദേവത്വം പ്രാപിച്ചത്. ഋഷിമാർ ബ്രഹ്മചര്യംകൊണ്ടാണു മഹാഭാഗന്മാരായത്. ഗന്ധർവന്മാരും അപ്സരസ്സുകളും ബ്രഹ്മചര്യം കൊണ്ടാണ് രൂപത്തെ ജയിച്ചത്. സൂര്യൻ ഈ ബ്രഹ്മചര്യം കൊണ്ടാണു ദീപ്തിക്കുവേണ്ടി ജനിക്കുന്നത്.

**ഭാഷ്യം:** ദേവാഃ ദേവത്വം ഏതേന പ്രാപ്നുവൻ. ഋഷയോƒ പീഹ ഋഷിത്വമേതേന പ്രാപ്താഃ. സഗന്ധർവാ ഗന്ധർവൈഃ സഹ വർതമാനാ രൂപമപ്സരസോƒജയൻ രൂപാണി രമണീ യാനി ഏതേന ബ്രഹ്മചര്യേണ അജയൻ. അഹോ ദീപ്തി സമൂഹഃ, അഹനായ ജഗതാം ദ്യോതനായ സൂര്യശ്ച ജായതേ. ഉക്തം ച "അഹോ ദീപ്തിശ്ച കഥ്യതേ" ഇതി.

**ഭാഷ്യാർഥം:** ഈ ബ്രഹ്മചര്യം കൊണ്ടാണ് ദേവന്മാർക്കു ദേവത്വം സിദ്ധിച്ചത്. ഇവിടെ ഋഷിമാരും ഋഷിത്വത്തെ പ്രാപിച്ചത് ഇതുകൊണ്ടാകുന്നു. ഗന്ധർവന്മാരോടുകൂടി വർത്തിക്കുന്ന അപ്സരസ്സുകൾ രമണീയങ്ങളായ രൂപങ്ങളെ ജയിച്ചതും ഈ ബ്രഹ്മചര്യം കൊണ്ടാണ്. അഹം എന്നതു ദീപ്തി സമൂഹ മാകുന്നു. അഹനത്തിനുവേണ്ടി ജഹത്തുകളുടെ ദ്യോതനത്തിനു വേണ്ടി സൂര്യൻ ജനിക്കുന്നതും ഈ ബ്രഹ്മചര്യംകൊണ്ടാകുന്നു. "അഹം'ദീപ്തിയാണെന്നു പറയപ്പെടുന്നു" എന്നു പറഞ്ഞിരി ക്കുന്നു.

**ഭാഷ്യം:** കഥമേകസ്യ ബ്രഹ്മചര്യസ്യ അനേകവിധ ഫല സാധകത്വം ഇത്യത ആഹ –

**ഭാഷ്യാർഥം:** ഏകമായ ബ്രഹ്മചര്യത്തിനു അനേകവിധത്തി ലുള്ള ഫലങ്ങളുടെ സാധകത്വം എങ്ങനെയെന്ന് ഇനി പറയുന്നു

**ആകാങ്ക്ഷാർഥസ്യ സംയാഗാദ്രസ്യഭേദാർഥിനാമിവ**
**ഏവം ഹ്യേതത്സമാജ്ഞായ താദൃഗ്ഭാവം ഗതാ ഇമേ 17**

**അന്വയം:** രസഭേദാർഥിനാമിവ ആകാങ്ക്ഷാർഥസ്യ സംയോ ഗാത് ഏതത് സമാജ്ഞായ താദൃഗ്ഭാവം ഗതാഃ ഇമേ.

**അന്വയാർഥം:** രസഭേദാർത്ഥികൾക്കെന്നപോലെ ആകാംക്ഷാർത്ഥത്തിന്റെ സംയോഗത്താൽ ഈ കാര്യമെന്നറിഞ്ഞ് താദൃഗ് ഭാവത്തെ ഗതന്മാരാണ് ഈ ദേവന്മാർ.

**ഭാഷ്യം:** യഥാ ചിന്താമണ്യാദയോ രസഭേദാർഥിനാം ഇവ ആകാങ്ഷാർത്ഥസ്യ സംയോഗാത് തത്തദാകാങ്ക്ഷിതമർത്ഥം പ്രയച്ഛന്തി, ഏവം ഏതത്ബ്രഹ്മചര്യം ആകാങ്ക്ഷാർഥസ്യ സംയോഗാത് തത്തദാകാങ്ക്ഷിതം പ്രയച്ഛന്തീതി ജ്ഞാത്വാ തത്തത്ഫലാർത്ഥം ബ്രഹ്മചര്യം ചരിത്വാ താദൃഗ്ഭാവം താദൃശം ഭാവം ഗതാസ്തു ഇമേ ദേവാദയഃ. യസ്മാത് ആചാര്യസന്നിധ്യനുഷ്ഠിതാത് ബ്രഹ്മചര്യാത് പരമപുരുഷാർത്ഥപ്രാപ്തിഃ തസ്മാത് ആചാര്യയോനിം പ്രവിശ്യ ഗർഭോ ഭൂത്വാ ബ്രഹ്മചര്യം ചരേദ് ഇത്യർത്ഥഃ.

**ഭാഷ്യാർഥം:** ചിന്താമണി തുടങ്ങിയവ രസഭേദാർഥികളുടെ എന്നപോലെ ആകാങ്ക്ഷാർത്ഥത്തിന്റെ സംയോഗംകൊണ്ട് എപ്രകാരമാണോ തത്തദാകാങ്ക്ഷിതമായ അർത്ഥത്തെ പ്രദാനം ചെയ്യുന്നത് അപ്രകാരം ഈ ബ്രഹ്മചര്യം ആകാങ്ക്ഷാർത്ഥത്തിന്റെ സംയോഗത്താൽ ആകാങ്ക്ഷിതമായതെല്ലാം തരുന്നു എന്നറിഞ്ഞിട്ടു തത്തത്ഫലത്തിനുവേണ്ടി ബ്രഹ്മചര്യം അനുഷ്ഠിച്ചു താദൃശമായ ഭാവത്തെ ഗമിച്ചവരാണ് ഈ ദേവന്മാർ. ആചാര്യസന്നിധിയിലനുഷ്ഠിക്കുന്ന ബ്രഹ്മചര്യത്തിൽനിന്നാകട്ടെ പരമപുരുഷാർത്ഥപ്രാപ്തിയുണ്ടാകുന്നു. അതുകൊണ്ട് ആചാര്യസന്നിധിയിൽ പ്രവേശിച്ചു ഗർഭമായിത്തീർന്നു ബ്രഹ്മചര്യമനുഷ്ഠിക്കണമെന്നർത്ഥം.

**ഭാഷ്യം:** നന്വേവം ജ്ഞാനനിഷ്ഠതാ യദി ജ്ഞാനസ്യൈവ പുരുഷാർത്ഥത്വം ഭവേത്. അപിതു കർമ്മണ ഏവേത്യാശങ്ക്യ ആഹ –

**ഭാഷ്യാർഥം:** ഇപ്രകാരമുള്ള ജ്ഞാനനിഷ്ഠത ജ്ഞാനത്തിന്റെ മാത്രം പുരുഷാർത്ഥത്വമാണോ, അതോ കർമ്മത്തിന്റെ മാത്രമാണൊ എന്നാശങ്കിച്ചിട്ടു പറയുന്നു.

**അന്തവന്തഃ ക്ഷത്രിയ തേ ജയന്തി**
**ലോകാഞ്ജനാഃ കർമ്മണാ നിർമിതേന**
**ജ്ഞാനേന വിദ്വാംസ്തേജ അഭ്യേതി**
**നിത്യം ന വിദ്യതേ ഹ്യന്യഥാ തസ്യ പന്ഥാഃ 18**

**അന്വയം:** ഹേ ക്ഷത്രിയ, തേ ജനാഃ നിർമിതേന കർമ്മണാ അന്തവന്തഃ ലോകാൻ ജയന്തി. വിദ്വാൻ ജ്ഞാനേന നിത്യം തേജഃ അഭ്യേതി. അന്യഥാ തസ്യ പന്ഥാഃ ന വിദ്യതേ ഹി.

**അന്വയാർഥം:**ഹേ ക്ഷത്രിയ, ആ ജനങ്ങൾ അനുഷ്ഠിക്കുന്ന കർമ്മംകൊണ്ട് അന്തവത്തുക്കളായ ലോകങ്ങളെ ജയിക്കുന്നു. വിദ്വാനാകട്ടെ ജ്ഞാനംകൊണ്ടു നിത്യമായ തേജസ്സിനെ അഭിഗമിക്കുന്നു. അവനു മറ്റുവിധത്തിലുള്ള പന്ഥാവേ ഇല്ല.

**ഭാഷ്യം:** ഹേ ക്ഷത്രിയ, അന്തവന്തഃ അന്തവതഃ ലോകാൻ പിതൃലോകദേവലോകാദീൻ തേ ജയന്തി, നാനന്തം സ്വാത്മഭൂതം പരമാത്മാനം ലോകം ജയന്തി. കേന തർഹി അനന്ത ലോകപ്രാപ്തിരിത്യശങ്ക്യാഹ ജ്ഞാനേന വിദ്വാൻ തേജ അഭ്യേതി നിത്യം നിത്യമവിനാശി ആത്മഭൂതമേവ അഭ്യേതി തേജഃ ജ്യോതിഃ, ന കർമ്മണാ. കസ്മാത് പുനഃ ജ്ഞാനേനൈവ അഭ്യേതി? തത്രാഹ ന വിദ്യതേ ഹ്യന്യഥാ തസ്യ പന്ഥാഃ തസ്യ പൂർണാനന്ദജ്യോതിതിഷോ ജ്ഞാനമേകം മുക്ത്വാ അന്യഃ പന്ഥാ മാർഗ്ഗോ നാസ്ത്യേവ ശ്രൂയതേ ച "തമേവം വിദിത്വാതിമൃത്യുമേതി നാന്യഃ പന്ഥാഃ വിദ്യതേƒയനായ" ഇതി.

**ഭാഷ്യാർഥം:** ഹേ ക്ഷത്രിയ, അന്തമുള്ള ലോകങ്ങളെ പിതൃലോകദേവലോകാദികളെ അവർ ജയിക്കുന്നു. എന്നാൽ, അനന്തവും സ്വാത്മഭൂതവുമായ പരമാത്മലോകത്തെ അവർ (ദേവന്മാർ) ജയിക്കുന്നില്ല. എങ്ങനെയാണ് അനന്തലോക പ്രാപ്തി എന്നാശങ്കിച്ചിട്ടു പറയുന്നു ജ്ഞാനംകൊണ്ടു വിദ്വാൻ നിത്യമായ തേജസ്സിനെ അഭിഗമിക്കുന്നു. നിത്യവും അവിനാശി യും ആത്മഭൂതവും ആയ തേജസ്സിനെ ജ്യോതിസ്സിനെ ഗമിക്കുന്നതു ജ്ഞാനംകൊണ്ടാണ്. കർമ്മംകൊണ്ടല്ല. എന്തു കൊണ്ടാണ് ജ്ഞാനംകൊണ്ടുമാത്രമേ പ്രാപിക്കയുള്ളൂ എന്നു പറയുന്നത്? പറയാം. അന്യഥാ ഒരു പന്ഥാവും അതിനില്ല തന്നെ. ആ പൂർണ്ണാന്ദജ്യോതിസ്സിനു ജ്ഞനമല്ലാതെ മറ്റൊരു മാർഗ്ഗവുമില്ല. "അവനെ (ആത്മാവിനെ) ഇങ്ങനെയറിഞ്ഞിട്ട് അതിമൃത്യുവിനെ അമരത്വത്തെ പ്രാപിക്കുന്നു; അയനത്തിനു മോക്ഷരൂപമായ രക്ഷയ്ക്കു മറ്റൊരു മാർഗ്ഗവുമില്ല" എന്നു ശ്രുതിയും ഉദ്ഘോഷിക്കുന്നു.

### ബ്രഹ്മസ്വരൂപം

**ഭാഷ്യം:** ജ്ഞാനേന വിദ്വാൻ യദ് ബ്രഹ്മ പശ്യതി, തത് കിമിവാഭാതീതി പ്രാഹ ധൃതരാഷ്ട്രഃ

**ഭാഷ്യാർഥം:** ജ്ഞാനം കൊണ്ടു വിദ്വാൻ കാണുന്നു ബ്രഹ്മം ഏതുപോലിരിക്കുമെന്നു ധൃതരാഷ്ട്രർ ചോദിക്കുന്നു

ധൃതരാഷ്ട്ര ഉവാച – ധൃതരാഷ്ട്രർ പറഞ്ഞു,

**ആഭാതി ശുക്ലമിവ ലോഹിതമിവാഥോ**
**കൃഷ്ണമഥാർജ്ജുനം കാദ്രവം വാ**
**യദ് ബ്രാഹ്മണഃ പശ്യതി യത്ര വിദ്വാൻ**
**കഥംരൂപം തദമൃതമക്ഷരം പരമം** 19

**അന്വയം:** യദ് ബ്രഹ്മ ബ്രാഹ്മണഃ വിദ്വാൻ പശ്യതി തത് കിം ശുക്ലമിവ ആഭാതി? ലോഹിതമിവ, കൃഷ്ണമിവ, അർജ്ജുനം കാദ്രവം ഇവ വാ ആഭാതി? യത്ര കഥംരൂപം തദ് അമൃതം അക്ഷരം പരം പശ്യതി?

**അന്വയാർഥം:**യാതൊരു ബ്രഹ്മത്തെയാണൊ ബ്രാഹ്മണനായ വിദ്വാൻ കാണുന്നത് അതു ശുക്ലമായോ ലോഹിതമായോ കൃഷ്ണമായോ അർജ്ജുനമായ കാദ്രവമായോ എങ്ങനെയാണ് ശോഭിക്കുന്നത്? ഇവിടെ ഏതു രൂപത്തിലാണ് അമൃതവും അക്ഷരവും പരവുമായ ബ്രഹ്മത്തെ കാണുക?

**ഭാഷ്യം:** ജ്ഞാനേന യദ് വിദ്വാൻ പശ്യതി ബ്രഹ്മ തത് കിം ശുക്ലമിവ ആഭാതി, ലോഹിതമിവ ആഭാതി, കൃഷ്ണമിവ അർജ്ജുനം കാദ്രവമിവ ആഭാതി; യത്ര ദേശേ ഭാതി കഥം രൂപം തദമൃതമക്ഷരം പരം ബ്രഹ്മ.

**ഭാഷ്യാർഥം:** ജ്ഞാനംകൊണ്ട് വിദ്വാൻ കാണുന്ന ബ്രഹ്മം ശുക്ല (വെളുപ്പ്) വർണ്ണം പോലെയാണൊ ശോഭിക്കുന്നത്? ലോഹിതം പോലെയോ (രക്തവർണ്ണം) കൃഷ്ണവർണ്ണമായോ (കറുപ്പ്) അർജ്ജുനമായ കാദ്രവം പോലെയോ ഏതു വർണ്ണ ത്തിലാണ് തിളങ്ങുന്നത്? ഏതു ദേശത്താണതു ശോഭിക്കുന്നത്? ഏതു രൂപത്തിലാണ് അക്ഷരമായ പരബ്രഹ്മം പ്രകാശിക്കുന്നത്?

**ഭാഷ്യം:** ഏവം പൃഷ്ടഃ പ്രാഹ ഭഗവാൻ

**ഭാഷ്യാർഥം:** ഇപ്രകാരം പൃഷ്ടനായ ഭഗവാൻ പറയുന്നു.

സനത്സുജാത ഉവാച – സനത്സുജാതൻ പറഞ്ഞു,

**നാഭാതി ശുക്ലമിവ ലോഹിതമിവാഥോ**
**കൃഷ്ണമഥാർജുനം വാ കാദ്രവം വാ**

**ന പൃഥിവ്യാം തിഷ്ഠതി നാന്തരിക്ഷേ**
**നൈതത്സമുദ്രേ സലിലം ബിഭർതി** **20**

**അന്വയം:** ഏതത് ബ്രഹ്മ ശുക്ലമിവ ലോഹിതമിവ കൃഷ്ണം അർജുനം വാ കാദ്രവം വാ നാഭാതി. പൃഥിവ്യാം അന്തരിക്ഷേ വാ ന തിഷ്ഠതി. ഏതത് സമുദ്രേ സലിലം ന ബിഭർതി.

**അന്വയാർഥം:**ഈ ബ്രഹ്മം ശുക്ലംപോലെയോ ലോഹിതം പോലെയോ, കൃഷ്ണമായോ അർജുനമായോ കാദ്രവമായോ ശോഭിക്കുന്നില്ല. പൃഥിവിയിലോ അന്തരീക്ഷത്തിലോ സ്ഥിതി ചെയ്യുന്നില്ല. ഇത് സമുദ്രത്തിൽ സലിലത്തെ ഭരിക്കുന്നില്ല.

**ഭാഷ്യം:** ന ഏതത് ബ്രഹ്മ ശുക്ലാദിരൂപത്വേന അവഭാസതേ, അരൂപത്വാത് ബ്രഹ്മണഃ. ശ്രൂയതേ ച "തതോ യദുത്തരതരം തദരൂപമനാമയം" ഇതി. "അശബ്ദമസ്പർശമരൂപം" ഇതി ച. തഥാ ച ന പൃഥിവ്യാം തിഷ്ഠന്തി നാന്തരിക്ഷേ. തഥാ ച ശ്രുതിരന്യത്രാനവസ്ഥാനം ദർശയതി "സ ഭഗവഃ കസ്മിൻ പ്രതിഷ്ഠിത ഇതി സ്വേ മഹിമ്നി" ഇതി. കസ്മാത് പുനഃ കാരണാത് പൃഥിവ്യാദിഷു ന തിഷ്ഠതീതി? തത്രാഹ നൈനത് സമുദ്രേ സലിലം ബിഭർതി. പഞ്ചഭൂതാത്മകം ദേഹം ബിഭർതി. സലിലശബ്ദോ ഭൂതപഞ്ചകോപലക്ഷണാർത്ഥഃ ശ്രൂയതേ ച "പഞ്ചമ്യാമാഹുതാവാപഃ പുരുഷവചസോ ഭവന്തി" ഇതി അപാമേവ പുരുഷശബ്ദവാച്യത്വം. ഏതദുക്തം ഭവതി യദി ബ്രഹ്മണഃ സംസാരാന്തർവർത്തിത്വം ഭവേത്, തദാ സംസാരാനുപ്രവിഷ്ടത്വാത് ഘടാദിവദ് ഈദൃഗ്രൂപാദിമത്ത്വം അന്യസ്മിംശ്ച അവസ്ഥാനം ഭവേത്. ഇദം പുനരപൂർവാദിലക്ഷണത്വാത് സംസാരാനനുപ്രവിഷ്ടമേവ ബ്രഹ്മ. തസ്മാദ് രൂപാദിരഹിതമേവ തദിതി.

**ഭാഷ്യാർഥം:** അരൂപമായതുകൊണ്ട് ഈ ബ്രഹ്മം ശുക്ലാദി രൂപമായി ശോഭിക്കുന്നില്ല. "അതിനെക്കാൾ ശ്രേഷ്ഠവും അരൂപ വും അനാമയവും ആണത്." എന്നും "അശബ്ദവും അസ്പർശ വും അരൂപവും ആണത്" എന്നും ശ്രുതിയും പറയുന്നു. പൃഥിവിയിലും അന്തരീക്ഷത്തിലും അതു നില്ക്കുന്നില്ല. മറ്റൊരിടത്തു സ്ഥിതിചെയ്യുന്നെന്നും ശ്രുതി പറയുന്നില്ല. "ഹേ ഭഗവൻ, അവൻ എവിടെ പ്രതിഷ്ഠിതനാകുന്നു? സ്വന്തം മഹിമയിലാണ് പ്രതിഷ്ഠിതൻ." എന്തു കൊണ്ടാണതു പൃഥിവ്യാദി കളിൽ നിൽക്കുന്നില്ല എന്നു പറയുന്നത്? പറയുന്നു ഇതു സമുദ്രത്തിൽ സലിലത്തെ ധരിക്കുന്നില്ല. പഞ്ചഭൂതാത്മകമായ ദേഹം ധരിക്കുന്നില്ല. സലിലശബ്ദം ഭൂതപഞ്ചകത്തെയാണ് കുറിക്കുന്നത്. "ആദിയിൽ അപ്പുകളെത്തന്നെയാണ് സൃഷ്ടിച്ചത്. അവയിൽ വീര്യത്തെ നിക്ഷേപിച്ചു" എന്ന സ്ഥലത്തു 'അപ്' ശബ്ദം ഭൂതപഞ്ചകത്തെയാണ് കുറിക്കുന്നത്. "പഞ്ചമിയായ ആഹൂതിയിൽ അപ്പുകൾ പുരുഷവചസ്സുകളാകുന്നു" എന്നു ശ്രുതിയും പറയുന്നു. ഇവിടെ അപ്പുകൾക്കു പുരുഷശബ്ദ വാച്യത്വം സിദ്ധിക്കുന്നു.

ഇതു വിശദമാക്കാം ബ്രഹ്മത്തിനു സംസാരാന്തർവർതിത്വം ഉണ്ടെങ്കിൽ സംസാരാനുപ്രവിഷ്ടമാകയാൽ ഘടാദികളെപ്പോലെ രൂപാദിമത്ത്വവും മറ്റൊന്നിൽ സ്ഥിതിയും ഭവിക്കും. ബ്രഹ്മമാകട്ടെ അപൂർവാദിലക്ഷണത്വംകൊണ്ടു സംസാരത്തിൽ അനുപ്രവിഷ്ട മല്ല. അതുകൊണ്ട് അതു (ബ്രഹ്മം) രൂപാദിരഹിതമാകുന്നു.

**ഭാഷ്യം:** തർഹി ന കസ്യ കുത്രാപ്യുപലഭ്യതേ ഇത്യാഹ

**ഭാഷ്യാർഥം:** അങ്ങനെയാണെങ്കിൽ ആർക്കും ഒരിടത്തും ബ്രഹ്മം ലഭ്യമല്ല എന്നാണെങ്കിൽ പറയുന്നു.

**നൈവർക്ഷു തന്ന യജുഃഷു നാപ്യഥർവസു**
**ന ദൃശ്യതേ വൈ വിമലേഷു സാമസു**
**രഥന്തരേ ബാർഹതേ വാപി രാജൻ**
**മഹാവ്രതസ്യാത്മനി ദൃശ്യതേ തത് 21**

**അന്വയം:** ഏതത് ഋക്ഷു, യജുഃഷു, അഥർവസു, വിമലേഷു സാമസു, രഥന്തരേ, ബാർഹതേ വാ ഹേ രാജൻ, ന ദൃശ്യതേ. തത് മഹാവ്രതസ്യ ആത്മന്യേവ ദൃശ്യതേ.

**അന്വയാർഥം:**ബ്രഹ്മം ഋക്കുക്കളിലോ യജുസ്സുകളിലോ അഥർവങ്ങളിലോ വിമലങ്ങളായ സാമങ്ങളിലോ രഥന്തര ത്തിലോ, ബാർഹതത്തിലോ ഹേ രാജൻ, കാണപ്പെടുന്നില്ല. അതു മഹാവ്രതന്റെ ആത്മവിലാണ് കാണപ്പെടുന്നത്.

**ഭാഷ്യം:** "ജ്ഞാനം ച സത്യം ച" ഇത്യുപക്രമ്യ "മഹാവ്രതാ ദ്വാദശ ബ്രാഹ്മണസ്യ" ഇതി യേ ഗുണാഃ ഉക്താഃ, തത്സംയുക്തസ്യ ആത്മനി ദൃശ്യതേ തത് പരം ബ്രഹ്മ. ന ഘടാദിവദിദംതയാ സിദ്ധ്യതി, അപി സ്വാത്മന്യേവ ആത്മതയാ സിദ്ധ്യതീത്യർത്ഥഃ

**ഭാഷ്യാർഥം:** "ജ്ഞാനവും സത്യവും" എന്നു തുടങ്ങി "ബ്രാഹ്മണന്റെ പന്ത്രണ്ടു മഹാവ്രതങ്ങൾ" എന്നവസാനിക്കുന്ന ശ്ലോകങ്ങളിൽ ഏതു ഗുണങ്ങളാണോ പറയപ്പെട്ടിരിക്കുന്നത് അവയോടുകൂടിയവന്റെ ആത്മാവിലാണ് ആ പരബ്രഹ്മം കാണപ്പെടുന്നത്. ഘടാദികളെപ്പോലെ ഇത്, ഇത്രമാത്രം ഇങ്ങനെ എന്ന രീതിയിലല്ല സിദ്ധിക്കുന്നത്. ആത്മാവിൽ തന്നെ ആത്മതത്ത്വമായി സിദ്ധിക്കുന്നു എന്നർത്ഥം.

**ഭാഷ്യം:** ഇദാനീ തത്സ്വരൂപം, തദ്ദർശനം, തത് ഫലം ച നിർദിശതി ശ്ലോകദ്വയേന

**ഭാഷ്യാർഥം:** ആത്മസ്വരൂപം, ആത്മദർശനം, ആത്മദർശന ഫലം എന്നിവയാണിനിയുള്ള രണ്ടു ശ്ലോകങ്ങളിൽ നിർദ്ദേശിക്കപ്പെടുന്നത്.

**അവാരണീയം തമസഃ പരസ്താ–**
**ത്തദന്തതോƒഭ്യേതി വിനാശകാലേ**
**അണീയരൂപം ച തഥാപ്യണീയസാം**
**മഹത്സ്വരൂപം ത്വപി പർവതേഭ്യഃ** 22

**തദേതദഹ്നാ സംസ്ഥിതം ഭാതി സർവ്വം**
**തദാത്മവിത് പശ്യതി ജ്ഞാനയോഗാത്**
**തസ്മിഞ്ജഗത്സർവ്വമിദം പ്രതിഷ്ഠിതം**
**യ ഏതദ്വിദുരമൃതാസ്തേ ഭവന്തി** 23

**അന്വയം:** അവാരണീയം തമസഃ പരസ്താത് തത് ബ്രഹ്മ അന്തതഃ വിനാശകാലേ അഭ്യേതി. അണീയസാമപി അണീയ രൂപം പർവതേഭ്യോƒപി മഹത്സ്വരൂപം ഭവതി. തദേതത് സർവ്വം ജഗത് അഹ്നാ സംസ്ഥിതം ഭവതി. തത് ആത്മവിത് ജ്ഞാന യോഗാത് പശ്യതി. തസ്മിൻ സർവ്വമിദം ജഗത് പ്രതിഷ്ഠിതം. യേ ഏതത് വിദുഃ തേ അമൃതാ ഭവന്തി.

**അന്വയാർഥം:**അവാരണീയവും തമസഃപരവുമായ ആ ബ്രഹ്മം അന്തത്തിൽ വിനാശകാലത്തു വരുന്നു. അണീയസ്സുകളെക്കാൾ അണീയരൂപവും പർവ്വതങ്ങളെക്കാൾ മഹത്സ്വരൂപവും ആണത്. ഈ ജഗത്തു മുഴുവൻ അതിന്റെ തേജസ്സിനാൽ സംസ്ഥിതമായിരിക്കുന്നു. അതിനെ ആത്മവിത്തു ജ്ഞാനയോഗംകൊണ്ട് കാണുന്നു. അതിൽ സർവ്വജഗത്തും പ്രതിഷ്ഠിതമായിരിക്കുന്നു. ആരാണോ ഇതറിയുന്നത് അവർ അമൃതന്മാരായിത്തീരുന്നു.

**ഭാഷ്യം:** യദിദം മഹാവ്രതസ്യ ആത്മനി ദൃശ്യതേ തത് അവാരണീയം ബ്രഹ്മ, സർവഗതത്വാത്. തമസഃ അജ്ഞാനാത് പരസ്താത്. തത് ബ്രഹ്മ അന്തതഃ അഭ്യേതി ജഗതഃ വിനാശകാലേ പ്രലയകാലേ അണീയരൂപം ച തഥാപ്യണീയസാം മഹത്സ്വരൂപം ത്വപി പർവതേഭ്യഃ. ശ്രുയതേ ച "അണോരണിയാൻ മഹതോ മഹീയാൻ" ഇതി. ദൃശ്യന്തേച യേ ƒണുത്വമഹത്ത്വാദയോ ലോകേ തദേതത് സർവ്വം ജഗത് അഹ്നാ അഹ്നോരൂപേണ പ്രകാശരൂപേണ ബ്രഹ്മണി സംസ്ഥിതം തദാത്മനൈവം ഭാതി. ശ്രൂയതേ ച "തസ്യ ഭാസാ സർവ്വമിദം വിഭാതി" ഇതി. "യേന സൂര്യസ്തപതി തേജസേദ്ധഃ" ഇതി ച. തത് ബ്രഹ്മ ആത്മവിത് പശ്യന്തി ജ്ഞാനയോഗാത് ന കർമ്മയോഗേന. തസ്മിന്നേവ പരമാത്മനി ജഗത്സർവമിദം പ്രതിഷ്ഠിതം. യേ ഏതദ്വിദുഃ അമൃതാസ്തേ ഭവന്തി.

**ഭാഷ്യാർഥം:** മഹാവ്രതന്റെ ആത്മാവിൽ ദൃശ്യമാകുന്ന ഈ ബ്രഹ്മം സർവ്വഗതമായതുകൊണ്ട് അവാരണീയമാകുന്നു അനിവാരണീയമാകുന്നു. തമസ്സിൽനിന്ന് അജ്ഞാനത്തിൽനിന്ന് പരമാണ് ആ ബ്രഹ്മം. ആ ബ്രഹ്മം ജഗത്തിന്റെ വിനാശകാലത്ത് പ്രലയകാലത്തു അഭിഗമിക്കുന്നു, അഭിമുഖമാകുന്നു. അണീയസ്സുകളെക്കാൾ അണീയരൂപവും പർവതങ്ങളെക്കാൾ മഹത് സ്വരൂപവുമാണത്. "അണുവിനെക്കാൾ അണുവും മഹത്തിനെക്കാൾ മഹത്തുമാണത്" എന്ന് ശ്രുതിയും പറയുന്നു. അണുത്വം, മഹത്ത്വം തുടങ്ങിയവയെല്ലാമുള്ള ഈ ജഗത്ത് മുഴുവൻ പ്രകാശരൂപേണ ബ്രഹ്മത്തിൽ സംസ്ഥിതമായിരിക്കുന്നു. ബ്രഹ്മാത്മതത്വം കൊണ്ടാണ് ഇങ്ങനെയെല്ലാം ശോഭിക്കുന്നത്. "അവന്റെ ഭാസ്സുകൊണ്ട് ഇതെല്ലാം ശോഭിക്കുന്നു", "ഇവന്റെ തേജസ്സുകൊണ്ട് സമിദ്ധനായി സൂര്യൻ ജ്വലിക്കുകയും തപിക്കുകയും ചെയ്യുന്നു" എന്നും ശ്രുതി പറയുന്നു. ആ ബ്രഹ്മത്തെ ആത്മവിത്തായ മനുഷ്യൻ കാണുന്നതു ജ്ഞാനയോഗം

കൊണ്ടാകുന്നു; അല്ലാതെ കർമ്മയോഗം കൊണ്ടല്ല. ആ പരമാത്മാവിൽതന്നെയാണ് ഇക്കാണുന്ന സർവ്വജഗത്തും പ്രതിഷ്ഠിതമായിരിക്കുന്നത്. ഈ സത്യത്തെ ബ്രഹ്മത്തെ അറിയുന്നവർ അമൃതന്മാർ മരണമില്ലാത്തവരായിത്തീരുന്നു.

**ഇതി സനത്സുജാതീയഭാഷ്യേ തൃതീയോ*f*ധ്യായഃ**

**സനത്സുജാതീയ ഭാഷ്യാർഥത്തിൽ മൂന്നാമധ്യായം സമാപ്തം.**

# അദ്ധ്യായം നാല്

## ബ്രഹ്മം യോഗിദൃശ്യം

**ഭാഷ്യം:** "അവാരണീയം തമസഃ പരസ്താത്" ഇത്യാദിനാ ബ്രഹ്മണോ രൂപം നിർധാര്യ "തദാത്മവിത്പശ്യതി ജ്ഞാന യോഗാത്" ഇതി ജ്ഞാനയോഗേന ആത്മദർശനമുക്തം. പുനരപി തസ്യ സ്വരൂപം ദർശയിത്വാ യോഗിനസ്തദ്രൂപം പശ്യന്തീത്യാഹ

അർത്ഥം: "അവാരണീയം തമസഃ പരസ്താത്" എന്നിങ്ങനെ ബ്രഹ്മത്തിന്റെ രൂപം നിർധാരണം ചെയ്തിട്ടു "തദാത്മാവിത് പശ്യതി ജ്ഞാനയോഗാത്" എന്ന ജ്ഞാനയോഗംകൊണ്ട് ആത്മവിത്തിന് ആത്മദർശനം സിദ്ധിക്കുന്നു എന്നു പറഞ്ഞു. വീണ്ടും ആത്മസ്വരൂപം കാണിച്ചിട്ട് യോഗികൾ ആ രൂപം കാണുന്നു എന്നു പറയുന്നു.

**യത്തച്ഛുക്രം മഹജ്ജ്യോതിർദീപ്യമാനം മഹദ്യശഃ**
**യദ്വൈ ദേവാ ഉപാസതേ യസ്മാദർകോ വിരാജതേ**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 1**

**അന്വയം:** യത് ശുക്രം മഹജ്ജ്യോതിഃ ദീപ്യമാനം മഹദ്യശഃ, യദ് ദേവാ ഉപാസതേ, യസ്മാത് അർകോ വിരാജതേ തം ഭഗവന്തം സനാതനം യോഗിനഃ പ്രപശ്യന്തി.

**അന്വയാർഥം:**യാതൊന്നാണോ ശുക്രവും മഹജ്ജ്യോതിസ്സും ദീപ്യമാനവും മഹദ്യശസ്സും ആയിട്ടുള്ളത്, യാതൊന്നിയാണോ ദേവന്മാർ ഉപാസിക്കുന്നത്, യാതൊന്നിൽനിന്നാണൊ അർക്കൻ പ്രകാശിക്കുന്നത് ആ ഭഗവാനായ സനാതനനെ യോഗികൾ വ്യക്തമായിക്കാണുന്നു.

**ഭാഷ്യം:** യത് ബ്രഹ്മവിത് പശ്യതി ജ്ഞാനയോഗാത്, യത് ജ്ഞാത്വാ അമൃതാ ഭവതി, തത് ശുക്രം ശുദ്ധം അവിദ്യാദി ദോഷരഹിതം മഹജ്ജ്യോതിഃ സർവാവഭാസകത്വാത്; ശ്രൂയതേ ച "തസ്യ ഭാസാ സർവ്വമിദം വിഭാതി" ഇതി. ദീപ്യമാനം ഭ്രാജ മാനം മഹദ്യശഃ. ശ്രൂയതെ ച "തസ്യ നാമ മഹാദ്യശഃ"' ഇതി. യദ് വൈ ബ്രഹ്മ ദേവാ ഇന്ദ്രാദയഃ ഉപാസതേ. ശ്രൂയതേ ച "തം ദേവാ ജ്യോതിഷാം ജ്യോതിരായുർഹോപാസതേƒമൃതം" ഇതി. യസ്മാത് പരജ്യോതിഷോ ബ്രഹ്മണഃ അർകഃ ആദിത്യഃ വിരാജതേ, "യേന സൂര്യസ്തപതി തേജസേദ്ധഃ" ഇതി ശ്രുതേഃ. ഏവംഭൂതം പരമാത്മാനം ഭഗവന്തം സനാതനം യോഗിനഃ ഏവ പശ്യന്തി, ന പുനർജ്ഞാനയോഗരഹിതാഃ.

**ഭാഷ്യാർഥം:** ബ്രഹ്മവിത്തു ജ്ഞാനയോഗത്താൽ എന്താണോ കാണുന്നത്, ഏതിനെ അറിഞ്ഞിട്ടാണോ അമൃതനാകുന്നത് അതു ശുക്രം, ശുദ്ധം, അവിദ്യാദിദോഷരഹിതമാകുന്നു. സർവാവഭാസകകത്വം കൊണ്ടതു മഹത്തായ ജ്യോതിസ്സു തേജസ്സാകുന്നു. "അതിന്റെ ഭാസ്സുകൊണ്ട് ഇതെല്ലാം പ്രകാശിക്കുന്നു" എന്നു ശ്രുതിയും ഉദ്ഘോഷിക്കുന്നു. ദീപ്യമാനമായ തിളങ്ങുന്ന മഹദ്യശസ്സ് ആകുന്നു. "അതിന്റെ നാമമാണ് മഹദ്യശസ്സ്" എന്നു ശ്രുതി പറയുന്നു. "ഈ ബ്രഹ്മത്തെയാണ് ഇന്ദ്രാദികളായ ദേവന്മാരും ഉപാസിക്കുന്നത്". "ജ്യോതിസ്സുകളുടെ ജ്യോതിസ്സും ആയുസ്സും അമൃതവുമായ അവനെ പരമാത്മാവിനെ ദേവന്മാർ ഉപാസിക്കുന്നു." എന്നാണ് ശ്രുതി. പരജ്യോതിസ്സായ ബ്രഹ്മത്തിൽനിന്നുള്ള പ്രകാശത്താൽ അർകൻ ആദിത്യൻ വിരാജിക്കുന്നു. "ഇവന്റെ തേജസ്സുകൊണ്ട് സമിദ്ധനായി സൂര്യൻ ജ്വലിക്കുകയും തപിക്കുകയും ചെയ്യുന്നു" എന്നു ശ്രുതി പറയുന്നു. ഇത്തരത്തിലുള്ള പരമാത്മാവിനെ സനാതനനായ ഭഗവാനെ ജ്ഞാനയോഗികൾ മാത്രമാണ് കാണുന്നത്; ജ്ഞാനയോഗരഹിതന്മാരല്ല.

**ഭാഷ്യം:** അസ്മാത് പരസ്മാത് ബ്രഹ്മണഃ ഹിരണ്യ ഗർഭാദീനാം ഉത്പത്തിരിതി ദർശയതി

**ഭാഷ്യാർഥം:** ഈ പരബ്രഹ്മത്തിൽനിന്നാണ് ഹിരണ്യഗർഭാദി കളുടെ ഉത്പത്തി എന്നു കാണിച്ചുതരുന്നു.

**ശുക്രാദ്ബ്രഹ്മ പ്രഭവതി ബ്രഹ്മ ശുക്രേണ വർധതേ**
**തുച്ഛുക്രം ജ്യോതിഷാം മധ്യേ ƒതപ്തം തപതി താപനം**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 2**

**അന്വയം:** ശുക്രാത് ബ്രഹ്മ പ്രഭവതി. ബ്രഹ്മ ശുക്രേണ വർധതേ. തത് ശുക്രം ജ്യോതിഷാം മധ്യേ അതപ്തം സത് താപനം തപതി. യോഗിനഃ തം ഭഗവന്തം സനാതനം പ്രപശ്യന്തി.

**അന്വയാർഥം:** ശുക്രത്തിൽനിന്നു ബ്രഹ്മം ഉദ്ഭവിക്കുന്നു. ബ്രഹ്മം ശുക്രംകൊണ്ടു വർദ്ധിക്കുന്നു. ആ ശുക്രം ജ്യോതിസ്സുകളുടെ മധ്യത്തിൽ അതപ്തമായും താപനമായും തപിക്കുന്നു. ആ സനാതനായ ഭഗവാനെ യോഗികൾ കാണുന്നു.

**ഭാഷ്യം:** ശുക്രാത് ശുദ്ധാത് പൂർവോക്താത് ബ്രഹ്മണോ ഹിരണ്യഗർഭാഖ്യം ബ്രഹ്മ പ്രഭവതി ഉത്പദ്യതേ. അഥോത്പന്നം ബ്രഹ്മ ശുക്രേണ വർധതേ വിരാഡാത്മനാ. തച്ഛുക്രം ശുദ്ധം ബ്രഹ്മ ജ്യോതിഷാം ആദിത്യാദീനാം മധ്യേ തൈഃ അതപ്തം അപ്രകാശിതം സത് തപതി സ്വയമേവ പ്രകാശതേ, തേഷാമപി താപനം പ്രകാശകം. യോƒന്യാനവഭാസ്യഃ സർവ്വാവഭാസകഃ സ്വയമേവാവഭാസതേ, തം ഭഗവന്തം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** ശുക്രത്തിൽനിന്നു പൂർവ്വോക്തവും ശുദ്ധവുമായ ബ്രഹ്മത്തിൽനിന്നു ഹിരണ്യഗർഭാഖ്യമായ ബ്രഹ്മം ഉണ്ടാകുന്നു. ഉത്പന്നമായ ആ ബ്രഹ്മം ശുക്രംകൊണ്ട്

വിരാഡാത്മാവായി വർദ്ധിക്കുന്നു. ആ ശുക്രം ശുദ്ധമായ ബ്രഹ്മം ജ്യോതിസ്സുകളായ ആദിത്യാദികളുടെ മധ്യത്തിൽ, അവയാൽ അതപ്തം അഥവാ അപ്രകാശിതമായി സ്വയം പ്രാകാശിക്കുന്നു. അവയെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു. അന്യാനവഭാസ്യനും സർവാവഭാസകനുമായ ആത്മാവു സ്വയം പ്രകാശിക്കുകയാണ് ചെയ്യുന്നത്. സനാതനനായ ആ ഭഗവാനെ യോഗികൾ മാത്രമാണ് കാണുന്നത്.

## പൂർണ്ണവാക്യാർഥം

**ഭാഷ്യം:** ഇദാനീം പൂർണവാക്യാർത്ഥം കഥയതി

**ഭാഷ്യാർഥം:** ഇനി പൂർണവാക്യാർത്ഥം പറയുന്നു.

**പൂർണാത് പൂർണമുദ്ധരന്തി പൂർണാത് പൂർണം പ്രചക്ഷതേ**
**ഹരന്തി പൂർണാത് പൂർണം ച പൂർണേനൈവാവശിഷ്യതേ**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 3**

**അന്വയം:** പൂർണാത് പൂർണം ഉദ്ധരന്തി. പൂർണാത് ഉദ്ധൃതം പൂർണം പ്രചക്ഷതേ. പൂർണാത് പൂർണം ഹരന്തി. പൂർണേന ഏവ അവശിഷ്യതേ. യോഗിനഃ തം ഭഗവന്തം സനാതനം പ്രപശ്യന്തി.

**അന്വയാർഥം:**പൂർണത്തിൽനിന്നു പൂർണത്തെ ഉദ്ധരിക്കുന്നു. പൂർണത്തിൽനിന്ന് ഉദ്ധൃതമായതും പൂർണമാണെന്നു പറയുന്നു. പൂർണത്തിൽനിന്നു പൂർണത്തെ ഹരിക്കുന്നു. അനന്തരം പൂർണമായ സ്വരൂപംകൊണ്ടുതന്നെ അവശേഷിക്കുന്നു. ആ സനാതനായ ഭഗവാനെ യോഗികൾ കാണുന്നു.

**ഭാഷ്യം:** പൂർണാത് ദേശതഃ കാലതോ വസ്തുതശ്ച അപരിച്ഛിന്നാത് പരമാത്മനഃ പൂർണമേവ ഉദ്ധരന്തി ജീവരൂപേണ.

യത് പൂർണാത് പൂർണമുദ്ധൃതം ജീവാത്മനാ അതഃ പൂർണാത് ഉദ്ധൃതത്വാദേവ ഇദമപി ജീവസ്വരൂപം പൂർണമേവ പ്രചക്ഷതേ വിദ്വാംസഃ. തഥാ ഹരന്തി പൂർണാത് ജീവാത്മനാവസ്ഥിതാത് പൂർണം ആത്മസ്വരൂപമാത്രം ദേഹേന്ദ്രിയാദ്യനുപ്രവിഷ്ടം ദേഹേന്ദ്രിയാദിഭ്യോ നിഷ്കൃഷ്യ തത്സാക്ഷിണം സർവാന്തരം ദേഹദ്വയാദുദ്ധരന്തീത്യർത്ഥഃ. തതഃ ഉദ്ധൃതേനൈവ മൂലഭൂതേന പൂർണാനന്ദേന അവശിഷ്യതേ തേനൈവ പൂർണാനന്ദേന ബ്രഹ്മണാ സംയുജ്യതേ ചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മനാ അവതിഷ്ഠത ഇത്യർത്ഥഃ. "പൂർണമേവാവശിഷ്യതേ" ഇതി വാ പാഠഃ. യദാ ദേഹേന്ദ്രിയാദിഭ്യോ നിഷ്കൃഷ്യ തത്സാക്ഷിണം സർവാന്തരം ദേഹദ്വായാദുദ്ധരന്തി, തദാ പൂർണമേവ അവശിഷ്യതേ ഇത്യർത്ഥഃ. തഥാച ശ്രുതിഃ "പൂർണമദഃ പൂർണമിദം പൂർണാത് പൂർണമുദച്യതേ. പൂർണസ്യ പൂർണമാദായ പൂർണമേവാവശിഷ്യതേ." ഇതി. അസ്യായമർഥഃ പൂർണം അദഃ തച്ഛബ്ദവാച്യം ജഗത് കാരണം ബ്രഹ്മ. പൂർണമിദം ത്വംശബ്ദനിർദിഷ്ടം പ്രത്യഗാത്മസ്വരൂപം. അനയോഃ തത്, ത്വം പദാർത്ഥയോ കഥം പൂർണത്വമിതി ചേത്, തത്രാഹ പൂർണാത് അനവച്ഛിന്നാത് പൂർണമേവോദച്യതേ ഉദ്രിച്യതേ ജിവേശ്വരരൂപേണ യസ്മാത്, തസ്മാത് അനയോഃ പൂർണത്വം ഇത്യർഥഃ. പൂർണസ്യ തത്ത്വമാത്മനാ അവസ്ഥിതസ്യ പൂർണം രൂപമാദായ തത്, ത്വം പദാർത്ഥശോധനം കൃത്വാ ശോധിതപദാർത്ഥഃ സൻ ഇത്യർത്ഥഃ. പൂർണമേവ ബ്രഹ്മ അവശിഷ്യതേ പൂർണമേവ ബ്രഹ്മ ഭവതീത്യർഥഃ. യഃ പൂർണസ്വരൂപഃ, തം പരമാത്മാനം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** ദേശ, കാല വസ്തുക്കളാൽ പരിച്ഛിന്നമല്ലാത്ത പരമാത്മാവു പൂർണമാകുന്നു. അതിൽനിന്നു പൂർണം തന്നെ യാണ് ജീവരൂപേണയും ഈശ്വരരൂപേണയും ഉദ്ധരിക്കുന്നത്. പൂർണത്തിൽനിന്നു ജീവാത്മവായി ഉദ്ധൃതമായതും പൂർണമാ

കുന്നു. പൂർണത്തിൽനിന്ന് ഉദ്ധൃതമായതുകൊണ്ടാണ് "ഇദം", ഈ ജീവാത്മസ്വരൂപം പൂർണമാണെന്നു വിദ്വാന്മാർ പറയുന്നത്. അതുപോലെ പൂർണത്തിൽനിന്നു പൂർണത്തെ ഹരിക്കുന്നു. ജീവാത്മാവായി സ്ഥിതിചെയ്യുന്ന പൂർണത്തിൽനിന്നു ദേഹേന്ദ്രിയാദികളിൽ അനുപ്രവിഷ്ടമായ ആത്മസ്വരൂപമാത്രത്തെ ദേഹേന്ദ്രിയാദികളിൽനിന്നു നിശ്ശേഷം ആകർഷിച്ചെടുത്തു. തത്സാക്ഷിയായ സർവാന്തരത്തെ ദേഹദ്വയത്തിൽനിന്നു ഉദ്ധരിക്കുന്നു എന്നർത്ഥം. അതിൽനിന്ന് ഉദ്ധൃതവും മൂലഭൂതവുമായ പൂർണാനന്ദം മാത്രമായി അവശേഷിക്കുന്നു. പൂർണാനന്ദമായ ബ്രഹ്മത്തോടു യോജിച്ചു ചിത്സദാനന്ദാദ്വയബ്രഹ്മമായി സ്ഥിതി ചെയ്യുന്നു എന്നു ഭാവം. "പൂർണമേവാവശിഷ്യതേ" (പൂർണം തന്നെയാണ് അവശേഷിക്കുന്നത്) എന്നു പാഠാന്തരം. എപ്പോഴാണോ ദേഹേന്ദ്രിയാദികളിൽനിന്നു നിഷ്ക്രമിപ്പിച്ചു തത്സാക്ഷിയായ സർവാന്തരനെ സർവ്വന്തര്യാമിയായ ആത്മാവിനെ ദേഹദ്വയത്തിൽനിന്നു ഉദ്ധരിക്കുന്നത്, അപ്പോൾ പൂർണം തന്നെയാണ് അവശേഷിക്കുന്നത് എന്നർത്ഥം.

"പൂർണമദഃ പൂർണമിദം പൂർണാത് പൂർണമുദച്യതേ
പൂർണസ്യ പൂർണമാദായ പൂർണമേവാവശിഷ്യതേ"

എന്നു ശ്രുതിയും ഉദ്ഘോഷിക്കുന്നു. അതിന്റെ അർത്ഥം ഇപ്രകാരമാകുന്നു.

"പൂർണം അദഃ" തത്ത്വമസിയിലെ "തത്" ശബ്ദവാച്യവും ജഗത്കാരണവുമായ ബ്രഹ്മം. "പൂർണമിദം" "ത്വം" ശബ്ദ നിർദിഷ്ടമായ പ്രത്യഗാത്മസ്വരൂപം ജീവാത്മ സ്വരൂപം. ഇവയ്ക്കു രണ്ടിനും ("തത്" പദാർത്ഥത്തിനും, "ത്വം" പദാർത്ഥത്തിനും) എങ്ങനെ പൂർണത്വം ഭവിക്കുന്നു എന്നാണെങ്കിൽ പറയാം. അനവച്ഛിന്നമായ, അവച്ഛിന്നമല്ലാത്ത, പൂർണത്തിൽനിന്നു

പൂർണം തന്നെയാണ് ജീവേശ്വരരൂപേണ ഉദ്രിക്തമാകുന്നത്. അതുകൊണ്ട് രണ്ടിനും പൂർണത്വംതന്നെ വരുന്നു എന്നർത്ഥം. "തത്ത്വമസി" അതു നീ തന്നെ എന്നു "തത്" ഭാവത്തിലും, "ത്വം" ഭാവത്തിലും അവസ്ഥിതമായ പൂർണത്തിന്റെ പൂർണമായ രൂപത്തെ എടുത്ത്, "തത്, ത്വം" പാദാർത്ഥത്തിന്റെ ശോധന നടത്തി, ശോധിതപദാർഥമാകുമ്പോൾ പൂർണമായ ബ്രഹ്മമായി ത്തന്നെ അവശേഷിക്കുന്നു; പൂർണമായ ബ്രഹ്മംതന്നെയാകുന്നു എന്നർത്ഥം. പൂർണസ്വരൂപനായ ആ പരമാത്മാവിനെ യോഗി കൾ മാത്രമാണ് കാണുന്നത്.

## ജീവാത്മാവും പരമാത്മാവും

**ഭാഷ്യം:** ഇദാനീം ദ്വാ സുപർണേതി മന്ത്രാർത്ഥം കഥയതി

**ഭാഷ്യാർഥം:** ഇനി "ദ്വാ സുപർണാ" എന്നു തുടങ്ങുന്ന മന്ത്രത്തിന്റെ അർത്ഥം പറയുന്നു.

**ആപോ$f$ഥാദ്ഭ്യഃ സലിലം തസ്യ മധ്യേ**
**ഉഭൗ ദേവൗ ശിശ്രിയാതേ$f$ന്തരിക്ഷേ**
**ആദധ്രീചീഃ സവിഷൂചിർവസാനാ–**
**വുഭൗ ബിഭർതി പൃഥിവീം ദിവം ച**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 4**

**അന്വയം:** (പ്രഥമം ആപഃ സൃഷ്ടാഃ). അഥ അദ്ഭ്യഃ സലിലം സൃഷ്ടം. തസ്യ മധ്യേ അന്തരിക്ഷൗ ഉഭൗ ദേവൗ ശിശ്രിയാതേ. സവിഷൂചീഃ ആദധ്രീചീഃ വസാനൗ ഉഭൗ പൃഥിവീം ദിവം ച ബിഭർതി. യോഗിനഃ തം ഭഗവന്തം സനാതനം പ്രപശ്യന്തി.

**അന്വയാർഥം:** (ആദ്യം അപ്പുകൾ സൃഷ്ടിക്കപ്പെട്ടു). അനന്തരം അപ്പുകളിൽനിന്നു സലിലം സൃഷ്ടമായി. അതിന്റെ മധ്യത്തിലുള്ള അന്തരിക്ഷത്തിൽ രണ്ടുദേവന്മാർ വർത്തിച്ചു. സവിഷൂചികളായ

ആദധ്രീചികളെ ധരിക്കുന്ന രണ്ടുപേരും പൃഥിവിയെയും ദ്യോവിനെയും ധരിക്കുന്നു. ആ സനാതനനായ ഭഗവാനെ യോഗികൾ കാണുന്നു.

**ഭാഷ്യം:** അസ്മാത് പരമാത്മനഃ ആപഃ പ്രഥമം സൃഷ്ടാഃ. തഥാ ചാഹ മനുഃ "അപ ഏവ സസർജാദൗ" ഇതി. ഭൂത പഞ്ചകോപാലക്ഷാർത്ഥഃ അപ്ഛബ്ദഃ. അനേന സൂക്ഷ്മസൃഷ്ടി–രഭിഹിതാ. അഥ അനന്തരം അദ്ഭ്യഃ പൂർവസൃഷ്ടാഭ്യഃ സലിലം ഭൂതപഞ്ചകാത്മകം സ്ഥൂലദേഹാദികം സൃഷ്ടം. തസ്യ സലിലസ്യ ദേഹാത്മനാവസ്ഥിതസ്യ മധ്യേ അന്തരിക്ഷേ ഹൃദയാകാശേ ഉഭൗ ജീവപരമാത്മാനൗ ദേവൗ ദ്യോതനസ്വഭാവൗ ശിശ്രിയാതേ വർതേതേ. ന കേവലമന്തരിക്ഷ ഏവ ശിശ്രിയാതേ ആദധ്രീചീഃ സവിഷൂചീഃ വസാനൗ ആഭിമുഖ്യേന ധ്രിയമാണാ വാ സ്ഥിതാ വാ ആഞ്ചന്തീതി ആദധ്രീച്യോ ദിശഃ, വിഷൂച്യ ഉപദിശഃ, വിഷഗ്ഗമനാത്; താഭിഃ സഹ വർതതേ ഇതി സവിഷൂച്യഃ പ്രാച്യാദയഃ സർവാ ദിശഃ വസാനൗ ആച്ഛാദയന്തൗ ഉഭൗ ബിഭർതി പൃഥിവീം ദിവം ച ഏകോ ജീവഃ ആത്മനഃ സ്വാഭാവിക ചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മതത്ത്വമനവഗമ്യ അനാത്മനി ദേഹാദാവാത്മഭാവമാപന്നഃ പൃഥിവീം ഭൂതഭൗതികലക്ഷണം കർമഫലാനുരൂപം സുഖദുഃഖാത്മകദേഹാദികം ബിഭർതി. അപരോ ദിവം ദ്യോതനാത്മകം സ്വാത്മരൂപം ബിഭർതി. ശ്രൂയതേ ച – "ദ്വാ സുപർണാ സയുജാ സഖായാ സമാനം വൃക്ഷം പരിഷസ്വജാതേ. തയോരന്യഃ പിപ്പലം സ്വാദ്വത്ത്യനശ്നൻ അന്യോƒഭിചാകശീതി"[8] ഇതി. യഃ സ്വാത്മമായയാ സ്വമാത്മാനം പ്രാണാദ്യനന്തഭേദം കൃത്വാ അന്തരാനുപ്രവിശ്യ അഭിപശ്യൻ ആസ്തേ, തം ഭഗവന്തം സനാതനം യോഗിന ഏവ പശ്യന്തി.

[8] മുണ്ഡകോപനിഷത്ത്. തൃതീയ മുണ്ഡകം. പ്രഥമ ഖണ്ഡം. മന്ത്രം 1

**ഭാഷ്യാർഥം:** ഈ പരമാത്മാവിൽനിന്ന് അപ്പുകളാണ് ആദ്യമായി സൃഷ്ടങ്ങളായത്. "ആദ്യം അപ്പുകളെതന്നെ സൃഷ്ടിച്ചു." എന്നു മനു പറയുന്നു. അപ് ശബ്ദംകൊണ്ട് ഭൂതപഞ്ചകം ആണ് ഉപലക്ഷിതമാകുന്നത്. ഇതുകൊണ്ട് സൂക്ഷ്മസൃഷ്ടി പറയപ്പെട്ടു. അനന്തരം മുമ്പു സൃഷ്ടിച്ച അപ്പുകളിൽനിന്നു സലിലം ഭൂതപഞ്ചകാത്മകമായ സ്ഥൂലദേഹാദികൾ സൃഷ്ടിക്കപ്പെട്ടു. ദേഹരൂപത്തിലിരിക്കുന്ന അ സലിലത്തിന്റെ മധ്യത്തിലെ അന്തരിക്ഷത്തിൽ ഹൃദയാകാശത്തിൽ ജീവാത്മാവും പരമാത്മാവുമായ രണ്ടു ദേവന്മാർ ദ്യോതന സ്വഭാവമുള്ളവർ ജ്വലിക്കുന്നവരായി വർത്തിക്കുന്നു. അന്തരിക്ഷത്തിൽ മാത്രമല്ല സവിഷൂചികളായ ആദധ്രീചികളെ ഉപദിക്കുകളോടുകൂടിയ ദിക്കുകളെ പ്രാചി തുടങ്ങിയ എല്ലാ ദിക്കുകളെയും ആച്ഛാദനം ചെയ്തുകൊണ്ടു രണ്ടു പേരെയും പൃഥിവിയെയും ദ്യോവിനെയും ധരിക്കുന്നു. ഏകൻ ജീവൻ ആകട്ടെ തന്റെ സ്വാഭാവിക ചിത്സദാനന്ദാ–ദ്വിതീയബ്രഹ്മാത്മതത്ത്വത്തെ അറിയാതെ അനാത്മാവായ ആത്മാവല്ലാത്ത ദേഹാദികളിൽ ആത്മഭാവത്തെ പ്രാപിച്ചു പൃഥിവിയെ ഭൂതഭൗതിക ലക്ഷണവും കർമഫലാനുരൂപവുമായ സുഖദുഃഖാത്മക ദേഹാദികളെ ധരിക്കുന്നു.

അപരനാകട്ടെ, ദ്യോവിനെ ദ്യോതനാത്മകമായ പ്രകാശാത്മകമായ സ്വാത്മരൂപത്തെ ഭരിക്കുന്നു. "സുപർണങ്ങളും സയുക്കുകളും ആയ രണ്ടു സഖാക്കൾ ഒരു വൃക്ഷത്തെ പരിഷ്വജിച്ചു ആശ്ലേഷിച്ചു. അവരിൽ ഒരാൾ ക്ഷേത്രജ്ഞൻ ജീവാത്മാവു സ്വാദുള്ള പിപ്പലഫലത്തെ ഭുജിക്കുന്നു. അന്യൻ പരമാത്മാവ് അനശ്നൻ (നിരാഹാരൻ) ആയി, സാക്ഷിയായി പ്രകാശിച്ചുകൊണ്ടിരിക്കുന്നു" എന്നു ശ്രുതി പറയുന്നു.

ആരാണോ സ്വാത്മ"മായ" കൊണ്ടു സ്വന്തം മായകൊണ്ടു തന്നെത്തന്നെ പ്രാണാദികളായ അനന്തദേദങ്ങളിലാഴ്ത്തിയിട്ടു

അവയുടെ ഉള്ളിൽ പ്രവേശിച്ചു എല്ലാം കണ്ടുകൊണ്ടിരിക്കുന്നത് സാക്ഷിയായി പ്രകാശിക്കുന്നത് സനാതനനായ ആ ഭഗവാനെ യോഗികൾ മാത്രമാണ് കാണുന്നത്.

**ജ്ഞാനി സ്വാത്മസ്ഥൻ**

**ഭാഷ്യം:** ഇദാനീ ജ്ഞാനിനഃ സ്വാത്മന്യവസ്ഥാനം ദർശയതി

**ഭാഷ്യാർഥം:** ഇനി ജ്ഞാനിയുടെ സ്വാത്മാവിലുള്ള അവ–സ്ഥാനത്തെ, നിഷ്ഠയെ, കാണിക്കുന്നു.

**ചക്രേ രഥസ്യ തിഷ്ഠന്തം ധ്രുവസ്യാവ്യയകർമണഃ**
**കേതുമന്തം വഹന്ത്യശ്വാസ്തം ദിവ്യമജരം ദിവി**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 5**

**അന്വയം:** ധ്രുവസ്യ അവ്യകർമണഃ രഥസ്യ ചക്രേ തിഷ്ഠന്തം കേതുമന്തം ദിവ്യം അജരം ദിവി അശ്വാ വഹന്തി. യോഗിനഃ തം ഭഗവന്തം സനാതനം പ്രപശ്യന്തി.

**അന്വയാർഥം:**ധ്രുവവും അവ്യയകർമാവുമായ രഥത്തിന്റെ ചക്രത്തിൽ സ്ഥിതിചെയ്യുന്നവനും കേതുമാനും ദിവ്യനും അജരനും ആയ അവനെ ദ്യോവിൽ അശ്വങ്ങൾ വഹിക്കുന്നു. സനാതനനായ ആ ഭഗവാനെ യോഗികൾ കാണുന്നു.

**ഭാഷ്യം:** ധ്രുവസ്യാവ്യയകർമണഃ പരമേശ്വരസ്യ ചേശ്വരാ–ത്മാനാവസ്ഥിതസ്യ രഥസ്യ ശരീരസ്യ ത്രൈലോക്യാത്മനാവ സ്ഥിതസ്യ ചക്രേ ചങ്ക്രമണാത്മകേ ദേഹേ തിഷ്ഠന്തം കേതുമന്തം അത ഏവ യ ദിവ്യം അപ്രാകൃതം ജരാ മരണാദിവിവർജീതം ദിവി ദ്യോതനാത്മകേ അനുദിതാനാസ്തമിത ജ്ഞാനാത്മനാവസ്ഥിതേ പൂർണാനന്ദേ ബ്രാഹ്മനി വഹന്യശ്വാഃ ഇന്ദ്രിയാണി. എതതുക്തം ഭവതി യദ്യപീന്ദ്രിയാണി

സ്വഭാവതോ വിഷയേഷ്വേവ വർത്തന്തേ, തഥാപി വിജ്ഞാന സാരഥിനാ സമാകൃഷ്യമാണാനി കേതുമന്തം പുരുഷം ദിവ്യേവ വഹന്തി, ന പരാഗ്വിഷയ ഇതി. തദുക്തം കഠവല്ലീഷു "ആത്മാനാം രഥിനം വിദ്ധി ശരീരം രഥമേവ തു, ബുദ്ധിം തു സാരഥിം വിദ്ധി മനഃ പ്രഗ്രഹമേവ ച. ഇന്ദ്രിയാണി ഹയാന്യാഹുഃ വിഷ്യാംസ്തേഷു ഗോചരാൻ, ആത്മേന്ദ്രിയ മനോയുക്തം ഭോക്തേത്യാഹുർമനീഷിണഃ" ഇത്യാദിനാ, യത്ര പരമാത്മനി വഹന്തി താപസാ തം ഭഗവന്തം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** ഈശ്വരാത്മനാ സ്ഥിതി ചെയ്യുന്ന പരമേശ്വരൻ ധ്രുവനും അവ്യയകർമാവുമാകുന്നു. ത്രൈലോക്യാത്മകമായ ശരീരമാണദ്ദേഹത്തിനുള്ളത്. ആ ശരീരമാകുന്ന രഥത്തിന്റെ ചംക്രമണാത്മകമായ ദേഹമാകുന്ന ചക്രത്തിൽ സ്ഥിതിചെയ്യുന്ന വനും കേതുമാൻ അഥവാ പ്രജ്ഞാവാനും ദിവ്യനും അപ്രാകൃതനും ജരാമരണാദിവിഹീനനും ആയ അവനെ ദ്യോതനാത്മകവും അനുദിതവും അനസ്തമിതവും ജ്ഞാനാ ത്മനാ സ്ഥിതവും പൂർണാനന്ദവുമായ ബ്രഹ്മത്തിൽ ഇന്ദ്രിയ ങ്ങളാകുന്ന ആശ്വങ്ങളാണ് വഹിക്കുന്നത്. ഇന്ദ്രിയങ്ങൾ സ്വാഭാവികമായിത്തന്നെ വിഷയങ്ങളിൽ മാത്രമാണ് വർത്തി ക്കുന്നത്. എങ്കിലും വിജ്ഞാനസാരഥിയാൽ സമാകൃഷ്ടങ്ങളായ അവ കേതുമാനായ പുരുഷനെ ദ്യോവിൽത്തന്നെ വഹിക്കുന്നു; അല്ലാതെ പരാഗ്വിഷയത്തിലല്ല എന്ന് പറയപ്പെട്ടിരിക്കുന്നു. "ആത്മാവിനെ രഥിയായും ശരീരത്തെ രഥമായും ധരിക്കുക. ബുദ്ധിയാണ് സാരഥി. മനസ്സു പ്രഗ്രഹം കടിഞ്ഞാൻ ആകുന്നു. ഇന്ദ്രിയങ്ങൾ ഹയങ്ങൾ അശ്വങ്ങളാകുന്നു. അവയ്ക്ക് ഗോചരങ്ങ ളാകുന്നത് ശബ്ദാദിവിഷയങ്ങൾ, ഇന്ദ്രിയമനോയുക്തനായ ആത്മാവ് ഭോക്താവാണെന്നു മനീഷികൾ പറയുന്നു" എന്ന് കഠവല്ലികളിൽ പറഞ്ഞിരിക്കുന്നു. ഏതു പരമാത്മാവിലാണോ

തപസ്സുകൊണ്ട് വഹിക്കുന്നത്, ആ ഭഗവാനെ യോഗികൾ മാത്രമാണ് കാണുന്നത്.

**ഭാഷ്യം:** നാനേന സദൃശം കിഞ്ചിത് വിദ്യതേ ഇത്യാഹ

**ഭാഷ്യാർഥം:** ഇതിനു തുല്യമായി മറ്റൊന്നുമില്ല എന്നിനി പറയുന്നു

ന സാദൃശ്യേ തിഷ്ഠതി രൂപമസ്യ
ന ചക്ഷുഷാ പശ്യതി കശ്ചിദേനം
മനീഷയാഥോ മനസാ ഹൃദാ ച
യ ഏനം വിദുരമൃതാസ്തേ ഭവന്തി
യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 6

**അന്വയം:** അസ്യ രൂപം സാദൃശ്യേ ന തിഷ്ഠതി കശ്ചിത് ചക്ഷുഷാ ഏനം ന പശ്യതി. അഥ മനീഷയാ മനസാ ഹൃദാ ച യേ ഏനം വിദുഃ തേ അമൃതാ ഭവന്തി.

**അന്വയാർഥം:**ഇവന്റെ രൂപം സാദൃശ്യത്തിലല്ല നിൽക്കുന്നത്. ഒരുവനും ചക്ഷുസ്സുകൊണ്ടിവനെ കാണുന്നില്ല. മനീഷയാലും മനസ്സിനാലും ഹൃത്തിനാലും ആരാണോ ഇവനെ തിരയുന്നത് അവർ അമൃതന്മാരാകുന്നു.

**ഭാഷ്യം:** അസ്യ പരമാത്മനഃ രൂപം ന സാദൃശ്യേ തിഷ്ഠതി നാന്യേന സാദൃശ്യേ വർതതേ, നാനേന സദൃശം കിഞ്ചിദ്വർതത ഇത്യർഥഃ. ശ്രൂയതേ ച "ന തസ്യ പ്രതിമ അസ്തി യസ്യ നാമ മഹദ്യശഃ" ഇതി. അത ഏവ ഉപമാനാദ്യവിഷയത്വം. തഥാ ന ചക്ഷുഷാ പശ്യതി കശ്ചിത് അപി ഏനം സർവാന്തരം പരമാത്മാനം. കഥം തർഹി പശ്യന്തി? മനീഷയാ അധ്യവസായാത്മികയാ മനസാ സങ്കല്പവികല്പാത്മകേന ഹൃദാ ച ഹൃദയേന ച സാധനഭൂതേന. ഹൃദയം വിനാ നാന്യത്ര

പരമാത്മന ഉപലബ്ധിഃ സംഭാവതീതി മത്വാ ഹൃദാ ചേത്യുക്തം. അഥവാ, ന കേവലം മനോബുധിമാത്രേന അപി തു ഹൃദാ ച ഹൃദയസ്ഥേന ച പരമേശ്വരേണാനുഗൃഹീതാഃ സന്തഃ. യ ഏനം പരമാത്മാനം വിദുഃ അയമഹമസ്മീതി, തേ അമൃതാഃ അമരണധർമാണോ ഭവന്തി. അഥവാ, ഹൃദാ ഹൃദയേന പരമാത്മനാ. തഥാ ച ഹൃത്സ്ഥേ പരമാത്മനി ഹൃദയശബ്ദം നിർവക്തി "സ ഏഷ ആത്മാ ഹൃദി തസ്യൈതദേവ നിരുക്തം ഹൃദയമിതി തസ്മാത് ഹൃദയമിതി ആഹരർവാ ഏവംവിത്സ്വർഗം ലോകമേതി" ഇതി. തഥാ ച ശ്രുതിഃ തദധീനാത്മസിദ്ധിം ദർശയതി "യസ്യ ദേവേ പരാ ഭക്തിർ യഥാ ദേവേ തഥാ ഗുരൌ തസ്യൈതേ കഥിതാ ഹ്യർഥാഃ പ്രകാശന്തേ മഹാത്മനഃ" ഇതി. ഏവം യം വിദിത്വം അമൃതാ ഭവന്തി, തം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** ഈ പരമാത്മാവിന്റെ രൂപത്തിനു സദൃശമായി മറ്റൊന്നുമില്ല; മറ്റൊന്നിനോടും തുല്യമല്ല ആ രൂപം. "മഹദ്യശസ്സ് എന്നു പേരുള്ള അവനു പ്രതിമ ഇല്ല" എന്നു ശ്രുതിയും പറയുന്നു. അതുകൊണ്ട് ഉപമാനാദികൾക്കു വിഷയമല്ലത്. സർവാന്തരനായ ഈ പരമാത്മാവിനെ ആരും ചക്ഷുസ്സുകൊണ്ടു കാണുന്നില്ല. പിന്നെങ്ങനെയാണ് കാണുന്നു എന്നു പറയുന്നത്? അധ്യാവസായാത്മികമായ മനീഷ (ബുദ്ധി) കൊണ്ടും സങ്കല്പ വികല്പാത്മകമായ മനസ്സുകൊണ്ടും സാധനഭൂതമായ ഹൃദയം കൊണ്ടുമാണ് കാണുന്നത്. ഹൃദയത്തിലല്ലാതെ മറ്റൊരിടത്തും പരമാത്മാവിന്റെ ഉപലബ്ധി (ജ്ഞാനം) ഉണ്ടാകുന്നതല്ല എന്നു വിചാരിച്ചാണ് ഹൃദയംകൊണ്ടും എന്നു പറഞ്ഞിരിക്കുന്നത്. അഥവാ, മനസ്സുകൊണ്ടും ബുദ്ധികൊണ്ടും മാത്രമല്ല, ഹൃദയസ്ഥനായ പരമേശ്വരന്റെ അനുഗ്രഹംകൊണ്ടും ലഭിക്കുന്നു എന്നു കാണിക്കാനാണ്. ആ പരമേശ്വരനാൽ അനുഗൃഹീത ന്മാരായ ആരാണോ ഈ പരമാത്മാവിനെ "ഇവൻ

ഞാൻതന്നെയാണ്" എന്നറിയുന്നത് അവർ അമൃതന്മാർ മരണധർമമില്ലാത്തവരാകുന്നു. അല്ലെങ്കിൽ, ഹൃത്തുകൊണ്ടു ഹൃദയമായ പരമാത്മാവിനെക്കൊണ്ട് എന്നും അർത്ഥം പറയാം. "ഹൃദയ" ശബ്ദംകൊണ്ടു ഹൃത്സ്ഥനായ പരമാത്മാവിനെ നിർവചിച്ചിരിക്കുന്നു. "ഹൃദി + അയം = ഹൃദയം" (ഹൃത്തിൽ ഇവൻ) ഹൃത്തിലിരിക്കുന്ന പരമാത്മാവ് എന്നാണ് നിരുക്തത്തിൽ പറയുന്നത്. എപ്പോഴും ഇതറിയുന്നവൻ സ്വർഗലോകം പ്രാപിക്കുന്നു." എന്നു ശ്രുതി പറയുന്നു. അതുപോലെ ശ്രുതിയും തദധീനമായ ആത്മസിദ്ധിയെ കാണിച്ചുതരുന്നു. "ആർക്കാണോ ഗുരുവിലെന്നെപോലെ ദേവനിൽ പരയായ ഭക്തിയുള്ളത് ആ മഹാത്മാവിന് ഈ പറയപ്പെട്ട അർത്ഥങ്ങൾ പ്രകാശിക്കുന്നു" എന്ന്. ഇപ്രകാരം ആരെ അറിഞ്ഞിട്ടാണോ ബുദ്ധിമാന്മാർ അമൃതന്മാരാകുന്നത് സനാതനനായ ആ ഭഗവാനെ യോഗികളാണ് കാണുന്നത്.

## വിഷയങ്ങളിലുള്ള ഇന്ദ്രിയപ്രവർത്തനം അനർത്ഥം

**ഭാഷ്യം:** ഇദാനീ ഇന്ദ്രിയാണാം വിഷയേഷു പ്രവൃത്തിഃ അനർഥായ ഭവതീത്യാഹ

**ഭാഷ്യാർഥം:** വിഷയങ്ങളിലുള്ള ഇന്ദ്രിയപ്രവർത്തനം അനർഥകരമാകുന്നു എന്നിനി വ്യക്തമാക്കുന്നു.

**ദ്വാദശ പൂഗാ സരിതോ ദേവരക്ഷിതാ മധീശതേ**
**തദനുവിധായിനസ്തദാ സംചരന്തി ഘോരം**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 7**

**അന്വയം:** യേ ദ്വാദശ പൂഗാഃ സരിതഃ ദേവരക്ഷിതാഃ മധു ഈശതേ, തദാ തദനുവിധായിനഃ ഘോരം സഞ്ചരന്തി. യോഗിനഃ തം ഭഗവന്തം സനാതനം പ്രപശ്യന്തി.

**അന്വയാർഥം:**ദ്വാദശപൂഗങ്ങളും സരിത്തുകളും ദേവരക്ഷിത കളായിട്ടു മധുവിനെ നിയന്ത്രിക്കുന്നു. അപ്പോൾ അവ തദനു വിധായികളായ ഘോരമായ സംസാരത്തിൽ സഞ്ചരിക്കുന്നു. സനാതനനായ ആ ഭഗവാനെ യോഗികൾ കാണുന്നു.

**ഭാഷ്യം:** യേ ദ്വാദശ പൂഗാഃ കർമ്മജ്ഞാനേന്ദ്രിയാണി ഏകാദശം മനഃ ദ്വാദശീ ബുദ്ധി, തേഷാമനേകപുരുഷാപേക്ഷയാ ഏകൈകസ്യ പൂഗത്വമുച്യതേ. സരിതഃ സ്മരണശീലാഃ ദേവ രക്ഷിതാഃ ദേവേന പരമാത്മനാ രക്ഷിതാഃ മധുവത് മധു ഈശതേ നിയമയന്തി അസാംകര്യേണ സ്വം സ്വം വിഷയമനു ഭവന്തീത്യർത്ഥഃ. യദാ ഏവമനുഭവന്തി തദാ തദനുവിധായിനോ വിഷയപരാഃ സഞ്ചരന്തി ഘോരം സംസാരം തസ്മാദിന്ദ്രിയാണി വിഷയേഭ്യഃ ഉപസംഹൃത്യ സ്വാത്മന്യേവ വശം നയേദിത്യർത്ഥഃ. യേന രക്ഷിതാ മധ്വീശതേ, തം ദേവം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** ദ്വാദശപൂഗങ്ങൾ, കർമേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും ചേർന്നു പത്ത്. പതിനൊന്നാമതു മനസ്സ്. പന്ത്രണ്ടാമതു ബുദ്ധി. ഇവയ്ക്കെല്ലാം അനേകപുരുഷാപേക്ഷ കൊണ്ടു ഓരോന്നിനും പൂഗത്വം സിദ്ധിക്കുന്നു. പൂഗം അടയ്ക്ക. സരിത്തുകൾ സരണശീലകളാകുന്നു. ദേവനായ പരമാത്മാവി നാൽ രക്ഷിതകളാണു ദേവരക്ഷിതകൾ. മധുപോലെ വിഷയ മാകുന്ന മധുവിനെ നിയമിക്കുന്നു സാങ്കര്യമുണ്ടാകാതെ സ്വസ്വവിഷയം അനുഭവിക്കുന്നു എന്നർത്ഥം. ഇങ്ങനെ അനു ഭവിക്കുമ്പോൾ തദനുവിധായികളായി വിഷയചരങ്ങളായി ഇവ ഘോരമായ സംസാരത്തിൽ സഞ്ചരിക്കുന്നു. അതുകൊണ്ട് ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു ഉപസംഹരിച്ചിട്ടു സ്വാത്മാ വിൽതന്നെ വശംവദമാക്കണം എന്നർത്ഥം. ആരാൽ രക്ഷിത രായിട്ടാണോ മധു ഇച്ഛിക്കുന്നത്, ആ ദേവനെ യോഗികൾ മാത്രമാണ് കാണുന്നത്.

**ഭാഷ്യം:** കിഞ്ച, ദൃഷ്ടാന്തദാർഷ്ടാന്തികയോസ്തത്രാഭിധാനം

**ഭാഷ്യാർഥം:** മാത്രമല്ല, ഇനി ദൃഷ്ടാന്ത ദാർഷ്ടാന്തികങ്ങളെക്കുറിച്ചു പറയുന്നു:

തദർധമാസം പിബതി സഞ്ചിതം ഭ്രമരോ മധു
ഈശാനഃ സർവഭൂതേഷു ഹവിർഭൂതമകല്പയത്
യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 8

**അന്വയം:** ഭ്രമരഃ സഞ്ചിതം തത് മധു അർധമാസം പിബതി. ഈശാനഃ സർവ്വഭൂതേഷു ഹവിർഭൂതമകല്പയത്. തം ഭഗവന്തം സനാതനം യോഗിനഃ പ്രപശ്യന്തി.

**അന്വയാർഥം:**ഭ്രമരം സഞ്ചിതമായ മധു അർധമാസകാലം പാനം ചെയ്യുന്നു. ഈശാനൻ സർവ്വഭൂതങ്ങളിലും ഹവിർഭൂതത്തെ കല്പിച്ചു. സനാതനനായ ആ ഭഗവാനെ യോഗികൾ കാണുന്നു.

**ഭാഷ്യം:** യഥാ മധുകരോഭ്രമരഃ അർധമാസോപാർജിതം അർധമാസം സംചിതം മധു അർധമാസം പിബതി. ഏവം അസാവപി ഭ്രമരഃ ഭ്രമണശീലത്വാത് സംസാരീ തദ്വിഷയം മധു അർധമാസസഞ്ചിതം അർധമാസം പിബതി; പൂർവജന്മസഞ്ചിതം കർമ അന്യസ്മിൻ ജന്മനി ഭുങ്ക്തേ ഇതി യാവത്. ഭവേദപ്യൈഹികഫലാത്കർമണഃ ഫലസിദ്ധിഃ, കർമാനന്തരഭാവിത്വാത്. കഥം പുനഃ ആമുഷ്മികഫലാത് കർമ്മണഃ ഫലസിദ്ധിഃ സ്യാത്, കർമണോ വിനാശിത്വാദിത്യാശങ്ക്യാഹ ഈശാന ഇതി. ഭവേദയം ദോഷഃ യദി കേവലാത് കർമണഃ ഫലസിദ്ധിഃ സ്യാത്; ഈശാനഃ പരമേശ്വരഃ കൃതപ്രയത്നാപേക്ഷഃ സൻ സർവേഷു പ്രാണിഷു പ്രാണാഗ്നിഹോത്രസ്യേതരസ്യ ച തത്കർമാനുസാരേണ ഹവിർഭൂതം അന്നാദികം അകല്പയത്. യ ഈശാനഃ

സർവ്വഭൂതേഷു ഹവിർഭൂതമകല്പയത്, തം ഭഗവന്തം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** ഭ്രമരം, വണ്ട്, അർധമാസംകൊണ്ട്, മാസാർധം കൊണ്ടു, സഞ്ചയിച്ച മധു (തേൻ) മാസാർധംകൊണ്ട് പാനം ചെയ്യുന്നു. അതുപോലെ ഭ്രമണശീലംകൊണ്ടു സംസാരിയാകുന്ന ഭ്രമരവും അർധമാസംകൊണ്ടു സഞ്ചയിച്ച വിഷയമാകുന്ന മധു അർധമാസംകൊണ്ടു പാനം ചെയ്യുന്നു. പൂർവ്വജന്മത്തിൽ സഞ്ചയിച്ച കർമ്മം അന്യജന്മത്തിൽ ഭുജിക്കുന്നു അനുഭവിക്കുന്നു എന്നു സാരം. കർമ്മത്തിനുശേഷം സംഭവിക്കുന്നതു കൊണ്ടു ഐഹികഫലത്തോടുകൂടിയ കർമ്മത്തിൽനിന്നു ഫലസിദ്ധിയുണ്ടായേക്കാം. പക്ഷേ, ആമുഷ്മികഫലത്തോടുകൂടിയ കർമ്മത്തിൽനിന്ന് എങ്ങനെ ഫലസിദ്ധിയുണ്ടാകും? കർമം നശിക്കുന്നതാണല്ലോ എന്ന ആശങ്കയ്ക്കു സമാധാനം പറയുന്നു. കേവലമായ കർമത്തിൽനിന്നാണു ഫലസിദ്ധിയുണ്ടാകുന്നതെങ്കിൽ ഈ ദോഷം പറയാം. ഈശാനൻ പരമേശ്വരൻ കൃതപ്രയത്നാപേക്ഷനാകുന്നു. അങ്ങനെ സർവ്വപ്രാണികളിലും അവയുടെ കർമം അനുസരിച്ച് പ്രാണാഗ്നിഹോത്രത്തിനും മറ്റുള്ളതിനും ഹവിർഭൂതമായി അന്നാദികളെ കല്പിച്ചിരിക്കുന്നു. ഇങ്ങനെ ഏത് ഈശാനനാണോ സർവഭൂതങ്ങളിലും ഹവിർഭൂതത്തെ വിധിച്ചത് ആ ഭഗവാനെ യോഗികൾമാത്രം കാണുന്നു.

**ഭാഷ്യം:** കിംച, കിമേതേ മധ്വാശിനോ ബംഭ്രമ്യമാണാഃ പരിവർതന്ത ഏവ സർവദാ, കിം വാ ജ്ഞാനം ലബ്ധ്വാ മുക്താ ഭവന്തി, ഇത്യാശങ്ക്യാഹ –

**ഭാഷ്യാർഥം:** ഭ്രമണശീലന്മാരായ ഈ മധ്വാശികൾ എപ്പോഴും പരിവർതനംചെയ്തു കൊണ്ടിരിക്കയാണോ അതോ ജ്ഞാനം സിദ്ധിച്ചു മുക്തന്മാരാകുന്നോ എന്നാശങ്കിച്ചിട്ടു പറയുന്നു

**ഹിരണ്യപർണമശ്വത്ഥമഭിപത്യ ഹ്യപക്ഷകാഃ**
**തത്ര തേ പക്ഷിണോ ഭൂത്വാ പ്രപതന്തി യഥാ സുഖം**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 9**

**അന്വയം:** അപക്ഷകാ മധ്വാശിനഃ ഹിരണ്യപർണം അശ്വത്ഥം അഭിപത്യ തത്ര തേ പക്ഷിണോ ഭൂത്വാ യഥാസുഖം പ്രപതന്തി. തം ഭഗവന്തം സനാതനം യോഗിനഃ പ്രപശ്യന്തി.

**അന്വയാർഥം:**അപക്ഷകങ്ങളായ മധ്വാശികൾ ഹിരണ്യപർണമായ അശ്വത്ഥത്തെ ആരോഹണംചെയ്തു അവിടെ അവ പക്ഷികളായിത്തീർന്നു യഥാസുഖം പ്രപതിക്കുന്നു. സനാതനനായ ആ ഭഗവാനെ യോഗികൾ കാണുന്നു.

**ഭാഷ്യം:** യേ അപക്ഷകാഃ ജ്ഞാനപക്ഷരഹിതാഃ മധ്വാശിനഃ പരിവർതന്തേ, തേ ഹിരണ്യപർണം അശ്വത്ഥം ഹിതം ച രമണീയം ചേതി ഹിരണ്യം ഹിതം രമണീയം ച പർണം യസ്യാശ്വത്ഥസ്യ. തഥാ ച ഭഗവാൻ വാസുദേവഃ "ഛന്ദാംസി യസ്യ പർണാനി" ഇതി. തേ ഹിരണ്യപർണം അശ്വത്ഥം അഭിപത്യ ആരുഹ്യ വേദസംയോഗിബ്രാഹ്മണാദിദേഹം പ്രാപ്യ ഇത്യർത്ഥഃ. തത്രൈവ ബ്രാഹ്മണാദിദേഹേ പക്ഷിണോ ജ്ഞാനിനോ ഭൂത്വാ. തഥാ ച ബ്രാഹ്മണം "യേ വൈ വിദ്വാംസസ്തേ പക്ഷിണോ യേ അവിദ്വാംസഃ തേ അപക്ഷാഃ" ഇതി. പ്രപതന്തി തഥാ സുഖം മുക്താ ഭവന്തീത്യർത്ഥഃ. യം ജ്ഞാത്വാ പ്രപതന്തി, തം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** അപക്ഷകന്മാർ ജ്ഞാനപക്ഷരഹിതന്മാർ മധ്വാശികളായി പരിവർതനംചെയ്യുന്നു. അവർ ഹിരണ്യപർണമായ അശ്വത്ഥത്തിൽ അഭിപതിച്ചിട്ടു ആരോഹണം ചെയ്തിട്ടു വേദസംയോഗിയായ ബ്രാഹ്മണാദിയുടെ ദേഹം പ്രാപിച്ചിട്ടു പക്ഷികളായിത്തീർന്നിട്ടു ബ്രാഹ്മണാദി ശരീരങ്ങളിൽ ജ്ഞാനി

കളായിട്ടു സുഖമായി മുക്തന്മാരാകുന്നു. ഹിരണ്യപർണമായ അശ്വത്ഥം ഹിതവു രമണീയവുമായതു ഹിരണ്യം ഹിതവും രമണീയവുമായ പർണത്തോടുകൂടിയ അശ്വത്ഥമെന്നാർത്ഥം. "ഛന്ദസ്സുകൾ യാതൊന്നിന്റെ പർണങ്ങളാകുന്നു" എന്നു ഭഗവാൻ വാസുദേവനും പറഞ്ഞിരിക്കുന്നു. "ആരാണോ വിദ്വാന്മാർ അവർ പക്ഷികളും അവിദ്വാന്മാർ അപക്ഷന്മാരുമാകുന്നു" എന്നു ബ്രാഹ്മണം. അപ്രകാരം സുഖത്തിൽ പ്രപതിക്കുന്നു. മുക്തന്മാരാകുന്നു എന്നർത്ഥം. ആരെ അറിഞ്ഞിട്ടാണോ മുക്തന്മാരാകുന്നത്, ആ ഭഗവാനെ യോഗികൾ മാത്രമാണ് കാണുന്നത്.

**യോഗം**

**ഭാഷ്യം:** ഇദാനീം യോഗം ദർശയതി

**ഭാഷ്യാർഥം:** ഇനി യോഗത്തെ കാണിച്ചു തരുന്നു.

**അപാനം ഗിരതി പ്രാണഃ പ്രാണം ഗിരതി ചന്ദ്രമാഃ**
**ആദിത്യോ ഗിരതേ ചന്ദ്രമാദിത്യം ഗിരതേ പരഃ**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 10**

**അന്വയം:** പ്രാണഃ അപാനം ഗിരതി. ചന്ദ്രമാ പ്രാണം ഗിരതി. ആദിത്യഃ ചന്ദ്രം ഗിരതേ. പരഃ ആദിത്യം ച ഗിരതേ. യോഗിനഃ ഭഗവന്തം സനാതനം പ്രപശ്യന്തി.

**അന്വയാർഥം:** പ്രാണൻ അപാനനെ ഗിരണം ചെയ്യുന്നു (ഉപസംഹരിക്കുന്നു). ചന്ദ്രമസ്സു പ്രാണനെ ഗിരണം ചെയ്യുന്നു. ആദിത്യൻ ചന്ദ്രനെ ഉപസംഹരിക്കുന്നു. പരൻ ആദിത്യനെയും ഉപസംഹരിക്കുന്നു. യോഗികൾ സനാതനായ ആ ഭഗവാനെ കാണുന്നു.

**ഭാഷ്യം:** അപാനം ഗിരതി ഉപസംഹരതി പ്രാണഃ. പാണം ഗിരതി ചന്ദ്രമാഃ, മനഃ ഉപസംഹരതി. മനസഃ ചന്ദ്രമാഃ അധിദൈവതം; തസ്മാത് ചന്ദ്രമഃശബ്ദേന മന ഉച്യതേ. തം ചന്ദ്രം മനഃ ആദിത്യോ ബുദ്ധിഃ ഗിരതേ. ബുദ്ധേശ്ചാദിത്യോƒ ധിദൈവതം; തം ആദിത്യം ബുദ്ധിം ഗിരതേ പരഃ പരംബ്രഹ്മ. ഏതദുക്തം ഭവതി സമാധിവേലായാം അപാനം പ്രാണേ ഉപസംഹൃത്യ പ്രാണം മനസി മനശ്ച ബുദ്ധൗ ബുദ്ധിം പരമാത്മനി ഉപസംഹൃത്യ സ്വാഭാവികചിത്സദാനന്ദാദ്വിതീയ ബ്രഹ്മാത്മനൈവാവതിഷ്ഠത ഇത്യർത്ഥഃ.

**ഭാഷ്യാർഥം:** അപാനനെ പ്രാണൻ ഉപസംഹരിക്കുന്നു. പ്രാണനെ ചന്ദ്രമസ്സു മനസ്സു ഉപസംഹരിക്കുന്നു. മനസ്സിന്റെ അധിദൈവതമാണ് ചന്ദ്രമസ്സ് ചന്ദ്രൻ. അതുകൊണ്ട് ചന്ദ്രമഃ ശബ്ദത്താൽ മനസ്സാണു പറയപ്പെടുന്നത്. ആ ചന്ദ്രനെ, മനസ്സിനെ, ആദിത്യൻ ബുദ്ധി ഉപസംഹരിക്കുന്നു. ബുദ്ധിയ്ക്കു ആദിത്യനാണ് അധിദൈവതം. ആ ആദിത്യനെ, ബുദ്ധിയെ, പരൻ പരമായ ബ്രഹ്മം ഉപസംഹരിക്കുന്നു. ഇതിനെപ്പറ്റി ഇങ്ങനെ പറയപ്പെട്ടിരിക്കുന്നു. സമാധിസമയത്ത് അപാനനെ പ്രാണനിലും പ്രാണനെ മനസ്സിലും മനസ്സിനെ ബുദ്ധിയിലും ബുദ്ധിയെ പരമാത്മാവിലും ഉപസംഹരിച്ചിട്ടു സ്വാഭാവിക ചിത്സദാനന്ദാദ്വിതീയബ്രഹ്മമായി അവസ്ഥിതനാകുന്നു എന്ന് അർത്ഥം.

## പരൻ തന്നെ ജീവാത്മാവ്

**ഭാഷ്യം:** ഇദാനീം പരസ്യ ജീവാത്മനാവസ്ഥാനം ദർശയതി

**ഭാഷ്യാർഥം:** ഇനി പരന്റെ ജീവാത്മരൂപത്തിലുള്ള അവ– സ്ഥാനത്തെപ്പറ്റി പറയുന്നു.

**ഏകം പാദം നോത്ക്ഷിപതി സലിലാദ്ധംഹ ഉച്ചരൻ**
**തം ചേത്സതതമുത്ക്ഷിപേന്ന മൃത്യുർനാമൃതം ഭവേത്**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 11**

**അന്വയം:** ഹംസഃ സലിലാത് ഉച്ചരൻ ഏകം പാദം ന ഉത്ക്ഷിപതി. തം സതതം ഉത്ക്ഷിപേത് ചേത് ന മൃത്യുഃ ഭവേത്. ന അമൃതം ഭവേത്. തം ഭഗവന്തം സനാതനം യോഗിനഃ പ്രപശ്യന്തി.

**അന്വയാർഥം:** ഹംസൻ (ഹംസം) സലിലത്തിൽനിന്നു ഉച്ചരന്നാകുമ്പോൾ ഏകപാദത്തെ ഉദ്ധരിക്കുന്നില്ല. ആ പാദത്തെ ഉത്ക്ഷേപിക്കുകയാണെങ്കിൽ മൃത്യുവില്ല; അമൃതവുമില്ല. യോഗികൾ സനാതനായ ആ ഭഗവാനെ കാണുന്നു.

**ഭാഷ്യം:** ഹന്ത്യവിദ്യാം തത്കാര്യാം ചേതി "ഹംസഃ" പരമാത്മാ ഭൂതഭൗതികലക്ഷണാത്സംസാരാത് സലിലാത് ഉച്ചരൻ ഊർധ്വം ചരൻ സംസാരാത് ബഹിരേവ വർത്തമാനഃ ഏകം ജീവാഖ്യം പാദം നോത്ക്ഷിപതി നോദ്ധരതി നോപസംഹരതി രൂപം രൂപം പ്രതിരൂപോ𝑓വതിഷ്ഠത ഇത്യർഥഃ. ശ്രൂയതേ ച കഠവല്ലീഷു "ഏകസ്തഥാസർവ്വഭൂതാന്തരാത്മാ" ഇതി. കസ്മാത് പുനരേകം പാദം നോത്ക്ഷിപതീത്യത ആഹ തം ജീവാഖ്യം പാദം സതതം സന്തതയായിനം യദി ഉത്ക്ഷിപേത് സ്വമായയാ സ്വമാത്മാനം പ്രാണാദ്യനന്തഭേദം കൃത്വാ തേഷ്വനുപ്രവിശ്യ ജീവാത്മനാ യദി നാവതിഷ്ഠേത, തദാ ന മൃത്യുഃ ന ജനനമരണാദിലക്ഷണോ𝑓അനർത്ഥഃ സംസാരോ ഭവേത് സംസാരിണോ ജീവസ്യാഭാവാത്. തഥാ അമൃതം അമൃതത്വം മോക്ഷോ ന ഭവേത് അനനുപ്രവിഷ്ടസ്യ ദർശനാസംഭവാത്. തഥാ ച തദർത്ഥമേവ അനുപ്രവേശം ദർശയതി "രൂപം രൂപം" ഇതി. തഥാ ചാഥർവണീ ശ്രുതിഃ "ഏകം പാദം നോത്ക്ഷിപതി

സലിലാദ്ധംസ ഉച്ചരൻ, സ ചേദ്യുത്ക്ഷിപേത് പാദം ന മൃത്യുർ നാമൃതം ഭവേത്" ഇതി, "ഏകം രൂപം ബഹുധാ യഃ കരോതി" ഇതി ച. യഃ പാദരൂപേണ ജീവാത്മനാ ത്രിപാദരൂപേണ ചിത്സദാനന്ദാദ്വിതീയേന ബ്രഹ്മാത്മനാവസ്ഥിതഃ, തം പരമാത്മനം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** അവിദ്യയേയും തത്കാര്യത്തെയും ഹനിക്കുന്നു എന്ന അർത്ഥമാണു "ഹംസ"പദത്തിനുള്ളത്. ഹംസം പരമാത്മാവ് ഭൂതഭൗതികലക്ഷണമായ സംസാരമാകുന്ന സലിലത്തിൽന്നുയർന്നു സംസാരബാഹ്യനായി ജീവാഖ്യമായ ഏകപാദത്തെ ഉദ്ധരിക്കുന്നില്ല. രൂപംതോറും പ്രതിരൂപമായി സ്ഥിതിചെയ്യുന്നു എന്നർത്ഥം. "ഏകൻ അപ്രകാരം സർവ്വ ഭൂതാന്തരാത്മാവായി" എന്നു കഠോപനിഷത്തു പറയുന്നു. എന്തുകൊണ്ടാണ് ഏകപാദത്തെ ഉദ്ധരിക്കാത്തത് എന്നു പറയുന്നു. സന്തതയായി സദാഗമനശീലമുള്ളത്. സന്തതയായി യും ജീവാഖ്യവുമായ ആ ഏകപാദത്തെ ഉദ്ധരിക്കുകയാണെങ്കിൽ സ്വമായയാൽ സ്വാത്മാവിനെ പ്രാണാദ്യനന്തഭേദമാക്കിയിട്ടു അവയിൽ പ്രവേശിച്ചു ജീവാത്മാവായി സ്ഥിതി ചെയ്തില്ലെങ്കിൽ മൃത്യുവില്ല; ജനനമരണാദി ലക്ഷണവും അനർത്ഥമയവുമായ സംസാരം ഉണ്ടാവുകയില്ല. കാരണം. സംസാരിയായ ജീവനില്ല എന്നതുതന്നെ. അതുപോലെ അമൃതം അമൃതത്വമായ മോക്ഷവും ഉണ്ടാകുന്നില്ല. അനനുപ്രവിഷ്ടന് അനുപ്രവേശിക്കാത്തവനു ദർശനം ഇല്ലാത്തതാണ് അതിനു കാരണം.

അതുപോലെ അതിനുവേണ്ടിയാണ് "രൂപം രൂപം" എന്നിങ്ങനെ അനുപ്രവേശത്തെ കാണിക്കുന്നത്. അഥർവവേദത്തിൽ ഇങ്ങനെ പറയുന്നു. "സലിലത്തിൽ നിന്ന് ഉയരുന്ന ഹംസം ഏകപാദത്തെ ഉദ്ധരിക്കുന്നില്ല. അവൻ പാദം ഉയർത്തുക

യാണെങ്കിൽ മൃത്യുവും അമൃതവും ഇല്ല"; "ഏകരൂപത്തെത്തന്നെ അവൻ അനേകമാക്കുന്നു." യാതൊരുവനാണോ ഏകപാദ രൂപമായ ജീവാത്മാവായും ത്രിപാദരൂപമായ ചിത്സദാനന്ദാദ്വി- തീയ ബ്രഹ്മമായും സ്ഥിതിചെയ്യുന്നത് ആ പരമാത്മാവിനെ യോഗികൾ മാത്രമാണ് കാണുന്നത്.

## ജീവാത്മാവും ലിങ്ഗോപാധിയും

**ഭാഷ്യം:** കേന തർഹ്യുപാധിനാ പരഃ പാദാത്മനാ അവ തിഷ്ഠത ഇത്യാശങ്ക്യ പരസ്യൈവ ലിങ്ഗോപാധികം ജീവാത്മാനം ദർശയതി –

**ഭാഷ്യാർഥം:** ഏത് ഉപാധിയിലൂടെയാണ് പരൻ പാദാത്മനാ സ്ഥിതിചെയ്യുന്നതെന്നാശങ്കിച്ചിട്ടു പരന്റെ തന്നെ ലിങ്ഗോപാധി യോടുകൂടിയ ജീവാത്മാവിനെ കാണിച്ചുതരുന്നു.

**അങ്ഗുഷ്ഠമാത്രഃ പുരുഷോƒന്തരാത്മാ**
**ലിങ്ഗസ്യ യോഗേന സ യാതി നിത്യം**
**തമീശമീഡ്യമനുകല്പമാദ്യം**
**പശ്യന്തി മൂഢാ ന വിരാജമാനം**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 12**

**അന്വയം:** സ അന്തരാത്മാ പുരുഷഃ അങ്ഗുഷ്ഠമാത്രഃ സൻ ലിങ്ഗസ്യ യോഗേന നിത്യം യാതി. തം ഈശം ഈഡ്യം അനുകല്പം, ആദ്യം, വിരാജമാനം മൂഢാ ന പശ്യന്തി. യോഗിനസ്തം ഭഗവന്തം സനാതനം പ്രപശ്യന്തി.

**അന്വയാർഥം:**ആ അന്തരാത്മാവാകുന്ന പുരുഷൻ അങ്ഗുഷ്ഠ മാത്രനായി ലിങ്ഗയോഗംകൊണ്ടു നിത്യം സഞ്ചരിക്കുന്നു. ഈശനും, ഈഡ്യനും അനുകല്പനും ആദ്യനും വിരാജമാന

നുമായ അവനെ മൂഢന്മാർ കാണുന്നില്ല. സനാതനനായ ആ ഭഗവാനായ യോഗികൾ കാണുന്നു.

**ഭാഷ്യം:** സ ഏവ സച്ചിദാനന്ദാദ്വിതീയഃ അന്തരാത്മാ സർവ ഭൂതാന്തരാത്മാ പുരുഷഃ പൂർണഃ പരമാത്മാ ലിങ്ഗസ്യ യോഗേന അങ്ഗുഷ്ഠമാത്രഃ അങ്ഗുഷ്ഠമാത്രപരിമാണപരിച്ഛിന്നഃ സൻ യാതി സംസരതി നിത്യം. കസ്മാത് പുനഃ കാരണാത് ലിങ്ഗയോഗേന അങ്ഗുഷ്ഠമാത്രഃ സംസരതി? തത്രാഹ യോ ലിങ്ഗസ്യ യോഗേനാങ്ഗുഷ്ഠമാത്രഃ സംസരതി, തം ഈശം. സർവ-സ്യേശിതാരം ഈഡ്യം സ്തുത്യം അനുകല്പം സർവമനുപ്രവിശ്യ ആത്മനാ കല്പയതീത്യനുകല്പം ആദ്യം ആദൗ ഭവം വിരാജമാനം ദീപ്യമാനം യസ്മാത് മൂഢാ അവിവേകിനോ ദേഹ ദ്വയാത്മാഭിമാനിനോ ന പശ്യന്തി തസ്മാദേവാത്മനോ ബ്രഹ്മ ഭാവാനവഗമാത് സംസരന്തീതി. യമാത്മനമപശ്യന്തഃ സംസരന്തി തം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** സച്ചിദാനന്ദനും അദ്വിതീയനുമാണ് അന്തരാത്മാവ്. സർവഭൂതാന്തരാത്മാവായ പുരുഷൻ പൂർണ നായ പരമാത്മാവ് ലിങ്ഗയോഗംകൊണ്ട് അങ്ഗുഷ്ഠമാത്ര പരിമാണപരിച്ഛിന്നനായി നിത്യം സംസരിക്കുന്നു. ഏതു കാരണത്താലാണ് ലിങ്ഗയോഗംകൊണ്ട് അങ്ഗുഷ്ഠമാത്രനായി സംസരിക്കുന്നത്? പറയുന്നു ലിങ്ഗത്തിന്റെ (ശരീരത്തിന്റെ) യോഗംകൊണ്ടു അങ്ഗുഷ്ഠമാത്രനായി സംസരിക്കുന്ന ഈശൻ സർവത്തിന്റെയും ഈശിതാവാകുന്നു. ഈഡ്യൻ സ്തുത്യനാ കുന്നു. സർവ്വത്തിലും പ്രവേശിച്ച് ആത്മാവായി കല്പിക്കുന്നതു കൊണ്ട് അനുകല്പനാകുന്നു. ആദ്യൻ. ആദിയിൽ ഭവിച്ചവനും വിരാജമാനനുമാകുന്നു. ഇങ്ങനെ ദീപ്യമാനനായ ജ്വലിക്കുന്ന ആത്മാവിനെ ദേഹദ്വയാത്മാഭിമാനികളായ മൂഢന്മാർ അവി വേകികൾ കാണുന്നില്ല. ആത്മാവു (താൻ) ബ്രഹ്മംതന്നെ

യാണെന്നറിയാത്തതുകൊണ്ട് മൂഢന്മാർ സംസാരത്തിൽപെട്ടുഴലുന്നു. യാതൊരാത്മാവിനെ കാണാതെയാണൊ മൂഢന്മാർ സംസാരിക്കുന്നത് ആ സനാതനനായ ഭഗവാനെ യോഗികൾ മാത്രമാണ് കാണുന്നത്.

**ഇന്ദ്രിയങ്ങളും വിഷയങ്ങളും അനർത്ഥഹേതുക്കൾ**

**ഭാഷ്യം:** ഇദാനീം ഇന്ദ്രിയാണാം ച വിഷയാണാം ച അനർഥഹേതുത്വം ദർശയതി.

**ഭാഷ്യാർഥം:** ഇനി ഇന്ദ്രിയങ്ങളുടെയും വിഷയങ്ങളുടെയും അനർത്ഥഹേതുത്വം കാണിച്ചുതരുന്നു

**ഗൂഹന്തി സർപാ ഇവ ഗഹ്വരേഷു**
**ക്ഷയം നീത്വാ സ്വേന വൃത്തേന മർത്യാൻ**
**തേ വിപ്രമുഹ്യന്തി ജനാ നിഗൂഢാ-**
**സ്തൈർദത്താ ഭോഗാ മോഹയന്തേ ഭവായ**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 13**

**അന്വയം:** സ്വേന വൃത്തേന മർത്യാൻ ക്ഷയം നീത്വാ സർപാ ഇവ ഇന്ദ്രിയാണി ഗഹ്വരേഷു ഗൂഹന്തി. തേ നിഗൂഢാ ജനാ വിപ്രമുഹ്യന്തി. തൈഃ ദത്താ ഭോഗാഃ ഭവായ മോഹയന്തേ. യോഗിനഃ തം ഭഗവന്തം സനാതനം പ്രപശ്യന്തി.

**അന്വയാർഥം:**സ്വന്തം വൃത്തംകൊണ്ടു മനുഷ്യരെ ക്ഷയത്തിലേക്കു നയിച്ചിട്ടു സർപങ്ങൾ എന്നപോലെ ഇന്ദ്രിയങ്ങൾ ഗഹ്വരങ്ങളിൽ ഗൂഹനം ചെയ്യുന്നു. വിമൂഢന്മാരായ ആ ജനങ്ങൾ മോഹിച്ചുപോകുന്നു. അവയാൽ ദത്തങ്ങളായ ഭോഗങ്ങൾ വീണ്ടും ഭവത്തിനുവേണ്ടി മോഹിപ്പിക്കുന്നു. യോഗികൾ ആ സനാതനനായ ഭഗവാനെ കാണുന്നു.

**ഭാഷ്യം:** യഥാ സർപാ ഗഹ്വരേഭ്യോ നിഷ്കൃമ്യ സ്വേന വൃത്തേന വിഷപ്രദാനേനേ മർത്യാൻ ക്ഷയം നീത്വാ ഗൂഹന്തി സ്വമാത്മാനം പ്രച്ഛാദയന്തി, ഏവം ഇന്ദ്രിയസർപാഃ ശ്രോത്രാദിഷു ശയനാഃ ശ്രോത്രാദിഭ്യോ നിർഗത്യ സ്വേന വൃത്തേന വിഷയവിഷപ്രദാനേന മർത്യാൻ ക്ഷയം നീത്വാ ഗഹ്വരേഷു ഗൂഹന്തി സ്വമാത്മാനം പ്രച്ഛാദയന്തി; തേ വിപ്രമുഹ്യന്തി വിഷയവിഷാദിഭൂതാഃ വിശേഷേണ മുഹ്യന്തി, വ്യതിരിക്തം കിഞ്ചിന്ന ജാനന്തി ഇത്യർത്ഥഃ. തഥാ ച ശ്രുതിഃ "യഥാ പ്രിയയാ സ്ത്രിയാ സംപരിഷ്വക്തഃ" ഇതി. തൈഃ ഇന്ദ്രിയസർപൈഃ ദത്താഃ ഭോഗാഃ വിഷകല്പാഃ വിഷയാഃ മർത്യാൻ മോഹയന്തോ പുനഃ പുനർമോഹഹേതവോ ഭവന്തി. യദിദം വിഷയൈഃ മോഹനം, തത് ഭവായ ഗർഭജന്മജരാമരണസംസാരായ ഭവതി, യമനവദ്യം അനുകല്പമാദ്യാം അദൃഷ്ട്വാ വിഷയവിഷാന്ധാ മുഹ്യന്തി, തം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** എപ്രകാരമാണോ സർപങ്ങൾ ഗഹ്വരങ്ങളിൽ നിന്നു പുറത്തുവന്ന് സ്വപ്രവർതനമായ വിഷപ്രദാനംകൊണ്ടു മർത്യരെ നശിപ്പിച്ചിട്ടു സ്വാത്മാവിനെ ഗഹ്വരങ്ങളിൽതന്നെ നിഗൂഹനം ചെയ്യുന്നത് അപ്രകാരം ശ്രോത്രാദികളിൽ ശയിക്കുന്ന ഇന്ദ്രിയങ്ങളാകുന്ന സർപങ്ങൾ അവയിൽനിന്നു നിർഗമിച്ചു വിഷയവിഷപ്രദാനമാകുന്ന സ്വപ്രവൃത്തികൊണ്ടു മർത്ത്യന്മാരെ ക്ഷയിപ്പിച്ചിട്ടു ആ ഗഹ്വരങ്ങളിൽതന്നെ ഒളിച്ചിരിക്കുന്നു. വിഷയവിഷം ബാധിച്ച മനുഷ്യർ അത്യന്തം മോഹപരവശരായിത്തീർന്ന് മറ്റൊന്നും അറിയുന്നില്ല. "പ്രിയയായ സ്ത്രീയാൽ നന്നായി പരിഷ്വക്തനാകുന്നതുപോലെ" എന്നു ശ്രുതിയും പറയുന്നു. ആ ഇന്ദ്രിയസർപങ്ങളാൽ ദത്തങ്ങളായ ഭോഗങ്ങൾ വിഷകല്പമായ വിഷയങ്ങൾ മർത്യന്മാരെ മോഹിപ്പിക്കുന്നു. വീണ്ടും വീണ്ടും മോഹഹേതുക്കളാവുകയും ചെയ്യുന്നു. വിഷയങ്ങളാലുള്ള ഈ മോഹനം പ്രലോഭനം

ഭവത്തിനു ഗർഭജന്മജരാമരണരൂപമായ സംസാരത്തിനു കാരണമായിത്തീരുന്നു. അനവദ്യനും അനുകല്പനും ആദ്യനുമായ ഏതു പരമാത്മാവിനെ കാണാതെയാണോ മർത്ത്യന്മാർ വിഷയവിഷാദന്ധന്മാരായി മോഹിക്കുന്നത് ആ സനാതനനായ ഭഗവാനെ യോഗികൾ മാത്രമേ കാണുന്നുള്ളു.

**ജ്ഞാനിയുടെ മോക്ഷസ്വരൂപം**

**ഭാഷ്യം:** ജ്ഞാനിനാം മോക്ഷസ്വരൂപമാഹ

**ഭാഷ്യാർഥം:** ഇനി ജ്ഞാനികളുടെ മോക്ഷസ്വരൂപത്തെ പറയുന്നു.

**അസാധനാ വാപി സസാധനാ വാ**
**സമാനമേതദ്ദൃശ്യതേ മാനുഷേഷു**
**സമാനമേതദമൃതസ്യേതരസ്യ**
**യുക്താസ്തത്ര മധ്വ ഉത്സം സമാപുഃ**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 14**

**അന്വയം:** അസാധനാ വാ സസാധനാ വാ ഭവന്തു, മാനുഷേഷു ഏതത് സമം ദൃശ്യതേ. ഏതത് അമൃതസ്യ ഇതരസ്യ ച സമാനം. യുക്താഃ തത്ര മധ്വ ഉത്സം സമാപുഃ. യോഗിനഃ തം ഭഗവന്തം സനാതനം പ്രപശ്യന്തി.

**അന്വയാർഥം:** അസാധനന്മാരോ സസാധനന്മാരോ ആകട്ടെ. ആ മാനുഷന്മാരിൽ ഇതു സമമായി കാണപ്പെടുന്നു. ഇത് അമൃതത്തിനും ഇതരത്തിനും സമാനമാകുന്നു. യുക്തന്മാർ അവിടെ മധുവിന്റെ ഉത്സത്തെ പ്രാപിക്കുന്നു. സനാതനനായ ആ ഭഗവാനെ യോഗികൾ കാണുന്നു.

**ഭാഷ്യം:** യേ അസാധനാ ശമദമാദിസാധനരഹിതാഃ, യേ ച സാധനയുക്താഃ സസാധനാഃ, തേഷു സമാനം സാധാരണം ആത്മസ്വരൂപം ദൃശ്യതേ മാനുഷേഷു. തഥാ സമാനം അമൃതസ്യ മോക്ഷസ്യ ഇതരസ്യ സംസാരസ്യ സതി ചാസതി ച തേഷാം മധ്യേ യേ യുക്താഃ ശമദമാദിസാധനയുക്താഃ തേ തസ്മിൻ വിഷ്ണോഃ പരമേ പദേ മധ്വഃ മധുനഃ ഉത്സം സമാപുഃ പൂർണാനന്ദം ബ്രഹ്മ സമാപ്നുവന്തീത്യർത്ഥഃ. യം ഉത്സം സമ്പൂർണാനന്ദം യുക്താഃ പ്രാപ്നുവന്തി, തം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** ശമദാമാദിസാധനരഹിതന്മാരാണ് അസാധനന്മാർ; ശമാദിസാധനയുക്തന്മാർ സസാധനന്മാർ. ഇപ്പറഞ്ഞ എല്ലാ മാനവന്മാരിലും സമാനമായ സാധാരണമായ ആത്മസ്വരൂപം കാണപ്പെടുന്നു. അമൃതമായ മോക്ഷത്തിനും മൃത്യുവായ സംസാരത്തിനും അതുപോലെ സമാനമാണത്. അവരുടെ കൂട്ടത്തിൽ യുക്തന്മാർ ശമദമാദിസാധനയുക്തന്മാർ വിഷ്ണുവിന്റെ പരമപദത്തിൽ മധുവിന്റെ ഉത്സം (ഉറവ) പൂർണാനന്ദമായ ബ്രഹ്മത്തെ പ്രാപിക്കുന്നു എന്നർത്ഥം. ഏതൊരു ഉത്സത്തെ സമ്പൂർണാനന്ദത്തെ യുക്തന്മാർ പ്രാപിക്കുന്നുവോ ആ സനാതനനായ ഭഗവാനെ യോഗികൾമാത്രമാണു കാണുന്നത്.

**ഭാഷ്യം:** കിംച

**ഭാഷ്യാർഥം:** മാത്രമല്ല,

**ഉഭൗ ലോകൗ വിദ്യയാ വ്യാപ്യ യാന്തി**
**തദാഹുതം ചാഹുതമഗ്നിഹോത്രം**
**മാ തേ ബ്രാഹ്മീ ലഘുതാമാദധീത**
**പ്രജ്ഞാനം സ്യാന്നാമ ധീരാ ലഭന്തേ**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 15**

**അന്വയം:** തത് ഉഭൗ ലോകൗ വിദ്യയാ വ്യാപ്യ യാന്തി. തത് അഹുതം ച അഗ്നിഹോത്രം ആഹുതം ഭവതി. ബ്രാഹ്മീ വിദ്യാ തേ ലഘുതാം മാ ആദധീത. പ്രജ്ഞാനം ഇതി നാമ സ്യാത്. തത് ധീരാ ലഭന്തേ. യോഗിനഃ തം ഭഗവന്തം സനാതനം പ്രപശ്യന്തി.

**അന്വയാർഥം:** അതു (ബ്രഹ്മം) രണ്ടു ലോകങ്ങളെയും വിദ്യകൊണ്ടു വ്യാപിച്ചിരിക്കുന്നു. അതുകൊണ്ട് അഹുതമായ അഗ്നിഹോത്രവും ആഹുതമായിത്തീരുന്നു. ബ്രാഹ്മിയായ വിദ്യ നിനക്കു ലഘുതയെ ചെയ്യുന്നില്ല. അതിന്റെ പേരാണു പ്രജ്ഞാനം. അതു ധീരന്മാർക്കു ലഭിക്കുന്നു. സനാതനനായ ആ ഭഗവാനെ യോഗികൾ കാണുന്നു.

**ഭാഷ്യം:** ഉഭൗ ലോകൗ ഇഹലോകപരലോകൗ വിദ്യയാ ബ്രഹ്മത്മത്വവിഷയയാ വ്യാപ്യ യാതി തത് പൂർണാനന്ദം ബ്രഹ്മ. യസ്മാദുഭൗ ലോകൗ വിദ്യയാ വ്യാപ്യ യാതി, തസ്മാത് അഹുതം ചാഗ്നിഹോത്രം അനേന ആത്മജ്ഞാനേന ആഹുതം ആഭിമുഖ്യേന ഹുതം ഭവതി, സർവമഗ്നിഹോത്രാദികർമഫലം അനേനൈവ സമ്പാദിതം ഭവതീത്യർത്ഥഃ. യസ്മാദുഭൗ ലോകൗ വിദ്യയാ വ്യാപ്യ യാതി, യസ്മാദഹുതം ചാഗ്നിഹോത്രം ഹുതം ഭവതി, തസ്മാത് മാ തേ തവ ബ്രാഹ്മീ ബ്രഹ്മവിഷയാ വിദ്യാ ലഘുതാം ലഘുത്വം മർത്യഭാവം കർമവത് ആദധീത ന കരോതി. അപി തു, പ്രജ്ഞാനം തമസഃ പാരം പരമാത്മാനം ആത്മത്വേന സംപാദയതി യദാ ബ്രഹ്മവിദ്യാവ്യാപൃതസ്യ പരമത്മാനമാത്മത്വേന അവഗച്ഛതഃ പ്രജ്ഞാനം ഇതി നാമ സ്യാത് ബ്രഹ്മേതി നാമ ഭവതീത്യർഥഃ. തഥാ ച ശ്രുതിഃ '"പ്രജ്ഞാനം ബ്രഹ്മ" ഇതി. തത് പ്രജ്ഞാനം ബ്രഹ്മ ധീരാ ധീമന്തോ ലഭന്തേ. യത് പ്രജ്ഞാനം ബ്രഹ്മ ധീരാ ലഭന്തേ തം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** രണ്ടുലോകങ്ങൾ ഈ ലോകവും പര ലോകവും. ഈ രണ്ടു ലോകങ്ങളെയും ബ്രഹ്മത്മത്വവിഷയമായ വിദ്യയാൽ വ്യാപിച്ചുകൊണ്ടു പൂർണാനന്ദമായ ആ ബ്രഹ്മ യാനംചെയ്യുന്നു. രണ്ടു ലോകങ്ങളെയും വിദ്യയാൽ വ്യാപിച്ചു യാത്രചെയ്യുന്നതുകൊണ്ട് അഹുതമായ ഹോമിക്കപ്പെടാത്ത അഗ്നിഹോത്രവും ഈ ആത്മജ്ഞാനത്താൽ ആഹുതം അഭിമുഖ്യത്തോടുകൂടി ഹുതം ഹോമിക്കപ്പെട്ടതായിത്തീരുന്നു. അഗ്നിഹോത്രാദികർമഫലം മുഴുവൻ ആത്മജ്ഞാനത്തൽ സമ്പാദിതമാകുന്നു എന്നർത്ഥം. രണ്ടു ലോകങ്ങളെയും വിദ്യ യാൽ വ്യാപിച്ചു യാനംചെയ്യുന്നതുകൊണ്ടും, അഹുതമായ അഗ്നിഹോത്രം ഹുതമായിത്തീരുന്നതുകൊണ്ടും ജ്ഞാനിക്കു (നിനക്ക്) ബ്രാഹ്മീ ബ്രഹ്മവിഷയമായ വിദ്യ കർമത്തെപ്പോലെ ലഘുത ലഘുത്വം (മർത്യഭാവം) ഉണ്ടാക്കുകയില്ല. മാത്രമല്ല, പ്രജ്ഞാനത്തെ തമസ്സിനപ്പുറത്തുള്ള പരമത്മാവിനെ ആത്മാ വായി സമ്പാദിക്കുമ്പോൾ പരമാത്മാവിനെ ആത്മവായി (താനായി) അറിയുന്ന ബ്രഹ്മവിദ്യാവ്യാപൃതനു "പ്രജ്ഞാനം" എന്നു നാമമുണ്ടാകും. ബ്രഹ്മമെന്ന നാമമുണ്ടാകുന്നു എന്നർത്ഥം. "പ്രജ്ഞാനം ബ്രഹ്മ" എന്നു ശ്രുതിയും ഉദ്ഘോഷി ക്കുന്നു. ആ പ്രജ്ഞാനരൂപമായ ബ്രഹ്മത്തെ ധീരന്മാർക്കു ധീരന്മാർക്കുമാത്രമേ ലഭിക്കുകയുള്ളു. യാതൊരു പ്രജ്ഞാന മാകുന്ന ബ്രഹ്മത്തെയാണൊ ധീരന്മാർക്കു ലഭിക്കുന്നത് ആ സനാതനനായ ഭഗവാനെ യോഗികൾക്കു മാത്രമേ കാണാൻ കഴിയൂ.

**ഭാഷ്യം:** കിംച

**ഭാഷ്യാർഥം:** മാത്രമല്ല,

## ജ്ഞാനിയുടെ പ്രാണൻ ഗമിക്കുന്നില്ല

**ഏവംരൂപോ മഹാനാത്മാ പാവകം പുരുഷോ ഗിരൻ**
**യോ വൈ തം പുരുഷം വേദ തസ്യേഹാത്മാ ന രിഷ്യതേ**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 16**

**അന്വയം:** ഏവംരൂപഃ സ ആത്മാ മഹാൻ സമ്പദ്യതേ. പാവകം ഗിരൻ യഃ പുരുഷഃ തം പുരുഷം വേദ തസ്യ ഇഹ ആത്മ ന രിഷ്യതേ. യോഗിനഃ സനാതനം തം ഭഗവന്തം പ്രപശ്യന്തി.

**അന്വയാർഥം:** ഏവംരൂപനായ ആ ആത്മാവു മഹാനായി ത്തീരുന്നു. പാവകനെ ഗിരന്നായ ഏതു പുരുഷനാണൊ ആ പരമപുരുഷനെ അറിയുന്നത് അവന് ഈ ദേഹത്തിൽ ആത്മാവു നശിക്കുന്നില്ല. സനാതനനായ ആ ഭഗവാനെ യോഗി കൾക്കേ കാണാൻ കഴിയൂ.

**ഭാഷ്യം:** യഃ ഏവംരൂപഃ പ്രജ്ഞാനൈകരസബ്രഹ്മസ്വരൂപഃ സന്നാസ്തേ, സ ആത്മാ മഹാൻ സമ്പദ്യതേ ബ്രഹ്മൈവ സമ്പദ്യത ഇത്യർഥഃ. പാവകം, അഗ്നിം സർവോപ സംഹർതൃരൂപം കാരണം സകാരണം കാര്യം ഗിരൻ സ്വാത്മനി ഉപസംഹരൻ യോ വൈ തം പുരുഷം ജ്ഞാനൈകരസം പുരുഷം പൂർണം പുരിശയം വേദ "അയമഹമസ്മി" ഇതി സാക്ഷാത് ജാനാതി, തസ്യ പ്രജ്ഞാനരൂപം പരമാത്മാനം ആത്മത്വേന അവഗച്ഛതഃ ഇഹ അസ്മിന്നേവ ദേഹേ ആത്മാ ന രിഷ്യതേ ന വിനശ്യതി, വിദുഷ ഉത്ക്രാന്തേരഭാവാത്, ഉത്ക്രാന്തിനിമിത്തത്വാദ്വിനാശസ്യ. തഥാ ച ശ്രുതിഃ പ്രശ്ന പൂർവകമുത്ക്രാന്ത്യഭാവം ദർശയതി "ഉദസ്മാത് പ്രാണാഃ ക്രാമന്തി ആഹോ നേതി നേതി ഹോവാച യാജ്ഞ വല്ക്യോ$f$ത്രൈവ സമവനീയന്തേ". "ന തസ്യ പ്രാണാ

ഉത്ക്രാമന്തി ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി'യ ഏവം വേദ" ഇതി ച. യം വിദിത്വാ ന രിഷ്യതേ, തം യോതിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** ആരാണോ ഇപ്രകാരം പ്രജ്ഞാനൈകരസ ബ്രഹ്മസ്വരൂപനായി സ്ഥിതിചെയ്യുന്നത് ആ ആത്മാവു മഹാനായിത്തീരുന്നു; ബ്രഹ്മംതന്നെയകുന്നു എന്നർത്ഥം. സർവോപസംഹർതൃരൂപമായ കാരണമാണ് പാവകൻ. സകാരണമായ കാര്യത്തെ സ്വന്തം ആത്മാവിൽ ഉപസംഹരിക്കുന്ന പുരുഷൻ ജ്ഞാനൈകരസനായ പുരുഷനെ പൂർണനും പുരിശയനുമായവനെ അറിയുന്നു. "ഇവൻ ഞാൻ തന്നെയാകുന്നു" (അയമഹമസ്മി) എന്നു പ്രത്യക്ഷത്തിൽ അറിയുന്നു. പ്രജ്ഞാനരൂപമായ പരമാത്മാവിനെ സ്വന്തം ആത്മാവായറിയുന്ന അവന്റെ ആത്മാവ്. ഇഹ ഈ ശരീരത്തിൽ തന്നെ നശിച്ചുപോകുന്നില്ല. വിദ്വാൻ ജ്ഞാനിക്ക് ഉത്ക്രാന്തി ഇല്ല. വിനാശത്തിനു നിമിത്തമാണ് ഉത്ക്രാന്തി. അതുപോലെ ശ്രുതിയും പ്രശ്നോത്തരരൂപേണ ഉത്ക്രാന്തിയുടെ അഭാവം കാണിക്കുന്നു. "ഈ ജ്ഞാനിയുടെ പ്രാണങ്ങൾ ഉത്ക്രമിക്കുന്നോ ഇല്ലയോ? ഇല്ല. ഇല്ലെന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അവ ഇവിടെത്തന്നെ വിലയം പ്രാപിക്കുന്നു." എന്ന്. "ജ്ഞാനിയുടെ പ്രാണൻ ഉത്ക്രമിക്കുന്നില്ല. ബ്രഹ്മജ്ഞാനി ബ്രഹ്മത്തിൽ ലയിച്ചു ബ്രഹ്മമാകുന്നു." എന്നു പറഞ്ഞിരിക്കുന്നു. യാതൊരു ബ്രഹ്മത്തെ അറിഞ്ഞാൽ നാശമില്ലയോ സനാതനായ ആ ഭഗവാനെ യോഗികൾ കാണുന്നു.

**ആത്മാവിനു നാശമില്ല. എന്തുകൊണ്ട്?**

**ഭാഷ്യം:** യസ്മാത് തദ്വിജ്ഞാനാദേവ നാത്മനോ വിനാശഃ

**ഭാഷ്യാർഥം:** ആത്മജ്ഞാനത്താലാണ് ആത്മാവിനു വിനാശമില്ലാത്തത്.

**തസ്മാത് സദാ സത്കൃതഃ സ്യാ**
**ന്ന മൃത്യുരമൃതം കുതഃ**
**സത്യാനൃതേ സത്യസമാനുബന്ധിനീ**
**സതശ്ച യോനിരസതശ്ചൈക ഏവ**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 17**

**അന്വയം:** തസ്മാത് സ സദാ സത്കൃതഃ സ്യാത്. തസ്യ ന മൃത്യുഃ അമൃതം കുതഃ. സത്യാനൃതേ സത്യസമാനുബന്ധിനീ വർതേതേ. സതശ്ച അസതശ്ച യോനിരേക ഏവ. യോഗിനഃ സനാതനം തം ഭഗവന്തം പ്രപശ്യന്തി.

**അന്വയാർഥം:**അതുകൊണ്ട് അവൻ സദാ സത്കൃതനാകുന്നു. അവനു മൃത്യു ഇല്ല. പിന്നെ അമൃതം എങ്ങനെ? സത്യാനൃതങ്ങൾ സത്യസമാനുബന്ധികൾ ആകുന്നു. സത്തിന്റെയും അസത്തിന്റെയും യോനി ഒന്നുതന്നെയാകുന്നു. സനാതനനായ ആ ഭഗവാനെ യോഗികൾ കാണുന്നു.

**ഭാഷ്യം:** സദാ സർവദാ അഹർനിശം സത്കൃതഃ സ്യാത് സച്ചിദാനന്ദാദ്വിതീയബ്രഹ്മാത്മത്വേനാഭിമന്യേത യഃ, സ സദാ സത്കൃതോ ഭവതി:, തസ്യ ന മൃത്യുഃ ജനനമരണലക്ഷണഃ സംസാരോ ന ഭവേത്. അമൃതം കുതഃ മൃത്യു സാപേക്ഷത്വാദമൃതത്വസ്യ തദാഭാവേ കുതഃ പ്രസക്തിഃ? തഥാ ച ശ്രുതിഃ "മൃത്യുർ നാസ്ത്യമൃതം കുതഃ" ഇതി. സത്യാനൃതേ ച വർതേതേ സത്യസമാനുബന്ധിനീ പരമാർത്ഥസത്യമേകം അധിഷ്ഠാനമനുബധ്യ വർതേതേ രജ്ജ്വാമിവ സർപഃ. കഥമേതദവഗമ്യതേ സത്യാനൃതേ സത്യസമാനുബന്ധിനീ ഇതി? തത്രാഹ സതശ്ച ലൗകികസ്യ യോനിഃ കാരണം അസതശ്ച വ്യാവഹാരികസ്യ രജതാദേഃ ഏകമേവ അദ്വിതീയം ബ്രഹ്മ യസ്മാത് പ്രവദന്തി, തസ്മാത് സത്യാനൃതേ സ്വകാരണ

ഭൂതസത്യസമാനുബന്ധിനീ ഇതി. യദാത്മതത്ത്വജ്ഞാനാത്മ കാരണാത് മൃത്യോർവിനാശഃ, യമനുബധ്യ സത്യാനൃതേ പ്രവർതേതേ, തം യോഗിനഃ ഏവ പശ്യന്തി.

**ഭാഷ്യാർഥം:** സദാ സർവദാ അഹർനിശം (രാപ്പകൽ) സത്കൃതനാകുക. സച്ചിദാനന്ദാദ്വിതീയബ്രഹ്മമാണു താനെന്നറി യുന്നവൻ സദാ സത്കൃതനാകുന്നു. അവനു മൃത്യു ജനന മരണലക്ഷണമായ സംസാരം ഉണ്ടാകയില്ല. പിന്നെ അമൃത മെങ്ങനെയുണ്ടാകും. അമൃതത്വം മൃത്യുസാപേക്ഷമാകയാൽ മൃത്യുവിന്റെ അഭാവത്തിൽ അമൃതത്വത്തിനു എങ്ങനെയാണ് പ്രസക്തിയുണ്ടാവുക? "മൃത്യുവില്ലമൃതമെങ്ങനെ?" എന്നു ശ്രുതിയും പറയുന്നു. സത്യാനൃതങ്ങളും സത്യസമാനുബന്ധി കളാകുന്നു. രജ്ജുവിൽ സർപമെന്നപോലെ ഏകമായ പരമാർത്ഥസത്യമെന്ന അധിഷ്ഠാനത്തോടനുബന്ധിച്ചു വർത്തി ക്കുന്നവയാകുന്നു സത്യാനൃതങ്ങൾ. സത്യത്തോട് സമമായി അനുബന്ധിച്ചിരിക്കുന്നു എന്ന് എങ്ങനെ മനസ്സിലാക്കാം? ലൗകികമായ സത്തിന്റെയും വ്യാവഹാരികമായ അസത്തായ രജതാദികളുടെയും യോനി കാരണം ഏകവും അദ്വിതീയവുമായ ബ്രഹ്മംതന്നെയാണെന്നു പറയുന്നതുകൊണ്ടു സത്യവും അനൃതവും സ്വകാരണഭൂതമായ സത്യത്തോടു സമമായി അനുബദ്ധമായിരിക്കുന്നു. യാതൊരാത്മാവിന്റെ തത്ത്വജ്ഞാനം നിമിത്തം മൃത്യുനശിക്കുന്നുവോ, ആ സനാതനനായ ഭഗവാനെ യോഗികൾക്കേ കാണാൻ കഴിയൂ.

**അങ്ഗുഷ്ഠമാത്രഃ പുരുഷോ*f*ന്തരാത്മാ**
**ന ദൃശ്യതേ*f*സൗ ഹൃദയേ നിവിഷ്ടഃ**
**അജശ്ചരോ ദിവാരാത്രമതന്ദ്രിതശ്ച**
**സ തം മത്വാ കവിരാസ്തേ പ്രസന്നഃ 18**

**അന്വയം:** ഹൃദയേ നിവിഷ്ടഃ അങ്ഗുഷ്ഠമാത്രഃ പുരുഷഃ അസൗ അന്തരാത്മാ ന ദൃശ്യതേ. സ അജഃ ചരഃ ദിവാരാത്രമതന്ദ്രിതശ്ച ഭവതി. തം മത്വാ കവിഃ പ്രസന്ന ആസ്തേ.

**അന്വയാർഥം:**ഹൃദയത്തിൽ നിവിഷ്ടനും അങ്ഗുഷ്ഠമാത്രനായ പുരുഷനും ആയ ആ അന്തരാത്മാവു കാണപ്പെടുന്നില്ല. അവൻ അജനും ചരനും ആകുന്നു. ദിവാരാത്രം അതന്ദ്രിതനായി അവനെ മാത്രമറിഞ്ഞ് കവി പ്രസന്നനായി സ്ഥിതിചെയ്യുന്നു.

**ഭാഷ്യം:** ആകാശാദി ദേഹാന്തം ജഗത് സൃഷ്ട്വാ ഹൃദയേ നിവിഷ്ടഃ അജഃ ചരഃ ചരാചരാത്മാ സൻ ന ദൃശ്യതേ സ്വേനാത്മനാ ചിത്സദാനദാദ്വിതീയേന. തം അഹോരാത്രം അതന്ദ്രിതോ ഭൂത്വാ കോശപഞ്ചകേഭ്യഃ നിഷ്ക്രമ്യ സർവാന്തരാത്മനം മത്വാ കവിരാസ്തേ പ്രസന്നഃ കൃതാർത്ഥഃ സന്നിത്യർത്ഥഃ

**ഭാഷ്യാർഥം:** ആകാശാദി ദേഹാന്തമായ ജഗത്തിനെ സൃഷ്ടി ച്ചിട്ടു ഹൃദയത്തിൽ നിവിഷ്ടനും അജനും ചരനും ചരാചരാത്മാവുമായിരിക്കുന്നതുകൊണ്ടു ചിത്സദാനന്ദാദ്വിതീയ മായ സ്വാത്മരൂപത്തിൽ കാണപ്പെടുന്നില്ല. അവനെ അഹോ രാത്രം അതന്ദ്രിതനായി കോശപഞ്ചകങ്ങളിൽനിന്ന് നിഷ്ക്രമിട്ടു സർവാന്തരാത്മാവായി മനനംചെയ്യുന്ന കവി ബ്രഹ്മജ്ഞാനി പ്രസന്നനായി കൃതാർത്ഥനായി സ്ഥിതിചെയ്യുന്നു.

## പ്രപഞ്ചസൃഷ്ടിക്രമം

**തസ്മാച്ച വായുരായാതസ്തസ്മിംശ്ച പ്രലയസ്തഥാ**
**തസ്മാദഗ്നിശ്ച സോമശ്ച തസ്മാച്ച പ്രാണ ആഗതഃ 19**

**തത് പ്രതിഷ്ഠാ തദമൃതം ലോകാസ്തദ്ബ്രഹ്മ തദ്യശഃ**
**ഭൂതാനി ജജ്ഞിരേ തസ്മാത് പ്രലയം യാന്തി തത്ര ച 20**

**അന്വയം:** തസ്മാത് വായുഃ ആയാതഃ തഥാ തസ്മിൻ പ്രലയഃ ച. തസ്മാത് അഗ്നിശ്ച സോമശ്ച പ്രാണശ്ച ആഗതഃ. തത് പ്രതിഷ്ഠാ. തത് അമൃതം. ലോകാഃ. തത് ബ്രഹ്മ. തദ് യശഃ. തസ്മാത് ഭൂതാനി ജജ്ഞിരേ. തത്ര പ്രലയം യാന്തി ച.

**അന്വയാർഥം:**അതിൽനിന്നു വായു വന്നു. അതുപോലെ അതിൽ തന്നെയാണ് പ്രലയവും. അതിൽനിന്ന് അഗ്നിയും സോമനും പ്രാണനും ഉണ്ടായി. അതിലാണ് ലോകങ്ങൾ പ്രതിഷ്ഠിതങ്ങളാകുന്നത്. അത് അമൃതമാകുന്നു. അതാണ് ബ്രഹ്മം. അതാണ് യശസ്സ്. ഭൂതങ്ങൾ അതിൽനിന്നുണ്ടായി; അതിൽതന്നെ ലയിക്കുകയും ചെയ്യുന്നു.

**ഭാഷ്യം:** സർവ്വമിദം ബ്രഹ്മണഃ സകാശാത് ഉദ്ഭൂതം തത്രൈവ ലീയത ഇതി ശ്ലോകദ്വയേനോക്തം; തദേവ വിവൃണോതി

**ഭാഷ്യാർഥം:** ഇതെല്ലാം ബ്രഹ്മത്തിന്റെ സകാശത്തിൽനിന്ന് ഉദ്ഭൂതമായി അവിടെതന്നെ വിലയിക്കുകയും ചെയ്യുന്നു എന്നു ശ്ലോകദ്വയത്താൽ പറയപ്പെട്ടു. അതു തന്നെ വിവരിക്കുന്നു.

**ഉഭൗ ച ദേവൗ പൃഥിവീം ദിവം ച**
**ദിശശ്ച ശുക്രം ഭുവനം ബിഭർതി**
**തസ്മാദ്ദിശഃ സരിതശ്ച സ്രവന്തി**
**തസ്മാത് സമുദ്രാ വിഹിതാ മഹാന്തഃ 21**

**അന്വയം:** ഉഭൗ ദേവൗ പൃഥിവീം ദിവം ച ദിശശ്ച ഭുവനം ച ശുക്രം തദേവ ബിഭർതി. തസ്മാത് ദിശഃ സരിതശ്ച സ്രവന്തി. തസ്മാത് മഹാന്തഃ സമുദ്രഃ വിഹിതാഃ.

**അന്വയാർഥം:**പ്രകാശിക്കുന്ന പൃഥിവിയെയും ദ്യോവിനെയും ദിക്കുകളെയും ഭുവനത്തെയും ശുക്രമായ അതാണ് ഭരിക്കുന്നത്. അതിൽനിന്നു ദിക്കുകളും സരിത്തുകളും സ്രവിക്കുന്നു. അതിൽനിന്നാണ് മഹാസമുദ്രങ്ങൾ വിഹിതങ്ങളായത്.

**ഭാഷ്യം:** സ്പഷ്ടഃ ശ്ലോകാർഥഃ. ഇദാനീം ബ്രഹ്മണോ$f$ നന്തത്വം കഥയതി –

**ഭാഷ്യാർഥം:** ശ്ലോകാർഥം സ്പഷ്ടമാണ്. ഇനി ബ്രഹ്മത്തിന്റെ അനന്തത്വത്തെ പറയുന്നുഃ

### അനന്തമാണ് ബ്രഹ്മം

**യഃ സഹസ്രം സഹസ്രാണാം പക്ഷാനഹൃത്യ സംപതേത്.**
**നാന്തം ഗച്ഛേത് കാരണസ്യ യദ്യപി സ്യാന്മനോജവഃ**
**യോഗിനസ്തം പ്രപശ്യന്തി ഭഗവന്തം സനാതനം 22**

**അന്വയം:** യഃ പുരുഷഃ സഹസ്രാണാം സഹസ്രം പക്ഷാൻ അഹൃത്യ സംപതേത്, യദ്യപി അസൗ മനോജവഃ സ്യാത് തസ്യ കാരണസ്യ അന്തം ന ഗച്ഛേത്. യോഗിനഃ സനാതനം തം ഭഗവന്തം പശ്യന്തി.

**അന്വയാർഥം:** യാതൊരു പുരുഷനാണോ സഹസ്രങ്ങളുടെ സഹസ്രം പക്ഷങ്ങൾ ആർജിച്ചു സമ്പതിക്കുന്നത് അവൻ മനോജവനായാൽപോലും കാരണമായ അതിന്റെ (ബ്രഹ്മത്തിന്റെ) അന്തത്തിലെത്തുകയില്ല. യോഗികൾ സനാതനനായ ആ ഭഗവനെ കാണുന്നു.

**ഭാഷ്യം:** യഃ പുരുഷഃ സഹസ്രാണാം സഹസ്രം പക്ഷാൻ ആഹൃത്യ ആത്മനഃ പക്ഷാൻ കൃത്വാ സംപതേത് അനേകശഃ കോടികല്പമപി പുരുഷോ നാന്തം ഗച്ഛേത് കാരണസ്യ

സർവകാരണസ്യ പരമാത്മനഃ, യദ്യപി അസൗ മനോജവഃ സ്യാത് തഥാപി തസ്യാന്തം ന ഗച്ഛേത്. യസ്മാദന്തം ന ഗച്ഛേത്, തസ്മാത് അനന്തഃ പരമാത്മാ ഇത്യർഥഃ. യോ*f*നന്തഃ പരമാത്മാ തം യോഗിന ഏവ പശ്യന്തി.

**ഭാഷ്യാർഥം:** ഒരു പുരുഷനും പരസഹസ്രം പക്ഷങ്ങളുണ്ടാക്കി അനേകകോടി കല്പങ്ങൾ മനോജവനായി പറന്നാലും സർവകാരണമായ പരമാത്മാവിന്റെ അന്തം കാണാൻ സാധ്യമല്ല. അന്തത്തിലെത്താൻ കഴിയാത്തതുകൊണ്ട് അനന്തനാണു പരമാത്മാവ്. അനന്തനായ ആ പരമാത്മാവിനെ യോഗികൾ മാത്രമേ കണുന്നുള്ളൂ.

**ഭാഷ്യം:** കിംച

**ഭാഷ്യാർഥം:** മാത്രമല്ല

**അദർശനേ തിഷ്ഠതി രൂപമസ്യ**
**പശ്യന്തി ചൈനം സുസമിദ്ധസത്ത്വാ:**
**ഹീനോ മനീഷീ മനസാഭിപശ്യേദ്**
**യ ഏനം വിദുരമൃതാസ്തേ ഭവന്തി 23**

**അന്വയം:** അസ്യ രൂഹം അദർശനേ തിഷ്ഠതി. സുസമിദ്ധസത്ത്വാ ഏനം പശ്യന്തി ച. ഹീനോ മനീഷീ മനസാ അഭിപശ്യേത്. യേ ഏനം വിദുഃ തേ അമൃതാ ഭവന്തി.

**അന്വയാർഥം:** ഇവന്റെ രൂപം അദർശനത്തിൽ നില്ക്കുന്നു. സുസമിദ്ധസത്ത്വന്മാർ ഇവനെ കാണുകയും ചെയ്യുന്നു. ഹീനനായ മനീഷി മനസ്സുകൊണ്ടു കാണുന്നു. ഇവനെ അറിയുന്നവർ അമൃതന്മാരായിത്തീരുന്നു.

**ഭാഷ്യം:** അദർശനേ ദർശനായോഗ്യേ വിഷയേ തിഷ്ഠതി രൂപമസ്യ പരമാത്മനഃ. തഥാച ശ്രുതിഃ "ന സംദൃശേ തിഷ്ഠതി രൂപമസ്യ" ഇതി. പശ്യന്തി ചൈനം സുസമിദ്ധസത്ത്വാഃ യദ്യപി ദർശനായോഗ്യേ തിഷ്ഠതി, തഥാപി പരമാത്മാനം പശ്യന്തി തേ. കേ? സുസമിദ്ധസത്ത്വാഃ സുഷ്ഠു സമിദ്ധം സമ്യഗ്ദീപ്തം യദന്തഃകരണം യജ്ഞാദിഭിഃ വിമലീകരണദ്വാരേണ യേഷാം, തേ സുസമിദ്ധസത്ത്വാഃ. യസ്മാദേവം തസ്മാത് ഹീനോ രാഗ ദ്വേഷാദിമലരഹിതോ വിശുദ്ധസത്ത്വോ മനീഷി മനസാഭി പശ്യേത്. യേ ഏനം പരമാത്മാനം വിദുഃ അഹമസ്മീതി അമൃതാ അമരണധർമാണോ ഭവന്തി തേ.

**ഭാഷ്യാർഥം:** ഈ പരമാത്മാവിന്റെ രൂപം അദർശനത്തിൽ ദർശനായോഗ്യമായ വിഷയത്തിൽ സ്ഥിതിചെയ്യുന്നു. "ഇവന്റെ രൂപം സംദൃശത്തിൽ നില്ക്കുന്നില്ല" എന്നു ശ്രുതിയും പറയുന്നു. ദർശനായോഗ്യത്തിൽ നില്ക്കുന്നു എങ്കിലും സുസമിദ്ധ സത്ത്വന്മാർ സുസമിദ്ധമായ സമ്യഗ് ദീപ്തമായ യജ്ഞാദി കളാൽ വിമലീകൃതമായ അന്തഃകരണത്തോടുകൂടിയവരാണു സുസമിദ്ധസത്ത്വന്മാർ. അതുകൊണ്ടു ഹീനനായ രാഗദ്വേഷാദി മലരഹിതനും വിശുദ്ധസത്ത്വനുമായ മനീഷി ബുദ്ധിമാൻ മനസ്സുകൊണ്ടു കാണുന്നു, ഞാൻതന്നെയാണീ പരമത്മവെന്നു ആരാണോ അറിയുന്നത് അവർ അമൃതന്മാർ മരണധർമ്മ മില്ലാത്ത അമർത്യന്മാരാകുന്നു.

**ഇമം യഃ സർവഭൂതേഷു ആത്മാനമനുപശ്യതി**
**അന്യത്രാന്യത്ര യുക്തേഷു സ കിം ശോചേത്തതഃ പരം 24**

**അന്വയം:** ഇമം ആത്മനം യഃ സർവഭൂതേഷു അനുപശ്യതി, സഃ അന്യത്ര അന്യത്ര യുക്തേഷു തതഃപരം കിം ശോചേത്?

**അന്വയാർഥം:** ഈ അത്മാവിനെ ആരാണോ സർവ്വഭുത ങ്ങളിലും കാണുന്നത് അവൻ അന്യത്രാന്യത്ര യുക്തന്മാരിൽ ശോകമുള്ളവനാകുമോ?

**ഭാഷ്യം:** ഇമം സർവാന്തരം സർവഭൂതേഷു സർവപ്രാണിഷു ആത്മാനം യഃ അനുപശ്യതി. കഥംഭൂതേഷ്വനുപശ്യതി അന്യത്രാന്യത്ര ദേഹേന്ദ്രിയാദിയുക്തേഷു ശരീരാദ്യഭിമാനിഷു. സഃ കിം ശോചേത് തതഃ പരം സർവഭൂതേഷു സ്വാത്മാനം പശ്യൻ തതഃ പരം കിമർഥമനുശോചതി സർവഭൂതസ്ഥമാത്മാ നമനുപശ്യൻ കൃതാർഥത്വാത് നാനുശോചതീത്യർഥഃ. തഥാ ച ശ്രുതിഃ "തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ" ഇതി.

**ഭാഷ്യാർഥം:** സർവാന്തരനായ സർവഭൂതങ്ങളിലും! (സർവപ്രാണികളിലും) വർത്തിക്കുന്ന ഈ ആത്മാവിനെ ആരാണോ കാണുന്നത് അവനു ശോകമുണ്ടാകുമോ? എങ്ങനെ യുള്ളവരിലാണു ശോകം കാണുക? മറ്റുള്ള ദേഹേന്ദ്രിയാദി യുക്തരായ ശരീരാദ്യഭിമാനികളിൽ. അതുകൊണ്ടു സർവഭൂത ങ്ങളിലും സ്വാത്മാവിനെ കാണുന്നവർ എന്തിനാണ് അനുശോചി ക്കുന്നത്? സർവഭുതസ്ഥമായ ആത്മവിനെ കാണുന്നവൻ കൃതാർഥനാകുന്നത്കൊണ്ടു അനുശോചിക്കുന്നില്ല എന്നർഥം. "ഏകത്വം കാണുന്നവനു ശോകവും മോഹവും ഉണ്ടാകുന്നതെ ങ്ങനെ" എന്നു ശ്രുതിയും പറയുന്നു.

**അഹം ബ്രഹ്മാസ്മി**

**ഭാഷ്യം:** തദേവാഹ

**ഭാഷ്യാർഥം:** അതുതന്നെ പറയുന്നു

**യഥോദപാനേ മഹതി സർവതഃ സംപ്ലുതോദകേ**

**ഏവം ഭൂതേഷു സർവേഷു ബ്രാഹ്മണസ്യ വിശേഷതഃ 25**

**അന്വയം:** യഥാ സർവതഃ സംപ്ലുതോദകേ മഹതി ഉദപാനേ (കൃതകൃത്യസ്യ അർഥോ നാസ്തി) തഥാ സർവേഷു ഭൂതേഷു ആത്മാനം പശ്യതഃ ബ്രാഹ്മണസ്യ വിശേഷതഃ കിഞ്ചിദപി നാസ്തി.

**അന്വയാർഥം:** എപ്രകാരമാണോ സർവതഃ സംപ്ലുതോദക മായ ഉദപാനത്തിൽ കൃതകൃത്യനായവനു മറ്റൊന്നുമാവശ്യമില്ലാ ത്തത് അതുപോലെ സർവഭൂതങ്ങളിലും ആത്മവിനെ ദർശി ക്കുന്ന ബ്രാഹ്മണനു വിശേഷിച്ചൊന്നും ലഭിക്കാനില്ല.

**ഭാഷ്യം:** യഥാ സർവതഃ സംപ്ലുതോദകേ മഹത്യുദപാനേ കൃതകൃത്യസ്യ അർഥോ നാസ്തി, ഏവം സർവേഷു ഭൂതേഷു ആത്മാനം പശ്യതഃ ബ്രാഹ്മണസ്യ വിശേഷതഃ ന കിഞ്ചിദപി പ്രയോജനം വിദ്യത ഇത്യർഥഃ. തഥാ ചാഹ ഭഗവാൻ വാസുദേവഃ "ന ചാസ്യ സർവഭൂതേഷു കശ്ചിദർഥവ്യപാശ്രയഃ" ഇതി.

**ഭാഷ്യാർഥം:** എപ്രകാരമണോ സർവ്വത്ര ജലം നിറഞ്ഞ മഹത്തായ ഉദപാനത്തിൽ കൃതകൃത്യനായവനു മറ്റൊന്നും ആവശ്യമില്ലാത്തത് അതുപോലെ സർവഭൂതങ്ങളിലും ആത്മാ വിനെ കാണുന്ന ബ്രഹ്മജ്ഞാനിക്കും വിശേഷിച്ച് ഒരു പ്രയോജനവും നേടാനില്ല എന്നർഥം. "ഇവനു സർവഭുത ങ്ങളിലും ഒന്നിനുവേണ്ടിയും ആശ്രയിക്കേണ്ടിവരുന്നില്ല, നേടേണ്ടതായിട്ടൊന്നുമില്ല" എന്നു ഭഗവാൻ വാസുദേവനും പറയുന്നു.

**ഭാഷ്യം:** ഇദാനീം ഉക്തസാർഥസ്യ ദ്രഢിമ്നേ വാമദേവാദി വത് സ്വാനുഭവം ദർശയതി

**ഭാഷ്യാർഥം:** ഇനി പറഞ്ഞ കാര്യത്തിന്റെ ഉറപ്പിനുവേണ്ടി വാമദേവാദികളെപ്പോലെ സ്വാനുഭവം കാണിക്കുന്നു

**അഹമേവാസ്മി വോ മാതാ പിതാ പുത്രോƒസ്മ്യഹം പുനഃ**
**ആത്മാഹമസ്മി സർവസ്യ യച്ച നാസ്തി യദസ്തിച 26**

**അന്വയം:** ഹേ ധൃതരാഷ്ട്ര, വോ മാതാ അഹമേവാസ്മി. പിതാ അഹമേവ. പുത്രോƒപി അഹമസ്മി. യന്നാസ്തി, യദസ്തി ച സർവസ്യാസ്യ ആത്മാ അഹമസ്മി.

**അന്വയാർഥം:** അല്ലയോ ധൃതരാഷ്ട്ര, തങ്കളുടെ മാതാവു ഞാനാണ്. പിതാവും ഞാൻതന്നെ. പുത്രനും ഞാൻതന്നെ. ഇല്ലാത്തതും ഉള്ളതുമായ സർവത്തിന്റെയും ആത്മാവും ഞാനാകുന്നു.

**ഭാഷ്യം:** ഹേ ധൃതരാഷ്ട്ര, അഹമേവാസ്മി വോ യുഷ്മാകം മാതാ ജനയിത്രീ. പിതാ അപി അഹമേവ. യുഷ്മാകം പുത്രോƒസ്മി ദുര്യോധനാദിരഹമസ്മി. കിം ബഹുനാ? ആത്മാഹമസ്മി സർവസ്യ പ്രാണിജാതസ്യ യച്ച നാസ്തി യദസ്തി ച, തസ്യാഹമേവ ആത്മാ.

**ഭാഷ്യാർഥം:** ഹേ ധൃതരാഷ്ട്ര, ഞാൻ തന്നെയാണു തങ്കളുടെ മാതാവ് ജനയിത്രി. പിതാവും ഞാൻ തന്നെയാണ്. താങ്കളുടെ പുത്രന്മാരായ ദുര്യോധനാദികളും ഞാനാകുന്നു. എന്തിനേറെ പറയുന്നു. ഉള്ളതും ഇല്ലാത്തതുമായ എല്ലാ പ്രാണിജാലത്തിന്റെയും ആത്മാവു ഞാനാകുന്നു.

**ഭാഷ്യം:** ഏവം താവദാധിഭൗതികപിത്രാദികം ദർശിതം. അഥേദാനീം ആധിദൈവിക പിത്രാദിഭാവം ദർശയതി

**ഭാഷ്യാർഥം:** ഇങ്ങനെ ആധിഭൗതികമായ പിത്രാദിഭാവം കാണിച്ചു കഴിഞ്ഞു. ഇനി ആധിദൈവികമായ പിത്രാദിഭാവത്തെ കാണിക്കുന്നു.

**പിതാമഹോ$f$സ്മി സ്ഥവിരഃ പിതാ പുത്രശ്ച ഭാരത**
**മമൈവ യൂയമാത്മസ്ഥാ ന മേ യൂയം ന ചാപ്യഹം 27**

**അന്വയം:** ഹേ ഭാരത, സ്ഥവിര: പിതാമഹോസ്മി. പിതാ പുത്രശ്ച അഹമസ്മി. മമൈവ ആത്മസ്ഥാ യൂയം ഭവഥ. യൂയം ന മേ ആത്മനി വ്യവസ്ഥിതാഃ. അഹം യുഷ്മാസു അപി ന വ്യവസ്ഥിതഃ.

**അന്വയാർഥം:** ഹേ ഭാരത, സ്ഥവിരനായ പിതാമഹൻ ഞാനാകുന്നു. പിതാവും പുത്രനും ഞാൻതന്നെ. നിങ്ങളെല്ലാം എന്റെ ആത്മാവിൽ സ്ഥിതിചെയ്യുന്നു. പരമാർഥത്തിൽ നിങ്ങളെല്ലാം എന്റെ ആത്മാവിൽ വ്യവസ്ഥിതരല്ല. അതുപോലെ ഞാൻ നിങ്ങളിലും വ്യവസ്ഥിതനല്ല.

**ഭാഷ്യം:** പിതാമഹോ$f$സ്മി സ്ഥവിരഃ വൃദ്ധഃ ഇന്ദ്രാദേഃ പിതാമഹഃ അനാദിസിദ്ധഃ പരമാത്മാ സോ$f$പ്യഹമേവ. യഃ പിതാ ഇന്ദ്രാദേഃ ഹിരണ്യഗർഭഃ, സോ$f$പ്യഹമേവ. തഥാ മമൈവ യൂയമാത്മാസ്ഥാഃ. ഏവം യൂയം സർവേ പരമാർഥതോ ന മേ ആത്മനി വ്യവസ്ഥിതാഃ, ന ചാപ്യഹം യുഷ്മാസു വ്യവസ്ഥിതഃ. തഥാ ചാഹ ഭഗവാൻ "മത്സ്ഥാനി സർവഭൂതാനി" ഇതി.

**ഭാഷ്യാർഥം:** ഇന്ദ്രാദികളുടെ വൃദ്ധനായ പിതാമഹൻ അനാദിസിദ്ധനായ പരമാത്മാവു ഞാൻ തന്നെയാകുന്നു. ഇന്ദ്രാദികളുടെ പിതാവായ ഹിരണ്യഗർഭനും ഞാൻതന്നെ. അതു പോലെ നിങ്ങളെല്ലാം എന്റെ ആത്മസ്ഥന്മാരാകുന്നു. ഇങ്ങനെ നിങ്ങളെല്ലാം പരമാർഥത്തിൽ എന്റെ ആത്മാവിൽ വ്യവസ്ഥിത

രല്ല. നിങ്ങളായിട്ട്; ഞാൻ നിങ്ങളിലും വ്യവസ്ഥിതനല്ല. "സർവഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നു" എന്നു ഭഗവാനും പറയുന്നു.

**ഭാഷ്യം:** യദ്യപി ന മമ ആത്മനി യൂയം വ്യവസ്ഥിതാഃ, ന ചാപ്യഹം യുഷ്മാസു വ്യവസ്ഥിതഃ, തഥാപി

**ഭാഷ്യാർഥം:** നിങ്ങൾ എന്റെ ആത്മാവിൽ വ്യവസ്ഥിതന്മാരല്ല. നിങ്ങളിൽ ഞാനും വ്യവസ്ഥിതനല്ല. എങ്കിലും,

**ആത്മൈവ സ്ഥാനം മമ ജന്മ ചാത്മാ**
**ഓതപ്രോതോ$f$ഹമജരപ്രതിഷ്ഠഃ**
**അജശ്ചരോ ദിവാരാത്രമതന്ദ്രിതോ$f$ഹം**
**മാം വിജ്ഞായ കവിരാസ്തേ പ്രസന്നഃ 28**

അണോരണീയാൻ സുമനാഃ സർവഭൂതേഷ്വവസ്ഥിത:
പിതരം സർവഭൂതാനാം പുഷ്കരേ നിഹിതം വിദുഃ 29

**അന്വയം:** ആത്മൈവ മമ സ്ഥാനം. ജന്മ ച ആത്മാ ഭവതി. ഓതപ്രോതോ$f$ഹമേവ അജരപ്രതിഷ്ഠഃ. അഹം അജശ്ചരോ. ദിവാരാത്രം അതന്ദ്രിതഃ അഹമസ്മി. മാം വിജ്ഞായ കവിരാസ്തേ പ്രസന്നഃ. അണോഃ അണീയാൻ സുമനാഃ സർവഭൂതേഷു അവസ്ഥിതഃ ആത്മാഹമേവ. സർവഭൂതാനാം പിതരം പുഷ്കരേ നിഹിതം വിദുഃ.

**അന്വയാർഥം:** ആത്മാവാണ് എന്റെ സ്ഥാനം. ജന്മവും ആത്മാവുതന്നെ. ഓതപ്രോതനും അജരപ്രതിഷ്ഠനും ഞാനാകുന്നു. അജനും ചരനും ദിവാരാത്രം അതന്ദ്രിതനും ഞാൻ തന്നെ. എന്നെ അറിഞ്ഞിട്ടു കവി പ്രസന്നനായിത്തീരുന്നു. അണുവിനെക്കാൾ അണീയാനും സുമനസ്സും സർവഭൂതങ്ങളിലും അവസ്ഥിതനായ ആത്മാവും ഞാൻതന്നെയാകുന്നു.

സർവഭൂതങ്ങളുടെയും പിതാവു പുഷ്കരത്തിൽ നിഹിതനാണെന്നറിയുന്നു.

**ഭാഷ്യം:** ആത്മൈവ സ്ഥാനം ആത്മൈവാശ്രയഃ ജന്മ ചാത്മാ അസ്മാദേവാത്മനഃ സർവം സമുത്പന്നം. തഥാ ച ശ്രുതിഃ "ആത്മൈവേദം സർവം" ഇതി. ഓതപ്രോതോ*f*ഹമേവ ഓതപ്രേതരൂപേണ വ്യവസ്ഥിതിഃ ജഗദാത്മാ യുഷ്മാകം ജനയിതാ അജരപ്രതിഷ്ഠ അജരേ ജരാമരണവർജിതേ സ്വേ മഹിമ്നി തിഷ്ഠതീത്യജരപ്രതിഷ്ഠഃ. തഥാ ച ശ്രുതിഃ "സ ഭഗവഃ കസ്മിൻ പ്രതിഷ്ഠിതഃ സ്വേ മഹിമ്നീതി യദി വാ ന മഹിമ്നി" ഇതി.

അണോഃ സൂക്ഷ്മാത് അണീയാൻ സൂക്ഷ്മതരഃ സുമനാഃ ശോഭനം രാഗദ്വേഷമദമാത്സര്യശോകമോഹദിധർമവർജിതം കേവലം ചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മാകാരം മനോ യസ്യേതി സുമനാഃ, സർവഭൂതേഷു സർവേഷു പ്രാണിഷു ഹൃദയകമലമധ്യേ അഹമേവ അവസ്ഥിത ആത്മതയാ.

**ഭാഷ്യാർഥം:** ആത്മാവുതന്നെയാണു എന്റെ സ്ഥാനം. ആത്മാവുതന്നെയാണ് ആശ്രയമായ ജന്മം. എല്ലാം ആത്മാവിൽ നിന്ന് ഉദ്ഭവിച്ചു. "ആത്മാവുതന്നെയാണിതെല്ലാം" എന്നു ശ്രുതിയും പറയുന്നു. ഓതവും പ്രോതവും ഞാൻതന്നെ. ഓതപ്രോതരൂപേണ (ഊടുംപാവുമായി) വ്യവസ്ഥിതനും ജഗദാത്മാവും നിങ്ങളുടെ ജനയിതാവും അജരപ്രതിഷ്ഠനും അജരത്തിൽ ജരാമരണവർജിതമായ സ്വന്തം മഹിമയിൽ സ്ഥിതിചെയ്യുന്നവനാണ് അജരപ്രതിഷ്ഠൻ ആകുന്നു. "ഭഗവൻ, ആ പരമാത്മാവ് എവിടെ പ്രതിഷ്ഠിതനായിരിക്കുന്നു. സ്വന്തം മഹിമയിലോ അഥവാ മഹിമയില്ലായ്കയിലോ" എന്നു ശ്രുതിയും പറയുന്നു.

സൂക്ഷ്മമായ അണുവിനെക്കാൾ സൂക്ഷ്മതരനും സുമനസ്സും ശോഭനമായ രാഗദ്വേഷമദമാത്സര്യശോകമോഹാദിധർമവർജിത വും കേവലവും ചിത്സദാനന്ദാദ്വിതീയബ്രഹ്മാത്മാകാരവും ആയ മനസ്സുള്ളവനാണ് സുമനസ്സ് സർവഭൂതങ്ങളിലും സർവപ്രാണി കളിലും ഹൃദയകമലമധ്യത്തിൽ ആത്മാവയി സ്ഥിതിചെയ്യുന്നത് ഞാനാകുന്നു.

**ഭാഷ്യം:** ഏവം താവത് സ്വാനുഭവോ ദർശിതഃ. ഇദാനീം ന കേവലമസ്മാകമനുഭവ ഏവാത്ര പ്രമാണം; അന്യേ*ƒ*പ്യേവമേവ അവഗച്ഛന്തീത്യാഹ, പിതരം സർവഭൂതാനാം പുഷ്കരേ നിഹിതം വിദുഃ ഇതി. യേ*ƒ*ന്യേ സനകസനന്ദനവാമദേവാദയോ ബ്രഹ്മ വിദഃ തേ*ƒ*പി പിതരം സർവഭൂതാനാം സർവപ്രാണിനാം പിതാ ജനയിതാ യഃ പരമേശ്വരഃ, തം പുഷ്കരേ ഹൃത്പുണ്ഡരീകമധ്യേ നിഹിതം വിദുഃ, പരമാത്മാനമാത്മത്വേനാവഗച്ഛന്തീത്യർഥഃ. തഥാ ച ശ്രുതിസ്തേഷാമനുഭവം ദർശയതി "തദ്ധൈതത്പശ്യന്നൃഷിർ വാമദേവഃ പ്രതിപേദേ*ƒ*ഹം മനുരഭവം സൂര്യശ്ച" ഇതി ബൃഹദാരണ്യകേ. "ഏതത്സാമ ഗായന്നാസ്തേ" ഇതി തൈത്തിരീ യകേ സാമഗാനേന സ്വാനുഭവോ ദർശിത ആത്മനഃ കൃതാർഥത്വ ദ്യോതനാർഥം. തഥാ ഛാന്ദോഗ്യേ*ƒ*പി "തദ്ധാസ്യ വിജജ്ഞാ വിതി" ഇതി. തലവകാരേ ച "അഹമന്നം" ഇത്യാദിനാ വിദുഷഃ സ്വാനുഭവോ ദർശിതഃ. തത്രൈതേ ശ്ലോകോ ഭവന്തി –

"നിത്യശുദ്ധബുദ്ധമുക്തഭാവമീശമാത്മനാ
ഭാവയൻ ഷഡിന്ദ്രിയാണി സന്നിയമ്യ നിശ്ചലഃ

അസ്തി വസ്തു ചിദ്ഘനം ജഗത്പ്രസൂതികാരണം
ന നശ്വരം തദുദ്ഭാവം ജഗത്തമോനുദം ച യത്

തത്പദൈകവാചകം സദാമൃതം നിരഞ്ജനം
ചിത്തവൃത്തിദൃക്സുഖം തദസ്മ്യഹം തദസ്മ്യഹം" ഇതി.

**ഭാഷ്യാർഥം:** ഇങ്ങനെ സ്വാനുഭവം ദർശിതമായി. ഇനി നമ്മുടെ അനുഭവം മാത്രമല്ലിവിടെ പ്രമാണം, മറ്റുള്ളവരും ഇപ്രകാരം തന്നെയാണു മനസ്സിലാക്കിയിട്ടുള്ളത് എന്നു പറയുന്നു, "സർവഭൂതങ്ങളുടെയും പിതാവു പുഷ്കരത്തിൽ നിഹിതനാണെന്നറിയുന്നു."

സനകൻ സനന്ദനൻ, വാമദേവൻ തുടങ്ങിയ മറ്റു ബ്രഹ്മണവിത്തുകളാണിതു പറയുന്നത്. സർവഭൂതങ്ങളുടെയും സർവപ്രാണികളുടെയും പിതാവ് ജനയിതാവ് ആയ ആ പരമേശ്വരൻ പുഷ്കരത്തിൽ ഹൃത്പുണ്ഡിരീകമധ്യത്തിൽ നിഹിതനാണെന്ന് അവർ അറിയുന്നു. പരമാത്മാവുതന്നെയാണ് ആത്മാവെന്ന്(താനെന്ന്) അറിയുന്നു എന്നർഥം. അതുപോലെ ശ്രുതിയും അവരുടെ അനിഭവത്തെ കാണിച്ചുതരുന്നു "ഋഷിയായ വാമദേവൻ ബ്രഹ്മത്തെ ദർശിച്ചിട്ടു താൻ മനുവായിരുന്നു, സൂര്യനായിരുന്നു എന്നറിഞ്ഞു" എന്നു ബൃഹദാരണ്യകോപനിഷത്തിൽ പറഞ്ഞിരിക്കുന്നു. "ബ്രഹ്മം സാമം ഗാനം ചെയ്തുകൊണ്ടിരിക്കുന്നു" എന്നു വൈത്തിരീയക ത്തിൽ സ്വാത്മാവിന്റെ കൃതാർഥത്വം ദ്യോതിപ്പിക്കുന്നതിനു വേണ്ടി സാമഗാനത്താൽ സ്വാനുഭവം ദർശിതമായിരിക്കുന്നു. "ആ ബ്രഹ്മത്തെ അറിഞ്ഞു" എന്നു ഛാന്ദോഗ്യത്തിലും പറഞ്ഞിരിക്കുന്നു. തലവകാരത്തിലും "ഞാനന്നം" എന്നു തുടങ്ങിയ വാക്യങ്ങളാൽ വിദ്വാന്റെ സ്വാനുഭവം ദർശിത മായിരിക്കുന്നു. ഇവിടെ കാണപ്പെടുന്ന ശ്ലോകങ്ങളുടെ ആശയം "നിത്യശുദ്ധവും നിത്യബുദ്ധവും നിത്യമുക്തവുമായ ഭാവത്തോടു കൂടിയ ഈശനെ, ഷഡിന്ദ്രിയങ്ങളെയും നിയന്ത്രിച്ചിട്ടു നിശ്ചലനായിരുന്ന് ആത്മാവായി ഭാവനചെയ്യുന്നു ചിദ്ഘനവും ജഗത്പ്രസൂതികാരണവും അനശ്വരവും ജഗത്കാരണവും ജഗത്തമോനുദവുമായ സദ് വസ്തുവാണു ബ്രഹ്മം. "തത്" എന്ന ഒരേ ഒരു വാചകപദത്തോടുകുടിയതും സദാ അമൃതമയവും

നിരഞ്ജനവും ചിത്തവൃത്തിദൃക്സുഖവുമായ ബ്രഹ്മം തന്നെയാണു ഞാൻ, ബ്രഹ്മം തന്നെയാണു ഞാൻ. "അഹം ബ്രഹ്മാസ്മി".

**നാലാമധ്യായം സമാപ്തം**

**ഓം പുർണമദഃ പൂർണമിദം പൂർണാത് പൂർണമുദച്യതേ**
**പൂർണസ്യ പൂർണമാദായ പൂർണമേവാവശിഷ്യതേ**

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**

**സനത്സുജാതീയഭാഷ്യാർഥം സമ്പൂർണം.**

**സനത്സുജാത കൃപയാൽ ജ്ഞാന ബ്രാഹ്മണനാകയാൽ**
**സനത്സുജാതീയഭാഷ്യം ഭാഷയായിട്ടു ചൊല്ലിനേൻ**

**ശുഭം**

## ഗ്രന്ഥകാരന്റെ മറ്റുകൃതികൾ

**സംസ്കൃതം**

ജ്ഞാനം ശ്രീനാരായണഗുരുഃ (അനുവാദഃ)
മാതാ (കവിതാസമാഹാരഃ)
വേദാധികാരനിരുപണം ശ്രീ ചട്ടമ്പിസ്വാമികൾ (അനുവാദഃ)
ജീവകാരുണ്യനിരുപണം ശ്രീ ചട്ടമ്പിസ്വാമികൾ (അനുവാദഃ)
അദ്വൈതചിന്താപദ്ധതിഃ ശ്രീ ചട്ടമ്പിസ്വാമികൾ (അനുവാദഃ)
നിജാനന്ദവിലാസഃ ശ്രീ ചട്ടമ്പിസ്വാമികൾ (അനുവാദഃ)
ശ്രീവല്കലേശസുപ്രഭാതം
ശ്രീപദ്മനാഭസുപ്രഭാതം
ശ്രീ ഗുരുവാതാലയേശസുപ്രഭാതം
ദർശനമാലാ ശ്രീനാരായണഗുരുഃ അർഥാലോകഃ
പ്രബന്ധമഞ്ജരി
ഔപനിഷദം പ്രശ്നോത്തരഷട്കം
ഔപനിഷദം പ്രശ്നോത്തരപഞ്ചകം
ഔപനിഷദം മിഥുനസിദ്ധാന്തഃ
ജീവസ്യ ദേഹാന്തരഗമനം അഥവാ പുനർജന്മ
ജീവോ ബ്രഹ്മൈവ തത്ത്വമസി
ആത്മോപദേശശതകം ശ്രീനാരായണഗുരുഃ (അനുവാദഃ)

**മലയാളം**

കലയും ശാസ്ത്രവും ഉപനിഷത്തിൽ
(ഈശാവാസ്യം തുടങ്ങിയ പത്തുപനിഷത്തുകളുടെ ശാങ്കര ഭാഷ്യപരിഭാഷ)
ശ്രീവിഷ്ണുസഹസ്രനാമസ്തോത്രം ശാങ്കരഭാഷ്യ പരിഭാഷ
ഹസ്താമലകീയം ശാങ്കരഭാഷ്യ പരിഭാഷ
ശ്രീലളിതാനാമത്രിശതീ ശാങ്കരഭാഷ്യ പരിഭാഷ
ധർമം

ഉപനിഷത്തിലെ അഞ്ചുചോദ്യങ്ങളും ഉത്തരങ്ങളും
ഉപനിഷത്തിലെ ആറുചോദ്യങ്ങളും ഉത്തരങ്ങളും
മൃത്യുനിവാരണവും പരമാനന്ദവും ഉപനിഷത്തിൽ
ജീവന്റെ മെയ്മാറ്റം അഥാവാ പുനർജന്മം
ജീവൻ ബ്രഹ്മം തന്നെ  തത്ത്വമസി
ഉപനിഷത്തിലെ മിഥുനസിദ്ധാന്തം
ശ്രീ അയ്യപ്പനും അദ്വൈതവും
പഞ്ചീകരണം അഥവാ പ്രണവബോധം
പഞ്ചീകരണം
സനത്സുജാതീയം (ശങ്കരഭാഷ്യം പരിഭാഷ)
ദർശനമാല (പരിഭാഷ)